200

# അദ്ധ്യാപകരുടെ ലോകവും ശാസ്ത്രജ്ഞന്മാരുടെ ലോകവും

## (എന്റെ ജീവിതാനുഭവങ്ങൾ – ഭാഗം 2)



ഡോ: എൻ. ഗോപാലകൃഷ്ണൻ
Scientist & Director IISH

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്
തിരുവനന്തപുരം – 695 018

Heritage Publication Series - 105

🪔 അതേസമയം തിരുവനന്തപുരത്തെ എൻ.എസ്.എസിന്റെ കീഴിലുള്ള വിമൻസ് കോളേജിൽ പൈതൃകഗണിതശാസ്ത്രം എല്ലാ ബിരുദ വിദ്യാർത്ഥികളേയും പഠിപ്പിക്കാൻ അവിടുത്തെ ഗണിതശാസ്ത്ര വിഭാഗത്തിലെ അദ്ധ്യാപികമാരാണ് മുൻകൈയ്യെടുത്തത്. എൻ.എസ്.എസിന്റെ കീഴിലുള്ള ടെക്നിക്കൽ എഡ്യുക്കേഷൻ വിദ്യാലയത്തിലെ അധ്യാപകർക്ക് മാത്രമായി ഒറ്റപ്പാലത്ത് മൂന്നു മണിക്കൂർ നീണ്ടുനിന്ന ക്ലാസ് സംഘടിപ്പിച്ച്, വിദ്യാർത്ഥികളെ പഠിപ്പിക്കാനുള്ള കുറെ ടെക്നിക്കുകൾ പകർന്നുകൊടുത്തു.

🪔 തമിഴ്നാട്ടിൽ കാഞ്ചീപുരത്ത്, ശ്രീ ശങ്കരാചാര്യരുടെ നേതൃത്വത്തിലുള്ള വലിയ സ്ഥാപനങ്ങളിൽ എം.ബി.എക്ക് ക്ലാസെടുത്തപ്പോഴാണറിഞ്ഞത് അവിടെ മഹാഭാരതം, രാമായണം, വേദങ്ങൾ ഇവയുടെ അടിസ്ഥാനത്തിലുള്ള മാനേജ്മെന്റ് സന്ദേശങ്ങൾ നിരന്തരമായി പഠിപ്പിച്ചുകൊടുക്കാറുണ്ട് എന്ന്. അവയെല്ലാം ഇന്റേണൽ അസസ്മെന്റിന്റെ ഭാഗമാണെന്നും അറിഞ്ഞു. കൂടാതെ എം.ബി.എ യുടെ ഡെസർട്ടേഷൻ വർക്കിന്റേയും തീസിസിന്റേയും ഭാഗമാണ് ഭാരതീയ ഗ്രന്ഥങ്ങളിലെ സന്ദേശങ്ങൾ. അവിടെ മൂന്നു മണിക്കൂർ നീണ്ടുനിന്ന മാനേജ്മെന്റ് സന്ദേശങ്ങളുടെ ക്ലാസിൽ വിദുര ഉപദേശം, ഭർതൃഹരിയുടെ ഉപദേശശതകം, ചാണക്യനീതിസാരം, ഭീഷ്മോപദേശം, ലക്ഷ്മണോപദേശം എന്നിവയുടെയെല്ലാം പ്രസക്തി വിവരിച്ചുകൊണ്ടായിരുന്നു ക്ലാസെടുത്തത്. അവിടത്തെ എച്ച്ഒഡി പറയുകയുണ്ടായി. "ഞങ്ങൾ വിചാരിച്ചു ഭാരതീയ പൈതൃകത്തിലെ മാനേജ്മെന്റ് തത്വങ്ങളെല്ലാം ഞങ്ങളിവിടെ പഠിപ്പിക്കുന്നുണ്ടെന്ന്. പക്ഷേ ഇപ്പോഴാണ് മനസ്സിലായത് ഇവിടെയുള്ളതെല്ലാം (ഭാരതത്തിൽ) ആത്മീയത കവച്ചുവെക്കുന്ന മാനേജ്മെന്റ് ഗ്രന്ഥങ്ങളാണെന്ന്."

🪔 ഇങ്ങിനെയൊരു വീക്ഷണമോ താല്പര്യമോ ഒന്നും തന്നെ ആസ്സാമിലെ ഗൗഹാട്ടിയിലെ ഐഐടിയിലെ വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും ക്ലാസെടുത്തപ്പോൾ കണ്ടില്ല. ഒരദ്ധ്യാപകൻ മാത്രം ചോദിച്ചു. "ഇതൊക്കെ പറഞ്ഞാൽ വിദ്യാർത്ഥികൾ സ്വീകരിക്കുമോ? പറഞ്ഞുകൊടുക്കാനാരാണുള്ളത്, ശ്രമിച്ചുനോക്കാം, ഇതൊക്കെ അമേരിക്കയിൽ പഠിപ്പിക്കുന്നു എന്നു കേട്ടിട്ടുണ്ട്. പക്ഷേ ഇന്ത്യയിലില്ലാത്തതിനാൽ ഇവിടെ മാത്രമായിട്ട് പഠിപ്പിക്കാൻ തുടങ്ങിയാൽ അത് സാഫ്റണൈസേഷനാകും." ആ പരിപാടിയിൽ പങ്കെടുത്ത വിരലിലെണ്ണാവുന്ന വിദ്യാർത്ഥികൾക്ക് കുറേ താല്പര്യമുള്ളതായി കണ്ടു. അദ്ധ്യാപകരിലൊരാളൊഴികെ ആരും വന്നില്ല. അദ്ദേഹം വന്നതുതന്നെ ആരൊക്കെയോ നിർബന്ധിച്ചിട്ടായിരുന്നു.

🪔 ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റിയിലെ പ്രൊഫസറായ ഡോ. മുരളീമനോഹർ ജോഷി, കേന്ദ്രമന്ത്രികൂടിയായിരുന്ന സമയത്ത് ഡൽഹിയിലെ ഹാബിറ്റാറ്റ് സെന്ററിൽ പൈതൃകശാസ്ത്രത്തെക്കുറിച്ച് അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം സംഘടിപ്പിച്ച സെമിനാറിൽ രണ്ടു മൂന്നു ദിവസത്തെ ക്ലാസ്സുണ്ടായിരുന്നു. ഞാനെഴുതി പ്രസിദ്ധീകരിച്ച ഇന്ത്യൻ സയിന്റഫിക് ഹെറിറ്റേജ് എന്ന പുസ്തകം വായിച്ചതിന്റെ അടിസ്ഥാനത്തിൽ എന്നോടു പങ്കെടുക്കണമെന്ന് അദ്ദേഹം നേരിട്ടു നിർദ്ദേശിച്ചതനുസരിച്ചാണ് ഞാനും പങ്കെടുത്തിരുന്നത്. (അദ്ദേഹം സി.എസ്.ഐ.ആറിന്റെയും മിനിസ്റ്റർ ആയിരുന്ന സമയത്ത്) ഡൽഹി യിലെ പ്രശസ്തമായ യൂണിവേഴ്സിറ്റികളിൽ നിന്നും വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നിന്നും അദ്ധ്യാപകരെ പങ്കെടുപ്പിക്കുവാൻ പ്രത്യേകം നിർദ്ദേശിച്ചിരുന്നു. ചില സംസ്ഥാനത്തെ ഗവർണർമാരുൾപ്പടെ പ്രശ സ്തരായ പലരും പങ്കെടുത്ത സദസിൽ ഡോ. ജോഷി ചെയ്ത അവി സ്മരണീയമായ ആഹ്വാനപ്രഭാഷണത്തിൽ അദ്ധ്യാപകരോടായി അദ്ദേഹം പറഞ്ഞതെല്ലാം എത്ര അദ്ധ്യാപകരും വിദ്യാലയാധികൃതരും പ്രയോജനപ്പെടുത്തി എന്നറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ രാഷ്ട്രീയ ചിന്താധാരകൾ ഒന്നും ഈ ആഹ്വാനത്തിൽ അൽപംപോലും നിഴലി ച്ചിരുന്നില്ല. നിർഭാഗ്യവശാൽ അദ്ധ്യാപകരും, രക്ഷിതാക്കളും, വിദ്യാ ഭ്യാസ വകുപ്പുദ്യോഗസ്ഥരുമെല്ലാം എടുക്കേണ്ടതെന്തെല്ലാമാണെന്നല്ലാ ചിന്തിക്കാറുള്ളത്. ആര് പറഞ്ഞത് മാത്രമേ എടുക്കാവൂ ആര് പറഞ്ഞ തെടുക്കരുത് എന്നാണ് ചിന്തിക്കാറുള്ളത്. ഏതായാലും എന്റെ ക്ലാസു കൾ സംതൃപ്തിയോടെ കഴിഞ്ഞു. അദ്ധ്യാപകരാരും ആ സദസ്സിൽ കാര്യമായിട്ടുണ്ടായിരുന്നില്ല. മന്ത്രിയെ ബോധിപ്പിക്കാൻ മറ്റുപലരു മുണ്ടായിരുന്നു.

🪔 കോയമ്പത്തൂരിനടുത്ത് പൊള്ളാച്ചിയിലും നാഗർകോവിലിനടു ത്തുള്ള ഒരു ഗ്രാമത്തിലും ഹൈസ്കൂൾ വിദ്യാർത്ഥികൾക്ക് ക്ലാസെ ടുക്കാനായി പോയിരുന്നു. ഭാരതത്തിന്റെ ചൈതന്യം ഗ്രാമങ്ങളിലാ ണെന്ന് പലരും പറയാറുണ്ടെങ്കിലും രണ്ടു വിദ്യാലയങ്ങളിലും ഭാര തീയ നന്മകളെക്കുറിച്ച് വളരെ ലളിതമായി ക്ലാസെടുത്തുവെങ്കിലും വിദ്യാർത്ഥികൾക്കും അദ്ധ്യാപികമാർക്കും കാര്യമായിട്ടൊന്നും മനസ്സി ലായില്ലെന്നു തോന്നി. ഒരു ഇന്ത്യൻ ശാസ്ത്രജ്ഞനെക്കുറിച്ചുപോലും അവരാരും കേട്ടിട്ടില്ല. അവർക്ക് ഭാരതത്തെക്കുറിച്ചൊന്നുമറിഞ്ഞുകൂ ടാ. അക്ഷരാർത്ഥത്തിൽ, ഭാരതദേശത്തെക്കുറിച്ചജ്ഞരായിരുന്നു അദ്ധ്യാപികമാരും അദ്ധ്യാപകരും. പല അദ്ധ്യാപകർക്കും പുരാതന ഭാരതത്തെക്കുറിച്ച് എന്തു പറഞ്ഞാലും അത് ബി.ജെ.പി.യാണ്. അതു

കൊണ്ട് ഡി.എം.കെ.യിലും എ.ഐ.എ.ഡി.എം.കെ. യിലും വിശ്വസിക്കുന്നവർക്ക്, പുരാതന ഭാരതീയ ജ്ഞാനം രാഷ്ട്രീയത്തിലെതിർചേരിയിൽ നിൽക്കുന്നവരുടെതായതിനാൽ എടുക്കേണ്ട ആവശ്യമേയില്ല എന്നവർ ഉറച്ചു വിശ്വസിക്കുന്നു. രണ്ടു സ്കൂളുകളിലേയും, മാനേജ്മെന്റ് മലയാളികളായതിനാൽ തമിഴർക്കെതിരായിട്ടൊന്നും ചെയ്യാൻ അവർ തയ്യാറായില്ല.

🪔 നാഗർകോവിലിലെ ഒരു ക്രിസ്ത്യൻ കോളേജിൽ, കുങ്കുമ-അക്ഷതത്തോടെയും, താലമാലകളോടേയും പാദം കഴുകിയുമാണ് ക്ലാസെടുക്കാൻ വരവേറ്റത്. ക്രൈസ്തവർ കൂടുതലുള്ള ക്ലാസിൽ അവർ കേൾക്കാനാഗ്രഹിച്ചത് കെമിസ്ട്രി മാത്രമായിരുന്നു. അവരുടെ ലോകം എന്നത് കെമിസ്ട്രിമാത്രം. ശരാശരി വിദ്യാർത്ഥികളും 1960 കളിലെ രസതന്ത്രം കൈവശം വച്ചിരിക്കുന്നതിനെക്കുറിച്ചുകേൾക്കാനായിരുന്നു താല്പര്യം. പല കോളേജുകളിലും ക്ലാസെടുക്കുന്ന വേളയിൽ കണ്ടു പരിചയപ്പെടാറുള്ള പ്രിൻസിപ്പാളന്മാരിൽ പലരും ആ സ്ഥാനത്തിരിക്കാൻ യോഗ്യതയുള്ളവരാണോ എന്നറിഞ്ഞുകൂടാ. ഏതാനും മണിക്കൂർ അവരുടെകൂടെ ചിലവഴിക്കുമ്പോഴാണ് ചിലരുടെ ഉള്ളുതുറക്കാറുള്ളത്. വിചിത്രമായ പലതും ഇവിടെ കണ്ടു, കേട്ടു.

🪔 അദ്ധ്യാപകരുടെയെല്ലാം ഔദ്യോഗിക തലത്തിലെ അന്ത്യാഭിലാഷമാണ് പ്രിൻസിപ്പാളിന്റെ കസേരയിലിരിക്കുക എന്നത്. അഡ്മിഷനു വരുന്ന കുട്ടികളേയും രക്ഷാകർത്താക്കളേയും ചാടിക്കുക, അവരുടെ മുമ്പിൽ അധികാരത്തിന്റെ മഹത്വം പ്രദർശിപ്പിക്കുകയെന്നതെല്ലാം. അതിലുപരി കാണുന്ന ദൃശ്യം; മിക്കവാറും പ്രിൻസിപ്പാൾമാർ ശ്വാസം വിടാൻ പറ്റാത്തത്രയും തിരക്കുള്ളവരാണെന്നു കാണിക്കുന്ന രീതിയാണ്. ഇത്തരത്തിലുള്ള കുറച്ചുപേർ രസകരമായ നാടകം അഭിനയിക്കാറുണ്ട്. അതിഥിയായി വരുന്നവന്റെ ക്ലാസ് നടന്നുകൊണ്ടിരിക്കുമ്പോൾ അസിസ്റ്റന്റ് വന്ന് സ്വകാര്യമായി ചെവിയിൽ ചിലതുപറയും, ചിലപ്പോൾ ഒരു ഫയൽ ഒപ്പിടുവിക്കും, ചിലപ്പോൾ കോളേജിൽ നിന്നുതന്നെ മൊബൈൽ ഫോണിൽ വിളിപ്പിക്കും, ഈ മൂന്നിലേതെങ്കിലും ഒന്നിന്റെ അടിസ്ഥാനത്തിലാണ് പൊല്ലാപ്പു പിടിച്ച പ്രസംഗ ശ്രവണത്തിൽ നിന്ന് പ്രിൻസിപ്പാൾമാർ രക്ഷപ്പെടാറുള്ളത്. പുറത്തുവരുമ്പോൾ പ്രിൻസിപ്പാൾമാർ പറയും "അങ്ങയുടെ പ്രസംഗംകേൾക്കാൻ പറ്റാത്തതിൽ ദുഃഖമുണ്ട്. മറ്റെല്ലാപ്പണിയും മാറ്റിവച്ച് അവിടെയിരുന്നതാണ്. അപ്പോഴാണ് തിരുവനന്തപുരത്തു നിന്ന്, ചില പേപ്പറുകൾ വേണമെന്ന കാൾ...."

🪔 ഒരിക്കൽ തിരുവനന്തപുരത്ത് ഐ.എം.ജിയിൽ പ്രിൻസിപ്പാൾമാർക്കു മാത്രമായിട്ടൊരു ക്ലാസെടുക്കാനുണ്ടായിരുന്നു. അവരിൽ പലരേയും പ്രഭാഷകന്റെ / ക്ലാസെടുക്കുന്നവന്റെ എതിർവശത്തിരുന്ന

പ്പോൾ കൂടുതലായി മനസ്സിലാക്കാനവസരം ലഭിച്ചു. മൂന്നു മണിക്കൂർ കുത്തിയിരുന്നു കൊടുക്കുകയല്ലാതെ രക്ഷയില്ലാത്ത ഇരുപ്പായിരുന്നു അത്.

കോഴിക്കോട്, ഒരു ആശ്രമത്തിലെ സ്കൂളിൽ ക്ലാസെടുത്ത് ഭാരതത്തിലെ ശാസ്ത്രസാങ്കേതിക നേട്ടങ്ങളെക്കുറിച്ച് വിവരിച്ചപ്പോൾ ഭാരതം അറ്റംബോംബ് പരീക്ഷിച്ചതിനെക്കുറിച്ച് പറഞ്ഞിരുന്നു. കുറെ മുസ്ലീം കുട്ടികൾ എഴുന്നേറ്റുനിന്ന് ആ ആറ്റംബോംബ് ആർക്കെതിരെ ഉപയോഗിക്കാനാണ് എന്നും അത് പാക്കിസ്ഥാനെതിരെ ഉപയോഗിക്കാനല്ലേ എന്നും... ഭാരതത്തെ അവഹേളിക്കുന്ന വിധത്തിൽ പറഞ്ഞപ്പോൾ അവിടത്തെ പ്രധാനാദ്ധ്യാപകനും സ്കൂളിന്റെ ഉത്തരവാദിത്വമുള്ള സ്വാമിയും പറഞ്ഞതിതായിരുന്നു. "ഇപ്പോ ഗോപാലകൃഷ്ണന് മനസ്സിലായോ ഇവിടത്തെ വിദ്യാർത്ഥികളുടെ നിലവാരമെന്താണെന്ന്?"

മംഗലാപുരത്തെ കെ.വി.ജി കോളേജിൽ സംഘടിപ്പിച്ച ക്ലാസിൽ ആദ്യന്തം ഒരു സ്വാമിജിയുമിരിക്കുന്നുണ്ടായിരുന്നു. മംഗലാപുരത്തെ വിദ്യാലയങ്ങളിലെ പ്രത്യേകതയായിട്ടനുഭവപ്പെട്ടത് അവിടങ്ങളിലെ വിദ്യാലയങ്ങളിൽ ഇപ്രകാരമുള്ള സെമിനാറുകൾ നടത്തുമ്പോൾ അടുത്തുള്ളതോ ആ വിദ്യാലയത്തിന്റെ മാനേജ്മെന്റുമായി ബന്ധമുള്ളതോ ആയ ആശ്രമത്തിലെ സ്വാമിമാരിലൊരാൾ സന്നിഹിതനായിരിക്കുമെന്നതാണ്. ഓരോ വിദ്യാലയത്തിലേയും പരിപാടികളിൽ ഒരുസന്യാസി സന്നിഹിതനായിരിക്കുന്നത് ആദ്യമായി അവിടെ കണ്ടു.

തിരുവനന്തപുരത്തെ പ്രസ്ക്ലബിന്റെ കീഴിലുള്ള ജേർണലിസം കോഴ്സിന് ക്ലാസെടുത്തതിന് ലഭിച്ച നല്ലവാക്കുകൾ തിരുവനന്തപുരത്തുനിന്നു ലഭിച്ചതിലേറ്റവും നന്നായിരുന്നു. തുറന്നമനസ്സോടെ, പുരോഗമനവാദികളുടെ കൂട്ടത്തിൽപെടുത്താവുന്ന, വിദ്യാർത്ഥികളും അവർക്ക് ക്ലാസെടുക്കുന്നവരും അനവധി ചോദ്യങ്ങൾ ചോദിച്ചിരുന്നു. ആ ക്ലാസിൽ ആദ്യന്തം സജീവമായി ഓരോരുത്തരും പങ്കെടുത്തു.

ഡൽഹി യൂണിവേഴ്സിറ്റിയിലെ യുക്തിവാദികളായ അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടേയും അതുപോലെ പുരോഗമന കലാസാഹിത്യ വിഭാഗത്തിന്റേയും യുക്തിവാദികളുടെയുമെല്ലാം സഹകരണത്തോടെ ഡൽഹി കേരള ക്ലബിൽ ശ്രീ ഓംചേരിയുടെ നേതൃത്വത്തിൽ, ആചാരങ്ങളെക്കുറിച്ചുള്ള ക്ലാസ് സംഘടിപ്പിച്ചിരുന്നു. ആ ക്ലാസ് തുടങ്ങുന്നതിനു മുമ്പ് അതിൽ പങ്കെടുക്കാൻ വന്ന ചില പരിചയക്കാർ എന്നോട് സ്വകാര്യമായി പറഞ്ഞു "ഗോപാലകൃഷ്ണന്റെ തൊലിയുരിക്കാനാണീ ക്ലാസ്" വളരെ നിസ്സംഗതയോടെ ഭാരതീയ ആചാരങ്ങളെ സദാചാരം - ദുരാചാരം- അനാചാരം എന്നിപ്രകാരം

വിഭജിച്ച് ആചാരാനുഷ്ഠാനത്തിലൂടെ മനസ് - ശരീരം- കുടുംബം- സമൂഹം - രാഷ്ട്രം ഇവക്ക് ലഭിക്കുന്ന നന്മകളും വിവരിച്ച് ഞാൻ പറഞ്ഞു. "ഇതൊന്നും നിങ്ങൾ അംഗീകരിക്കണമെന്നു നിർബന്ധമില്ല. ഇതൊക്കെ ശാസ്ത്ര സത്യമാണ്!" ആരെങ്കിലും സ്റ്റേജിൽ കയറി എന്നെ കത്തിവെക്കുമെന്നറിയാമായിരുന്നു. പക്ഷേ സദസ്സിൽ ആരും എതിർത്തുമില്ല, ആരും ഒന്നും പറഞ്ഞുമില്ല. ഓംചേരിയുടെ നിർബന്ധം കൊണ്ട് ശ്രീ ജോസഫ് ഇടമറുക് സ്റ്റേജിൽ കയറി വന്ന് പറഞ്ഞു "ഇയാളിപ്പൊപ്പറഞ്ഞതൊക്കെയാണ് ആചാരങ്ങളുടെ ഉദ്ദേശമെങ്കിൽ ഞാനതിനെ അഭിനന്ദിക്കുന്നു." എനിക്കു സന്തോഷം തോന്നി യുക്തിവാദികളും ഇടതുപക്ഷക്കാരും തിങ്ങിനിറഞ്ഞ സദസ്സിൽ ഗോപാലകൃഷ്ണൻ പരിക്കുകളേൽക്കാതെ രക്ഷപ്പെട്ടു.

പലപ്പോഴും അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടേയുമെല്ലാം നിലവാരം സമൂഹത്തിലെത്രത്തോളമുണ്ടായിരിക്കുന്നതാണോ അഭികാമ്യം അത്രക്കും ഉയർത്താൻ വിദ്യാലയാധികൃതർക്കും, സഹഅദ്ധ്യാപകർക്കും, ബുദ്ധിജീവികൾക്കും സാധിക്കും. ഡെൽഹി കേരള ക്ലബിന്റെ ഈ പരിപാടിയും അവിടത്തെ ഭാരതീയ വിദ്യാഭവനിലെ സുദീർഘമായ ക്ലാസും എടുത്തതിൽ സംതൃപ്തനായിട്ടാണെന്നു തോന്നുന്നു ശ്രീ ഓംചേരി നന്ദിപ്രകാശനത്തിൽ പറഞ്ഞ വരി ഇന്നുമോർമ്മയിൽ നിറയുന്നു. "താങ്കൾ എപ്പോഴെല്ലാം ഡൽഹിയിൽ വരുമ്പോഴും ഏതു ദിവസമായാലും അങ്ങക്കു സൗകര്യമുള്ള ഒരു മണിക്കൂർ സമയം രാവിലെ 6 മുതൽ രാത്രി 11 മണിക്കിടക്ക് എപ്പോഴാണെങ്കിലും ഞങ്ങൾക്കായി മാറ്റിവയ്ക്കണം. ഇരുപത്തിനാലു മണിക്കൂറിനു മുമ്പ് താങ്കൾ സമയമറിയിക്കുയാണെങ്കിൽ ഇവിടത്തെ വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും അതു വിനിയോഗിക്കാം." (പാർലമെന്ററി സെക്രട്ടറിയേറ്റ് സ്റ്റാഫിനും ക്ലാസുകളെടുത്തു. കഴിഞ്ഞ് മടങ്ങിയപ്പോൾ ഓംചേരിയുടെ വരിയാണോർത്തുകൊണ്ടിരുന്നത്.)

വളരെ പ്രസിദ്ധരായ ശാസ്ത്രജ്ഞന്മാരുടെ മക്കളായിരുന്നു കൊച്ചിയിലെ NPOL സ്കൂളിലും ബാംഗ്ലൂരിലെ NAL സ്കൂളിലും, പഠിച്ചിരുന്നത്. അവർക്ക് എത്ര അഗാധതലത്തിലുള്ള അറിവുകൊടുത്താലും എടുക്കുന്ന നിലവാരത്തിലുള്ളവരായിരുന്നു. അവിടത്തെ അദ്ധ്യാപകർ അവരുടെ പരമാവധി കഴിവുപയോഗിച്ച് വിദ്യാർത്ഥികളെ നന്മയിലേക്ക് നയിക്കുന്ന കാഴ്ച കാണുവാനും, ഞാനവിടെ ക്ലാസെടുത്ത വേളയിലറിയുവാനും സാധിച്ചു. കൊച്ചി റിഫൈനറിയിലെ വിദ്യാർത്ഥികളിലും മാതൃകാപരമായ നിലവാരത്തിലേക്കുയരാനുള്ള അഭിവാഞ്ഛ കാണുകയുണ്ടായി. ആ മാനസീകാവസ്ഥയുണ്ടാക്കാൻ അദ്ധ്യാപകരുടെ പങ്കും വ്യക്തമായി ചർച്ച ചെയ്തിട്ടാണവിടെനിന്നിറങ്ങിയത്. ഭാരത

ത്തിലെ വിവിധ സംസ്ഥാനങ്ങളിൽ നിന്ന് വന്ന കുറേ വിദ്യാർത്ഥി കൾക്കായി സത്യസായി ബാബയുടെ അനുഗ്രഹത്തോടെ കോഴിക്കോട് പ്രവർത്തിക്കുന്ന ഒരു വിദ്യാലയത്തിൽ ഭാരത ശാസ്ത്രപൈതൃക ത്തിലെ ഒരോ പോയിന്റും പറഞ്ഞ്, വിദ്യാർത്ഥികളെക്കൊണ്ട് പറയി പ്പിച്ച്, ചിരിച്ചാസ്വദിപ്പിച്ച് ക്ലാസെടുത്തുകഴിഞ്ഞു പുറത്തുവന്നപ്പോഴാ ണറിയാൻ ഭാഗ്യമുണ്ടായത്; ഭാരതത്തിലെ ഒരു സ്കൂളിലും പതിവി ല്ലാത്ത പഠനസമ്പ്രദായമാണ് ഇവിടെയുള്ളതെന്ന്. ഭാരതത്തിന്റെ പൈതൃകത്തിലഭിമാനിക്കുന്നത് എങ്ങിനെയാണെന്ന് ഇവിടത്തെ വിദ്യാർത്ഥികൾ അനുനിമിഷം അനുഭവിച്ചു കാണിച്ചുകൊടുക്കുന്നു. അതിനനുയോഗ്യരായ അദ്ധ്യാപകരുടെ അനുഗ്രഹത്തോടെയാണതു സംഭവിക്കുന്നത്.

**പരീക്ഷിത് തമ്പുരാൻ സ്മാരക പ്രഭാഷണം**

തൃപ്പൂണിത്തുറ സംസ്കൃത കോളേജിൽ പരീക്ഷിത് തമ്പുരാൻ മെമ്മോറിയൽ ക്ലാസെടുക്കാനുള്ള ഭാഗ്യമുണ്ടായി. തുടക്കം മുതൽക്കുതന്നെ ഈ ലക്ചർ സംഘടിപ്പിക്കുന്നതിന്റെ സെക്രട്ട റിയായോ മറ്റോ സ്ഥാനം അലങ്കരിക്കുന്നത്, ശ്രീശങ്കരാചാര്യ യൂണി വേഴ്സിറ്റിയിലെ രജിസ്ട്രാർ ആയിരുന്ന ഡോ. പൗലോസാണ്. ഒരു ശാസ്ത്രജ്ഞനാണെന്നകാരണം പറഞ്ഞ് എന്നെ ക്ഷണിക്കുന്നതിനെ അദ്ദേഹം എതിർത്തിരുന്നുവത്രെ. ലോകത്തൊരിടത്തും രണ്ടുദിവസ ങ്ങളിലായി 12 മണിക്കൂർ നീണ്ടു നിൽക്കുന്ന മെമ്മോറിയൽ ലെക്ചർ പതിവില്ലാത്തത്, എനിക്കവിടെ നടത്തേണ്ടിവന്നു. അങ്ങിനെയൊരു ലെക്ചർ എന്നെക്കൊണ്ടുകൊടുപ്പിച്ചപ്പോൾ ആ പരീക്ഷിത്ത് തമ്പു രാൻ വളർത്തിയ തൃപ്പൂണിത്തുറ സംസ്കൃത കോളേജിലെ അദ്ധ്യാപ കരോ, വിദ്യാർത്ഥികളോ കാര്യമായിട്ടാരും ഉണ്ടായിരുന്നില്ല. കാര്യമാ യിട്ടാരും ഉണ്ടാകരുതെന്ന ആഗ്രഹവും ചില സംഘാടകർക്കുണ്ടായി രുന്നതായിട്ടറിഞ്ഞപ്പോൾ അൽപം ദുഃഖം തോന്നി. സംസ്കൃതം പഠി ക്കുന്ന വിദ്യാർത്ഥികൾക്കും പഠിപ്പിക്കുന്ന അദ്ധ്യാപകർക്കും സംസ്കൃ തഭാഷ ലോകാംഗീകാരം നേടുന്നതിനെക്കുറിച്ചു പറഞ്ഞ കുറേ കാര്യ ങ്ങൾ കേട്ടാൽ ആത്മവിശ്വാസം വർദ്ധിക്കുമെന്നാഗ്രഹം ഉണ്ടായിട്ടു കാര്യമില്ലെന്നു മനസ്സിലായി.

**വാചകമടിയിലൂടെ രക്ഷപ്പെടുന്നവർ**

ഓർമ്മയിൽ തങ്ങിനിൽക്കുന്ന ഒരു ഗവൺമെന്റ് കോളേജ് അദ്ധ്യാ പകനുമൊന്നിച്ച് കുറേക്കാലം ഗവേഷണം നടത്താനവസരം ലഭിച്ചി രുന്നു. മധുരിക്കുന്ന വാക്കുകളും ഇഷ്ടപ്പെടുന്ന കമന്റുകളുമല്ലാതെ

അദ്ദേഹം ഓരോരുത്തരുടേയും മുന്നിൽവച്ച് അവരെക്കുറിച്ച് പറയാറില്ല. പ്രിയപ്പെട്ട സുഹൃത്ത്, കടപ്പാട്, ദയ എന്നിവയെല്ലാം ഈ വാക്കുകളിൽ നിറഞ്ഞുനിൽക്കുമ്പോഴും അദ്ദേഹത്തിന്റെ പ്രവൃത്തി ആ വാക്കുകളുമായി ഒരു ബന്ധവുമില്ലാത്തതായിരുന്നു. മനോഹരമായി നിരന്തരം സംസാരിക്കുവാനും, കേൾക്കുന്നവനെ മിനിറ്റുകൾകൊണ്ട് കൈയ്യിലെടുക്കുവാൻസാധിക്കുന്നതും കണ്ട് നാം അത്ഭുതപ്പെട്ടേക്കാം. അത്യപൂർവമായി മാത്രം കാണാൻ സാധിക്കുന്ന ഈ സ്വഭാവത്തിന്റെ ഉടമയ്ക്ക് ഏത് ഓഫീസിൽപോയാലും ഒരു കൈക്കൂലിയും കൊടുക്കാതെ വിഷമവുമില്ലാതെ കാര്യങ്ങൾ സാധിച്ചിറങ്ങാൻ സാധിക്കുമായിരുന്നു. ചടുലമായ സംസാരവും, അതേപോലുള്ള പെരുമാറ്റവും, ഇടതുപക്ഷ ചായ്വും, ഏതു പക്ഷക്കാരോടും ചേർന്ന് എപ്പോൾ വേണമെങ്കിലും നിൽക്കാനുള്ള കഴിവും ഈശ്വരൻ അദ്ദേഹത്തിനു നൽകിയിട്ടുണ്ട്. വിമർശനങ്ങളോടോ എതിർപ്പുകളോടോ ഭയമില്ലാത്ത ഈ കോളേജദ്ധ്യാപകൻ, അവയെപ്പോലും കാര്യനിർവഹണത്തിനുപയോഗിക്കുന്നതിന്റെ ചാതുര്യം അത്ഭുതകരമാണ്. ഇങ്ങിനെയുള്ള അനുഭവങ്ങളുമുണ്ട്.

### എന്റെ സംസ്കൃതാദ്ധ്യാപകൻ

എന്നെ സംഭാഷണ സംസ്കൃതം പഠിപ്പിച്ച ഡോ. ഉണ്ണികൃഷ്ണനെ എന്നുമെന്നും ഞാനോർമ്മയിൽ നിലനിർത്തുന്നു. അദ്ദേഹവും കുടുംബാംഗങ്ങളും എന്നും സന്തോഷവാന്മാരാണ്. ആ കുടുംബം എന്നും സംസ്കൃതത്തിൽ വ്യവഹാര കാര്യങ്ങളിൽപോലും സംഭാഷണം നടത്തുന്നു. സംസ്കൃതത്തിലെ പിഎച്.ഡി സംസ്കൃത ഭാഷയിൽ തന്നെ തീസീസെഴുതിയെടുത്തവരാണവർ. തിരുവനന്തപുരം സംസ്കൃത കോളേജിലെ അദ്ധ്യാപകനായ അദ്ദേഹം കുറച്ച് ആഴ്ചകൾ സംസ്കൃതം പഠിപ്പിച്ചതും അവിടെവച്ചായിരുന്നു. ആ കോളേജിൽ രാഖി കെട്ടിപ്പോയതിന് വേണ്ടത്ര ശാരീരിക ദണ്ഡനം അനുഭവിക്കേണ്ടിവന്നിട്ടും അതിലൊന്നും കുലുങ്ങാതെ സംസ്കൃത കോളേജിൽ സംസ്കൃതത്തിന് അൽപമെങ്കിലും ആദരവുണ്ടാക്കാൻ ശ്രമിച്ചു വിജയിച്ച ഡോ. ഉണ്ണികൃഷ്ണൻ എല്ലാവരിലേയും നന്മകൾ ഉറക്കെ പറയാറുണ്ട്. ആരുടെയും തിന്മകൾ ശ്രദ്ധിക്കാറുമില്ല. അതൊന്നും സ്വന്തം മനസ്സിനെ കലുഷിതമാക്കാൻ ഉപയോഗിക്കാറുമില്ല. പല വിദ്യാഭ്യാസ പ്രശ്നങ്ങളും അദ്ദേഹം വിവരിക്കുന്നത് ചിരിച്ചുകൊണ്ടാണ്. ഈ ലോകത്തിലുള്ളതൊന്നുംതന്നെ നമുക്ക് പ്രശ്നമാണെന്ന് തോന്നാത്തീടത്തോളം അതൊന്നും ജിവിതത്തിലൊരു പ്രശ്നമല്ല. എല്ലാം പ്രശ്നമാണെന്ന് തോന്നുന്നവർക്കങ്ങിനെയെടുക്കുകയുമാകാമെന്നാണദ്ദേഹത്തിന്റെ

വീക്ഷണം. ഏതു നെഗറ്റീവുകളെയും പോസിറ്റീവുകളാക്കുക അല്ലെങ്കിൽ അതൊക്കെ അപ്പോൾതന്നെ മറക്കുക. ഏതു പോസിറ്റീവിനെയും മനസ്സിൽ നിലനിർത്തുക. ഇതൊരസാധാരണ കഴിവാണ്. ഡോ. ഉണ്ണികൃഷ്ണന്റെ കോളേജദ്ധ്യാപനവും അമൃതാ ടിവിയിലെ സുഭാഷിതാലാപനവുമെല്ലാം ഏതൊരദ്ധ്യാപകനും മാതൃകയാകേണ്ടതായിട്ടെനിക്കനുഭവപ്പെട്ടിട്ടുണ്ട്. തനിക്കറിയാത്തതെന്തുംഅറിയാവുന്നവരിൽ നിന്ന് തുറന്ന മനസ്സോടെ സ്വീകരിക്കാനും, ഒരുവനിലും ശത്രുതാഭാവം നിലനിർത്താതിരിക്കാനും സാധിക്കുന്ന വേദ-മന്ത്ര-തന്ത്ര-പൂജാ-പുരാണ പണ്ഡിതനും അദ്ധ്യാപകനും അത്യുജ്ജ്വല സംഘാടകനുമാണ് ഡോ. ഉണ്ണികൃഷ്ണൻ എന്ന ജന്മനാൽ അദ്ധ്യാപകനായ വ്യക്തി.

ഭാരതത്തിലെ അദ്ധ്യാപകർ പ്രഗത്ഭരാണ്. ഏതുതരത്തിലുള്ള അറിവുകളും വളരെപ്പെട്ടെന്ന് സ്വായത്തമാക്കാൻ കഴിവുള്ളവരാണവർ. പഠിച്ചതും അറിഞ്ഞതും മനസ്സിൽ നിന്നെടുത്ത് വിദ്യാർത്ഥികൾക്ക് വിളമ്പിക്കൊടുക്കുവാൻ കഴിവുള്ളവർ! ശരീര സുഖത്തേക്കാൾ മാനസീക സന്തോഷത്തിനു വിലമതിക്കുന്നവരാണവരെന്ന് അറിഞ്ഞു. മനസ്സിലെ വികാരങ്ങൾ അവർക്ക് അമൂല്യങ്ങളാണ്. നന്മയുടെ വികാരങ്ങളും തിന്മയുടെ വികാരങ്ങളും ഭാരതീയ അദ്ധ്യാപകരെ വളരെയേറെ സ്വാധീനിക്കുന്നു. പല വികാരങ്ങളും പല അദ്ധ്യാപകർക്കും നിയന്ത്രണാതീതമാകാറുണ്ട്. അവരിൽ നന്മയുടെ പ്രകാശമുണ്ട്. അത് നിരന്തരം പ്രോജ്ജ്വലിപ്പിക്കാനുള്ള സംവിധാനങ്ങളില്ല. ഭാരതീയ മൂല്യങ്ങളായ ആചാര്യധർമ്മം എന്ന സങ്കൽപം അദ്ധ്യാപകന്റെ മനസ്സിൽ നിറഞ്ഞിരുന്നത് ഇന്നില്ല. അദ്ധ്യാപനം ധർമ്മമായി അനുഷ്ഠിച്ചിരുന്നവർ പലരും കാലയവനികക്കുള്ളിലേക്ക് മറഞ്ഞു. ബാക്കിയുള്ളവർ ഇരുന്ന കസേരയും ഒഴിഞ്ഞു. ജോലിയും, കർമ്മവും, ധർമ്മവും, ഉപജീവനമാർഗവും തമ്മിലുള്ള മാനസീക വ്യത്യാസം തിരിച്ചറിയാവുന്നവരുടെ എണ്ണം കുറഞ്ഞുകൊണ്ടേയിരിക്കുന്നു. പല സ്കൂളുകളിലും കോളേജുകളിലും ലക്ഷങ്ങൾ കൊടുത്തുവേണം അകത്തു കയറിയിരുന്നു മാസാമാസം ശമ്പളം വാങ്ങിക്കുവാൻ. അങ്ങോട്ടുകൊടുത്തതിന്റെ പലിശപോലെ ഇങ്ങോട്ടു വാങ്ങിക്കുമ്പോൾ കർമ്മധർമ്മളറിയേണ്ടയാവശ്യമില്ലല്ലോ.

മൂല്യങ്ങളെന്താണെന്നവർക്കറിഞ്ഞുകൂടാ. അതിനൊരു നിർവചനവും എളുപ്പത്തിൽ മനസ്സിലാക്കാൻവേണ്ടിപോലും കൊടുക്കാൻ ആർക്കും ഇന്നുവരെ സാധിച്ചിട്ടില്ല. ഇല്ലാത്ത കറുത്തപൂച്ചയെ ഇരുട്ടു മുറിയിൽ തപ്പുന്നതുപോലെ അദ്ധ്യാപകർ സിലബസിനും വിദ്യാർത്ഥികൾക്കു

മിടക്കിരുന്നു മൂല്യങ്ങളെന്തെന്നറിയാതെ തപ്പിത്തടയുന്നു. അവർ പഠിക്കാത്തതും അനുഭവിക്കാത്തതുമായ മൂല്യങ്ങൾ അവരെങ്ങിനെ മറ്റുള്ളവർക്കു നൽകും. ഈ അരക്ഷിതാവസ്ഥക്കുള്ളിൽ നിന്നുകൊണ്ടു പ്രവർത്തിക്കുന്ന അദ്ധ്യാപകർക്ക് ട്രേഡ് യൂണിയനുകളും സംഘടനകളും, സമരവും, മറ്റേതൊരു തൊഴിലാളി സംഘടനയുംപോലെ വന്നപ്പോൾ അദ്ധ്യാപകരെല്ലാം ശരീരം കൊണ്ടു പ്രവർത്തിക്കുന്ന തൊഴിലാളികളായി. അവിടേയും വാങ്ങിക്കുന്ന കാശിന് പണിയെടുത്താൽ മതി. പിള്ളേരിരുന്നുതരുകയാണെങ്കിൽ പഠിപ്പിച്ചാൽമതിയല്ലോ!

അറിവില്ലായ്മയുടെ ഉത്തുംഗശൃംഗത്തിലിരിക്കുന്ന അദ്ധ്യാപകരുടെ വിജ്ഞാനം പരിശോധിക്കാനിവിടെ സംവിധാനമില്ല. വിദ്യാർത്ഥികൾ അദ്ധ്യാപകരെ വിലയിരുത്തുന്ന അവസ്ഥയല്ല ഇവിടെയുള്ളത്. അതുകൊണ്ട് അദ്ധ്യാപകർക്ക് അറിവിന്റെ അഭിമാനമില്ല, എന്നാൽ അദ്ധ്യാപകനാണെന്ന് അഹങ്കാരവുമുണ്ട്. അദ്ധ്യാപകരെ ബഹുമാനിക്കണമെന്നു പഠിപ്പിച്ചപ്പോൾ യോഗ്യതയുള്ളവരെ എന്നു ബ്രാക്കറ്റിൽ ചേർക്കേണ്ടതായിരുന്നു. ഭാരതത്തിലൊരിക്കൽ ഒരാൾ അദ്ധ്യാപകനായാൽ അയാൾ റിട്ടയറാവുന്നതുവരെ അവിടെയുണ്ടാകും. കാലവും, ജ്ഞാനവും, സംവിധാനങ്ങളും മാറുമ്പോഴൊന്നും ഇവർ മാറണമെന്നില്ല. ഉറച്ച ജോലിയും, ശമ്പളവും, യൂണിയന്റെ ബലവും...... ഒരു പക്ഷേ അതാണ് ഭാരതത്തിലെ വിദ്യാഭ്യാസത്തിന്റെ ഗതികേട്.

അനവധി സ്കൂളുകളിലൂടെയും കോളേജുകളിലൂടെയും യൂണിവേഴ്സിറ്റികളിലൂടെയും പഠനഗവേഷണ സ്ഥാപനങ്ങളിലൂടെയും ക്ലാസുകളും പ്രഭാഷണങ്ങളും നടത്തി, നടന്നു നീങ്ങാൻ ജഗദീശ്വരാനുഗ്രഹമുണ്ടായതിൽ ഏതാനും സ്ഥാപനങ്ങളെക്കുറിച്ചുമാത്രമേ ഇവിടെ സൂചിപ്പിച്ചിട്ടുള്ളൂ. അത്രയല്ലേ സാധിക്കൂ. ക്ലാസെടുക്കുവാൻ അനുഗ്രഹമുണ്ടായിട്ടുള്ള സ്ഥാപനങ്ങളുടെയെല്ലാം പേരുവിവരവും അനുഭവവുമെഴുതിയാൽ വായനക്കാർക്ക് അതു വിരസമാകും. ഒന്നും സ്പർശിക്കാതെ പോയ നൂറുകണക്കിന് മറ്റു വിദ്യാലയങ്ങളിലെ അദ്ധ്യാപകരേയും വിദ്യാർത്ഥികളേയും സ്മരിച്ചുകൊണ്ടു തന്നെയെഴുതട്ടെ; എനിക്കിത്രയും വിദ്യാലയങ്ങളിൽ ക്ലാസെടുക്കാൻ ഭാഗ്യം ലഭിച്ചതിൽ തൃപ്തി തോന്നുന്നു. എല്ലാം എഴുതുവാൻ സാധിക്കാത്തതിൽ കുറച്ചു വിഷമമുണ്ട്. മറ്റു വിദ്യാലങ്ങളിലും മേൽവിവരിച്ച അനുഭവങ്ങളുടെതന്നെ കുറേഭാഗങ്ങളായിരുന്നു വിവരിക്കാനായിട്ടുമുണ്ടാകുക.

അറിവില്ലാത്തവർ പൈസ കൊടുത്ത് വലിയ ഫീസു വാങ്ങിക്കുന്ന പ്രൈവറ്റ് സ്കൂളിലും കോളേജിലും മിടുക്കന്മാരെ പഠിപ്പിക്കുന്ന ജോലി നോക്കും. അറിവുള്ളവർ അദ്ധ്യാപക പരീക്ഷ പാസ്സായി ചെറിയ

ഫീസുള്ള ഗവൺമെന്റ് സ്കൂളിലും, കോളേജിലും പാവപ്പെട്ടവന്റെ മിടുക്കില്ലാത്ത കുട്ടികളെ പഠിപ്പിക്കുന്നു. ഈ വൈരുദ്ധ്യം ഒരുപക്ഷേ ഭാരതത്തിൽ മാത്രമേയുള്ളൂ എന്നു തോന്നുന്നു. ഒരുകാര്യം ഉറപ്പിച്ചു പറയാം. മാനേജുമെന്റും പ്രധാനാധ്യാപകരും ശ്രദ്ധയോടെ ശ്രമിച്ചാൽ എല്ലാ അദ്ധ്യാപകരിലും മാറ്റം വരുത്താം. അതിലൂടെ വിദ്യാർത്ഥികളിലും മാറ്റമുറപ്പിക്കാം. ഇച്ഛാശക്തിയൊന്നുമാത്രം മതിയെന്ന് ഞാൻ അടിവരയിട്ടെഴുതിയവസാനിപ്പിക്കട്ടെ.

### ഭാഗം – 4

## വിദേശത്തെ സഹപ്രവർത്തകരിൽ നിന്നു പഠിച്ച പാഠം

കാനഡയിലേക്കുള്ള എന്റെ പഠന ഗവേഷണയാത്രയുടെ ആരംഭം ഡോ. സുന്ദർറാവുവിലൂടെയാണ്. എന്റെ ജീവിതത്തിൽ എനിക്കുണ്ടായിരുന്ന ഒരേ ഒരു ആത്മമിത്രമായിരുന്ന സുന്ദർറാവുവാണ് ഡോ. സിം എന്നു പേരായ, യൂണിവേഴ്സിറ്റി ഓഫ് ആൽബർട്ടയിലെ, പ്രൊഫസറുടെ അഡ്രസ്സും മറ്റുകാര്യങ്ങളും എനിക്കു തന്നത് ഡോ. സുന്ദർറാവുവും ഞാനും, ഹൈദരാബാദിൽ ഡോ. ലക്ഷ്മീനാരായണയുടെ കീഴിൽ ഒന്നരവർഷത്തോളം ഒരുമിച്ചു ഗവേഷണം നടത്തിയിരുന്നു. അദ്ദേഹം തന്ന സൗഭാഗ്യമാണ് ഭൂമിയെ വലയം വെക്കാനുള്ള എന്റെ പ്രതിജ്ഞ നിറവേറ്റപ്പെട്ടത്. നാം ആഗ്രഹിക്കുന്നത്, ഉൽക്കടമായ ഇച്ഛാശക്തിയോടെ നടപ്പാക്കാൻ ശ്രമിച്ചാൽ, ജഗദീശ്വരൻ നിറവേറ്റിത്തരുന്നു എന്നു പറയുമ്പോൾ ജഗദീശ്വരനും മറ്റുള്ളവരിലൂടെ മാത്രമേ നിറവേറ്റിത്തരുകയുള്ളു എന്ന സത്യം ഞാനറിഞ്ഞു. ഏകദേശം ഒരു വർഷക്കാലം കാനഡയിലും കുറച്ചുകാലം അമേരിക്കയിലും ഗവേഷണം നടത്തി ലോകപരിചയം നേടി മുമ്പോട്ടു പോകാനുള്ള പാഠം എന്നെ പഠിപ്പിച്ചത് കാനഡയിലെ യൂണിവേഴ്സിറ്റിയിലെ പ്രൊഫസർമാരും സഹപ്രവർത്തകരുമാണ്. തിരുവനന്തപുരത്തെ സി എസ് ഐ ആറിൽ നിന്ന് സബാറ്റിക്കൽ ലീവെടുത്ത് സുദീർഘമായ ഒരു പഠനയാത്ര കാനഡയിലെ വിശ്വപ്രസിദ്ധ യൂണിവേഴ്സിറ്റിയായ, യൂണിവേഴ്സിറ്റി ഓഫ് ആൽബർട്ടയിലെ ആനിമൽ സയൻസ് ഡിപ്പാർട്ടുമെന്റിലേക്കായിരുന്നു. കേരളത്തിനു വെളിയിൽ ഹൈദരാബാദിൽ ഗവേഷണത്തിനു പോകുകയും ഏതാനും ദിവസങ്ങൾ ഡൽഹിയിൽ താമസിക്കുകയും ഔദ്യോഗിക ആവശ്യങ്ങൾ കഴിഞ്ഞ് തിരിച്ചു വരുകയും ചെയ്ത അനുഭവം മാത്രമുള്ള എനിക്ക് ആർട്ടിക് ഓഷ്യന്റെയടുത്തുള്ള എഡ്മണ്ടനിലേക്കുള്ള യാത്ര സാധിച്ചു. അതിന്റെ എല്ലാ അനുഭവങ്ങളും 'എന്റെ ജീവിതാനുഭവങ്ങളി'ലുണ്ട്. യൂണിവേഴ്സിറ്റി ഓഫ് ആൽബർട്ടയിലും

ഞാനൊരു വിസിറ്റിങ് സയിന്റിസ്റ്റായിരുന്നു. ഹൈദരാബാദിലെ പിഎച്.ഡി പോലൊരു പഠനഗവേഷണം. സ്ഥാനവും സ്ഥാനപേരും വ്യത്യാസമുണ്ടെന്നതും യൂണിവേഴ്സിറ്റി സർട്ടിഫിക്കറ്റിനു പകരം നാം പ്രവർത്തിച്ച പ്രൊഫസറുടെ സർട്ടിഫിക്കറ്റായിരിക്കും ലഭിക്കുക എന്നതുമായിരുന്നു പ്രത്യേകത. താമസവും ജീവിതവുമെല്ലാം വിദ്യാർത്ഥിയെപോലെയും, ഗവേഷണം ശാസ്ത്രജ്ഞനെപ്പോലെയുമാണ്. യൂണിവേഴ്സിറ്റി സ്റ്റുഡൻസിനുള്ള നിയമങ്ങളൊന്നും ബാധകമല്ല. അതേ സമയം സൗകര്യങ്ങളെല്ലാം ഉപയോഗിക്കുന്നതിൽ പൂർണസ്വാതന്ത്ര്യമുണ്ടുതാനും.

പ്രീഡിഗ്രിക്ക് പഠിക്കുന്ന കാലത്ത് ഒരു പ്രതിജ്ഞപോലെ പറഞ്ഞ 'ലോകത്തിലെ പ്രസിദ്ധമായ യൂണിവേഴ്സിറ്റിയിൽ നിന്ന് അവസാനത്തെ ഡിഗ്രിയും എടുത്ത് ഭൂമിക്ക് വലയം വെക്കലും' നടത്താൻ അവസരം ലഭിച്ചത് എന്റെ 38-ാമത്തെ വയസ്സിലാണ്. അതൊരു ശാസ്ത്രജ്ഞ വിദ്യാർത്ഥി ജീവിതം പോലെയായിരുന്നു. ഡോ. ജിയോങ് എസ് സിംനെപോലെ അവിടെ പഠിപ്പിക്കുകയും ഗവേഷണത്തിന് നേതൃത്വം നൽകുകയും ചെയ്ത അനവധി അദ്ധ്യാപകരിൽ നിന്ന് പ്രത്യക്ഷമായും പരോക്ഷമായും ധാരാളം കാര്യങ്ങൾ കണ്ടും കേട്ടും അനുഭവിച്ചും പഠിക്കാൻ ലഭിച്ച അവസരമായിരുന്നു ആ യാത്രയും, അവിടെ നിന്നും മറ്റുപലയിടങ്ങളിലേക്കും നടത്തിയ യാത്രകളും ഗവേഷണവും.

പ്രൊഫ. സിമ്മിന്റെ ഗൈഡൻസിലാണ് ഗവേഷണം ചെയ്തത്. ആവശ്യത്തിനുള്ള ഗൗരവം, ഇടക്ക് തമാശ, കാര്യമാത്രപ്രസക്തമായ സംഭാഷണം, ഓരോ വ്യക്തിയേയും വിലയിരുത്താനുള്ള കഴിവ്, ഇതെല്ലാം അദ്ദേഹത്തിൽ പ്രകടമായിരുന്നു. കൊറിയയിൽ ജനിച്ച് കാനഡയിൽ വളർന്ന കാനഡക്കാരനായതിനാൽ ചില സായിപ്പൻമാർക്ക് അദ്ദേഹത്തിനെ അത്രക്കും ഇഷ്ടമല്ലായിരുന്നു. അതൊന്നും പുറത്തു കാണിക്കാതെ ചിരിച്ചുകൊണ്ട് സന്തോഷത്തോടെ സ്വന്തം റിസർച്ച് ഗ്രൂപ്പിനെ ഒരുമിച്ചു കൊണ്ടു പോകുന്ന അദ്ദേഹത്തിന്റെ പ്രധാനലക്ഷ്യം ചൈനാക്കാരേയും കൊറിയക്കാരേയും ആ രാജ്യത്തിനടുത്തുള്ള രാജ്യങ്ങളിലേയും വിദ്യാർത്ഥികളെ പരമാവധി തന്റെ ഡിപ്പാർട്ടുമെന്റിൽ നിറക്കുകയെന്നതായിരുന്നു. അവരെ അൽപംപോലും വൈകിക്കാതെ ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യലുമാണ്.

വെളുത്തു പൊക്കം കുറഞ്ഞ നല്ല വ്യായാമം ചെയ്യുന്ന സിം പൂർണമായും ഒരു ചൈനാക്കാരന്റെ മുഖഭാവമുള്ള കൊറിയക്കാരനാണ്. കൊറിയായേയും ചൈനയേയും ഓരോ നിമിഷവും സ്നേഹിക്കുന്ന ഡോ. സിം. ബുദ്ധമതത്തിൽ നിന്ന് പെന്തകോസ്തു വിഭാഗത്തിലെ

ക്രിസ്തുമതത്തിലേക്കു കുടിയേറിപാർത്ത ശക്തനായ ഒരു ക്രിസ്ത്യൻ മിഷനറി കൂടിയാണ്. ശാസ്ത്ര ഗവേഷണത്തേക്കാളുപരി എഡ്മണ്ട നിലെ പല പള്ളികളിലും വികാരിയായും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന വേളകളിലെല്ലാം അദ്ദേഹത്തിന്റെ പ്രധാന ദൗത്യം പ്രത്യക്ഷമായും പരോക്ഷമായും ഓരോരുത്തരേയും സഹായിച്ചും, ജോലിയിലൂടെയും, വിവാഹത്തിലൂടെയുമെല്ലാം മതപരിവർത്തനം നടത്തലായിരുന്നു. കാനഡയിൽ പള്ളിയിൽ പ്രവർത്തിക്കുന്നതും പള്ളിക്കു വേണ്ടി പ്രവർത്തിക്കുന്നതും സാമൂഹ്യപ്രവർത്തനമായും ചാരിറ്റബിൾ പ്രവർത്തനമായും കാണാറുള്ളതിനാൽ അദ്ദേഹത്തിന്റെ ഔദ്യോഗിക ജീവിതത്തിലെ തൊപ്പിയിലെ തൂവൽകൂടിയായിരുന്നു ഈ കർമ്മങ്ങൾ!

ഇതെല്ലാം ഡോ. സിമ്മിന്റെ ജീവിതത്തിലെ ഒരു വശം. മറ്റൊരു വശം എന്നത് മൃഗജന്ന്യമായ ഉൽപന്നങ്ങളിൽ പോളി അൺസാചറേറ്റഡ് ഫാറ്റി ആസിഡുകൾ ഉൽപന്നങ്ങളുടെ ഭാഗമാക്കാനായി മൃഗങ്ങളുടെ തീറ്റ (കാലിത്തീറ്റ/കോഴിത്തീറ്റ)യിൽ ബയോകെമിക്കൽ വ്യത്യാസം വരുത്തുക. ഈ പഠനഗവേഷണത്തിന് നല്ല റിസൾട്ട് ലഭിച്ചിരുന്നതും കനേഡിയൻ ഗവൺമെന്റിന്റെ പല പ്രോജക്റ്റുകളും ലഭിക്കുന്നതിനും കാരണമായി. അങ്ങിനെയുള്ള അനവധി ഗവേഷണ പ്രോജക്റ്റുകളുടെ ഭാഗമായിട്ടാണ് കനേഡിയൻ ഇന്റർനാഷണൽ ഡെവലപ്മെന്റ് ഏജൻസിയുടെയും നാച്ചറൽ സയൻസ് എൻവയോൺമെന്റ് റിസർച്ച് കൗൺസിലിന്റേയും ഫെല്ലോഷിപ്പ് എനിക്കു ലഭിച്ചതും അവിടെ പഠന ഗവേഷണങ്ങൾക്കു ഭാഗ്യം ലഭിച്ചതും. അപ്പോഴാണ് വിദേശ യൂണിവേഴ്സിറ്റികളിലെ മഹത്വവും കുറവുകളും അനുഭവങ്ങളുമെല്ലാം നേരിട്ടറിയാൻ സാധിച്ചത്. ഡോ. സിമ്മിന്റെ കൂടെ ഗവേഷണം നടത്താൻ ഭാഗ്യം ലഭിച്ചതിന്റെ വിവരണം ഞാൻ തുടരട്ടെ!...

ആത്മാർത്ഥതയുള്ളവരോടും കഠിനാദ്ധ്വാനം ചെയ്യുന്നവരോടും പ്രൊഫ സിമ്മിനുള്ള താൽപര്യം വളരെയധികമായിരുന്നു. അരിച്ചു പെറുക്കിപ്പറയുന്ന അഭിനന്ദന വരികളിലും കരുതലോടെയുള്ള വാക്കുകൾ കേൾക്കാം. കൃത്യമായ ദിശാബോധം, മാർഗനിർദ്ദേശം, ദേഷ്യമില്ലായ്മ, രഹസ്യ സ്വഭാവം നിലനിർത്തൽ എന്നിവയിലെല്ലാം അദ്ദേഹം ഒരു മാതൃകയായിരുന്നു. സ്വന്തം ഗ്രൂപ്പിൽ പ്രവർത്തിക്കുന്നവർക്കും അവരുടെ കുടുംബാംഗങ്ങൾക്കും വേണ്ടതായ സൗകര്യങ്ങളൊരുക്കിക്കൊടുക്കാൻ പോലും മടിക്കാത്ത വ്യക്തിത്വമാണദ്ദേഹത്തിന്റേത്. അതു കാനഡയിൽ അസാധാരണമായ കാഴ്ചയാണ്.

സാമൂഹ്യ പ്രവർത്തനം എന്നത് പള്ളിയിൽ പോയി സുവിശേഷ പ്രസംഗം നടത്തുക, കഴിയുന്നത്രയും ഏഷ്യാക്കാരെ പള്ളിയിലേക്കു

വരുത്തുക, അവരെ ക്രൈസ്തവ മതത്തിൽച്ചേർത്ത ഉടനെ പള്ളിയിൽ വെച്ച് സത്യം ചെയ്യിച്ച് വിവാഹിതരാക്കുക, വിവാഹത്തിന്നനുയോജ്യ മായവരെ പരസ്പരം ചേർക്കുക ഇതെല്ലാം കനേഡിയൻ സമൂഹത്തിലെ വളരെക്കുറിച്ചുപേർ മാത്രം ചെയ്യുന്ന പ്രവൃത്തിയാണ്. മാത്രമല്ല യൂണി വേഴ്സിറ്റിയിലെ സോഷ്യൽ വർക്ക്സ് ചാർട്ടിൽ ഡോ. സിം എന്നും ഒന്നാമനായിരുന്നു. വളരെയധികം പ്രാവശ്യം ബൈബിളുമായി എന്നെ മതം മാറ്റാൻ ശ്രമിച്ചുവെങ്കിലും ബൈബിളിനെക്കുറിച്ച് ഞാൻ തിരിച്ചു ചോദിക്കുന്ന ചോദ്യങ്ങൾക്കൊന്നും അദ്ദേഹത്തിന് മറുപടിയില്ലായി രുന്നു. എന്നാലും എന്നെ പലതരത്തിലും നിർബന്ധിച്ചുകൊണ്ടേയി രുന്നു. യൂണിവേഴ്സിറ്റിയിൽ നല്ലൊരു ജോലി, കനേഡിയൻ സിറ്റി സൺഷിപ്,.... എന്നിങ്ങിനെ പലതും വാഗ്ദാനം ചെയ്തു. ഇതിലെല്ലാം ഞാൻ കണ്ടതും പഠിച്ചതുമായ വസ്തുത; ഒരു യൂണിവേഴ്സിറ്റിയിലെ ശുദ്ധശാസ്ത്ര സാങ്കേതികവിഷയങ്ങളിൽ പ്രൊഫസർ പദത്തിലിരി ക്കുമ്പോഴും തന്റെ മതം, സാമൂഹ്യ പ്രവർത്തനം ഇതിലൊന്നിലും വിട്ടുവീഴ്ചയില്ലാത്തതും തളരാത്തതുമായ പ്രവർത്തനം നടത്താനുള്ള ചങ്കൂറ്റമുണ്ടാക്കിയിരുന്നു ഡോ. സിം എന്നതാണ്. ഒരു വർഷത്തിൽ മതപരമായ കാര്യത്തിനും ശാസ്ത്രകാര്യത്തിനും കുറഞ്ഞത് ഒരിരുപ ത്തഞ്ചു പ്രാവശ്യമെങ്കിലും ലോകം ചുറ്റിക്കറങ്ങുക പതിവായിരുന്നു. ശാന്തനായി നേടേണ്ടതെല്ലാം നേടി തിരിച്ചുവരുകയും ചെയ്തിരുന്നു അദ്ദേഹം.

ഇതിലുമപ്പുറം ഡോ. സിമ്മിൽ നിന്നു പഠിക്കാനുണ്ടായിരുന്ന വലിയ പാഠം, അദ്ദേഹം അന്നുവരെ വികസിപ്പിച്ചെടുത്ത ശാസ്ത്ര സാങ്കേ തിക വിദ്യയുടെ രഹസ്യത്തിന്റെ ഒരു പോയിന്റു പോലും തന്റെ കൂട്ട ത്തിലുള്ളവരോടു പറയാതേയും ചർച്ച ചെയ്യാതേയും പ്രചരിപ്പിച്ചിരു ന്നത് ടെക്നോളജി ട്രാൻസ്ഫറിലൂടെയായിരുന്നു. അത് നൂറു ശതമാ നവും രഹസ്യമായിത്തന്നെ നിലനിർത്തുകയും ചെയ്തിരുന്നു. രണ്ടാ മതൊരു കാര്യം കൂടി ശ്രദ്ധേയമായി തോന്നിയിട്ടുള്ളത്; തന്റെ കൂട്ട ത്തിൽ പ്രവർത്തിക്കുന്നവരിൽ നിന്ന് ഏതു വിഷയത്തിലുമുള്ള ജ്ഞാനം ഏതുസമയത്തെല്ലാം ലഭിക്കുന്നുവോ ആ സമയത്തെല്ലാം പഠിക്കുക, അറിയുക, ചോദിച്ചു മനസ്സിലാക്കുക, അവയെല്ലാം എടു ത്തുപയോഗിക്കുക! കണ്ടതും കേട്ടതും മനസ്സിൽ നിന്നു കളയാത്ത സ്വഭാവവിശേഷം അദ്ദേഹം നിലനിർത്തുകയും ചെയ്തിരുന്നു.

വിദ്യാർത്ഥികളെയെല്ലാം ഇടക്കിടക്ക് ഒരുമിച്ചു വിളിച്ചുകൂട്ടി നല്ല പാർട്ടി കൊടുക്കുമായിരുന്നു. ആ പാർട്ടികൾക്കിടക്കും, ഇതെല്ലാം തരു ന്നത് നല്ലവണ്ണം പണിയെടുക്കാനാണെന്നോർമ്മിപ്പിക്കുകയും ചെയ്തു.

ആരുടെ കുറവുകളും പരിഹരിക്കുക, തെറ്റുകൾ ക്ഷമിക്കുക, ഇതെല്ലാം സിമ്മിന്റെ പ്രത്യേകതയാണ്.

🪔 എനിക്ക് കാനഡയിലെ ഏതെങ്കിലും രണ്ടു യൂണിവേഴ്സിറ്റികൾ കൂടി സന്ദർശിക്കാനുള്ള അനുവാദം കനേഡിയൻ ഗവൺമെന്റ് തന്നപ്പോൾ, ഞാൻ ഡോ. സിമ്മിന്റെ അനുവാദത്തോടെ കാനഡയിലെ പല യൂണിവേഴ്സിറ്റികളും അമേരിക്കയിലെ വിവിധ സ്ഥലങ്ങളും കണ്ടു മടങ്ങുകയായിരുന്നു ചെയ്തത്. എവിടെ സന്ദർശിച്ചാലും കനേഡിയൻ ഗവൺമെന്റ് വാഗ്ദാനം ചെയ്തത് ആയിരം ഡോളറായിരുന്നു. പക്ഷേ ഡോ സിം എനിക്ക് അതിന്റെ മൂന്നിരട്ടി തുക സ്വന്തം പ്രോജക്റ്റിൽ നിന്നു തന്നു എന്നു മാത്രമല്ല, എത്ര ചിലവായി എന്ന് എന്നോടു ചോദിച്ചറിഞ്ഞ ചിലവായതിന്റെ നാലിരട്ടി തരുകയാണെന്നറിയാമായിരുന്നിട്ടും അതു തന്നു.

🪔 നോർത്തമേരിക്കയുടെ മണ്ണിൽ ആദ്യമായി കാലുകുത്തിയ ഞാൻ ഒരു ഭയവുമില്ലാതെ ഈ രണ്ടു രാജ്യങ്ങളിലും വിവിധ സുഹൃത്തുക്കളുടെ ബന്ധത്തിലൂടെ ആ യാത്ര സാധിച്ചു എന്നറിഞ്ഞപ്പോൾ ഗംഭീരമായി അഭിനന്ദിച്ചു. ഒരു ബന്ധവുമില്ലാത്ത പരിചിതരേയും അപരിചിതരേയും സ്വന്തം വീട്ടിൽ താമസിപ്പിക്കുന്ന ഭാരത സംസ്കാരത്തെയായിരുന്നു അദ്ദേഹം പ്രശംസിച്ചത്. ഒരു വിശാലവീക്ഷണവും കാര്യങ്ങളുടെ ഉള്ളറകളിലേക്കിറങ്ങിച്ചെന്ന് വസ്തുതകൾ മനസ്സിലാക്കി അഭിനന്ദിക്കാനുള്ള വലിയ മനസ്സും ഭാരതത്തിലെ ലാബറട്ടറികളിലും യൂണിവേഴ്സിറ്റികളിലും കുറവാണെന്നെനിക്കു തോന്നിയിട്ടുണ്ട്.

🪔 ഫ്രൈഡേ പ്രഭാഷണങ്ങൾ നടത്താനുള്ള ക്ഷണം പൊതുവേ അതിപ്രശസ്തരായ ശാസ്ത്രജ്ഞന്മാർക്കു മാത്രമേ കൊടുക്കാറുള്ളൂ. ഒരു സാധാരണക്കാരനായ എനിക്കും അതിനവസരം നല്കി. ഒന്നര മണിക്കൂറുള്ള പ്രഭാഷണത്തിന് ഏകദേശം ആയിരം ഡോളറാണ് ലെക്ചർ ഫീ തന്നത്. ബയോകെമിസ്ട്രിയിൽ ഗവേഷണം നടത്തിയിരുന്ന എന്നോട് ഫ്രൈഡേ ലെക്ചറിന് ഭാരതശാസ്ത്ര സാങ്കേതിക പൈതൃകത്തെക്കുറിച്ചാണ് സംസാരിക്കാൻ പറഞ്ഞത്.

🪔 കൊറിയാക്കാരനായി ജനിച്ചു വളർന്ന് കനേഡിയൻ പൗരനായി പ്രവർത്തിക്കുന്ന ഡോ. സിമ്മിന് സമയനിഷ്ഠ വളരെ വളരെ പ്രധാനപ്പെട്ട വിഷയമായിരുന്നു. ആരോടും ഒന്നും നിർബന്ധിക്കാതെ തന്നെ അവരെക്കൊണ്ട് താൻ ഉദ്ദേശിച്ച കാര്യങ്ങളെല്ലാം ചെയ്യിച്ചിരുന്നു. വിമർശിക്കേണ്ട സമയത്ത് ശക്തമായ ദേഷ്യം മനസ്സിലുണ്ടെന്ന് ബോധ്യപ്പെടുത്തിക്കൊണ്ട് അതിലൊരംശം മാത്രം മുഖത്തു പ്രതിഫലിപ്പിക്കുമായിരുന്നു. ഏതാനും വരികൾ കൊണ്ട് തന്റെ വികാരം വിചാ

രാധിഷ്ഠിത സന്ദേശത്തിലൂടെ അറിയിച്ച്, തന്റെ കൂടെ പ്രവർത്തിക്കുന്നവരെ തിരുത്തി താനുദ്ദേശിച്ച വഴിയിലൂടെ തന്നെ അദ്ദേഹം നടത്തിച്ചിരുന്നു.

ഓരോ പ്രോജക്റ്റിലും ഓരോ വ്യക്തിയും ചെയ്യുന്ന ഗവേഷണവും അതിന്റെ ആധികാരികതയും അതിലന്തർലീനമായിരിക്കുന്ന ശാസ്ത്ര സാങ്കേതികജ്ഞാനവും അതിൽ നിന്നുരുത്തിരിയാവുന്ന പന്ഥാവുകളും ആ പന്ഥാവുകളിലൂടെ ഗവേഷണ-പഠനങ്ങൾ നടത്തുമ്പോൾ ലഭ്യമാകാൻ സാധ്യതയുള്ള ഉൽപന്നങ്ങളും ആ ഉൽപന്നങ്ങളെ ലോക സമക്ഷം സമർപ്പിക്കേണ്ട രീതിയും അതിന്റെ ഉപഭോക്താക്കളാരായിരിക്കണമെന്ന ചിന്തയും അദ്ദേഹത്തിന്റെ ജീവിതത്തിലോരോ നിമിഷവും ചിന്തിക്കുന്ന വിഷയത്തിന്റെ ഭാഗമായിരുന്നു.

അദ്ദേഹം എന്നും പറയാറുണ്ട് "എന്നും ഏ മുതൽ ഇസെഡ് വരെ ചിന്തിക്കുന്നതോടൊപ്പം ഇസെഡ് മുതൽക്ക് ഏ വരേയും ചിന്തിക്കണം." അപ്പോൾ മാത്രമേ നമ്മുടെ പഠന ഗവേഷണങ്ങൾക്കർത്ഥവും വ്യാപ്തിയുമുണ്ടാകുകയുള്ളൂ എന്ന്. അദ്ദേഹത്തിന്റെ കൂടെ പ്രവർത്തിക്കുന്ന ഓരോ വിദ്യാർത്ഥിയും അസിസ്റ്റന്റും എന്തുപറഞ്ഞു, എപ്പോൾ പറഞ്ഞു, എന്തിനു വേണ്ടി പറഞ്ഞു ആ പറഞ്ഞതിലെന്തെല്ലാമുണ്ട്, അതെങ്ങിനെയൊക്കെ പ്രയോജനപ്പെടുത്താമെന്ന ചിന്തയിൽ ഡോ. സിം മുഴുകിയിരിക്കാറുണ്ട്. എല്ലാവരിലും പലതരത്തിലുമുള്ള അറിവുകളുണ്ട്. അതെല്ലാം ഒരുവനിലുണ്ടാകണമെന്നു പ്രതീക്ഷിക്കുന്നത് അസംഭാവ്യമാണ്. ആരുടെയെല്ലാം മസ്തിഷ്കത്തിലുള്ള അറിവ് എപ്പോളെല്ലാം ആർക്കെല്ലാം പ്രയോജനപ്പെടുത്താൻ സാധിക്കുമെന്നത് അന്വേഷിച്ചു നടക്കുന്ന പ്രഗത്ഭനായ പ്രൊഫസർമാരിൽ ഒരുവനാണദ്ദേഹം.

സഹപ്രവർത്തകർ എതിർത്താലും ദേഷ്യപ്പെട്ടാലും, നിസ്സഹരിച്ചാലും, ശക്തമായി വിരോധമുള്ളതുപോലെ പെരുമാറിയാലും അതെല്ലാം മനസ്സിലുണ്ടാകുമെങ്കിലും തിരിച്ചു പ്രതികരിക്കുന്ന വാക്കുകളിലും പ്രവൃത്തിയിലും അതുണ്ടാകുകയില്ല. വ്യക്തികളിലും, സ്ഥാപനങ്ങളിലും, ചിന്തകളിലും, വാക്കുകളും, അഭിപ്രായങ്ങളിലും, വീക്ഷണങ്ങളിലും, ഗ്രന്ഥങ്ങളിലും തനിക്കാവശ്യമുള്ളതിനെക്കുറിച്ചാരു പറഞ്ഞാലും അത് അരിച്ചെടുത്ത് അദ്ദേഹത്തിന്റെ മസ്തിഷ്കത്തിലെ കേന്ദ്രത്തിൽ ശേഖരിച്ചിട്ടുണ്ടാകും.

തനിക്കറിയാത്തത് അറിഞ്ഞുകൂടെന്നു പറയാനും, അതു പഠിക്കാനും പഠിച്ചാലും ചിലത് മനസ്സിലാകുന്നില്ലെന്നു പറയാനും, മനസ്സിലാകാത്തത് പ്രയോഗിക്കാൻ പറ്റാതെ വരുമ്പോൾ അതിനു മറ്റുള്ള

വരുടെ സഹായമഭ്യർത്ഥിക്കാനും സഹായിച്ചവനോട് നന്ദി പറയാനും, അവന്റെ ആ പ്രത്യേക കഴിവ് നിരന്തരം പ്രയോഗിക്കാനും, അതിലൂടെ അവനെ ഒരു ബന്ധുവാക്കി മാറ്റാനുമുള്ള (സാധിക്കുമെങ്കിൽ ക്രിസ്തുവിന്റെ പാതയിലൂടെ കൊണ്ടുവരാനും) ഡോ. സിമ്മിന്റെ കഴിവ് മാതൃകാപരമാണെന്ന് അവിടെയുള്ള എല്ലാ പ്രൊഫസർമാർക്കും തോന്നിയിട്ടുണ്ട്.

🪔 യൂണിവേഴ്സിറ്റി ഓഫ് ആൽബർട്ടയിലെ പാശ്ചാത്യ- അമേരിക്കൻ പ്രൊഫസർമാരിലാരും ചെയ്യാത്ത ഒരു കാര്യമാണ്; അവരുടെ വിദ്യാർത്ഥികളേയും സഹപ്രവർത്തകരേയും സ്വന്തം വീട്ടിലേക്ക് ക്ഷണിച്ചുവരുത്തി ഭക്ഷണം കൊടുത്ത്, കുടുംബബന്ധങ്ങളെപ്പോലെയൊന്നു സൃഷ്ടിച്ചെടുക്കുകയെന്നത്. അത് മറ്റെല്ലാവർക്കും മാതൃകയായി ഡോ. സിം ചെയ്തിരുന്നു. അതിൽ കൂടുതൽ വ്യക്തികളും ചൈന, തായ്‌വാൻ, കൊറിയായിലുള്ളവരാണെങ്കിലും അങ്ങിനെയല്ലാത്ത കുറച്ചു പേരെങ്കിലുമുണ്ടാകും. വെറും ഗ്രാജ്വേഷൻ പഠിക്കുന്നവരേയും, ഗവേഷണം നടത്തുന്നവരേയും തമ്മിൽ വേർതിരിവില്ലാതെ ഡോ. സിം കൈകാര്യം ചെയ്തിരുന്നു. മൂന്നു മാസത്തിലൊരിക്കൽ എല്ലാവർക്കും യൂണിവേഴ്സിറ്റി കാന്റീനിൽ സദ്യയൊരുക്കി 'തിന്നാനുള്ള കൊതി' തീർത്തുകൊടുക്കുക എന്ന കൃത്യവും അദ്ദേഹം ചെയ്യാറുണ്ട്.

🪔 ചില വ്യക്തികളിൽ പ്രത്യേക താൽപര്യം തോന്നുകയാണെങ്കിൽ അയാളെ സ്വന്തം മുറിയിലേക്കു വിളിച്ച് തനിക്കറിയേണ്ടതും സ്വന്തമാക്കേണ്ടതുമെല്ലാം നല്ല രീതിയിൽ തന്നെ അയാളുടെ അനുവാദത്തോടെ സ്വന്തമാക്കാനുള്ള സിമ്മിന്റെ കഴിവ് അപാരമാണ്.

🪔 തന്റെ മുമ്പിൽ അഭിനയിക്കുന്നവരേയും കൃത്രിമമായി പെരുമാറുന്നവരേയും തിരിച്ചറിയാനുള്ള കഴിവ് അത്ഭുതകരമാണ്. തന്റെ കൂടെ നടക്കുന്നവനെ പോലും ഡോ. സിം പൂർണമായും വിശ്വസിക്കാറില്ല. തന്റെ ബിസിനസ്, പേറ്റന്റ്, പേപ്പർ പ്രസിദ്ധീകരികരണങ്ങൾ, കയ്യിലുള്ള പ്രോജക്റ്റ് ഫണ്ട്, പലതരത്തിലുള്ള ഉദ്ദേശങ്ങൾ, മാർഗങ്ങൾ, തന്റെ യാത്രയുടെ ഫലങ്ങൾ ഇവയൊന്നും വളരെ വ്യക്തമായി ആരോടും പറയാറില്ല. തന്റെ ഇന്നത്തെ വാക്കുകളും പ്രവൃത്തിയും നാളെ പ്രശ്നമാകാതിരിക്കാൻ എന്നുമദ്ദേഹം ശ്രദ്ധിച്ചിരുന്നു. അതുകൊണ്ടുതന്നെ എല്ലാ ബന്ധങ്ങളും, വാഗ്ദാനങ്ങളും, ഗവേഷണങ്ങളും നൽകുന്നതിന് മുമ്പ് കർശനമായിത്തന്നെ അതിന്റെയൊക്കെ വരും വരായ്കൾ പലപ്രാവശ്യം ഒറ്റക്കിരുന്ന് ചിന്തിച്ചിട്ടേ ഓരോ നടപടിയിലേക്കും അദ്ദേഹം കടക്കാറുള്ളു.

യൂണിവേഴ്സിറ്റി നിയമവ്യവസ്ഥകളുടെ ഒരിഞ്ചുപോലും ലംഘിക്കാത്ത അദ്ദേഹം, അക്കാരണം കൊണ്ടുതന്നെ തലയുയർത്തി നടക്കാറുണ്ട്. ഭാരതീയരോടു പ്രത്യേക സ്നേഹം വെച്ചുപുലർത്തുന്ന അദ്ദേഹം ഇവിടത്തെ പല അനാഥാലയങ്ങൾക്കും സഹായമെത്തിക്കാറുണ്ട്. അതിന്റെയെല്ലാം ലക്ഷ്യം സഹായത്തിലൂടെ യേശുവിലേക്ക് ജനങ്ങളെയെത്തിക്കുക എന്നതു തന്നെയാണ്.

സ്വന്തം കുടുംബത്തെക്കുറിച്ചും, സ്വന്തം നാടിനെക്കുറിച്ചും, കാനഡയെക്കുറിച്ചും സഹപ്രവർത്തകരെക്കുറിച്ചും മോശമായിപ്പറയുന്നതൊരിക്കലും കേട്ടിട്ടില്ല. അതേ സമയം തന്റേതായ ഒന്നും പരസ്യമായി പറയാറുമില്ല. ഔദ്യോഗികശാസ്ത്ര സാങ്കേതിക കർമ്മമണ്ഡലത്തിൽ അബദ്ധം പറ്റിയിട്ടുണ്ടെങ്കിൽ അതു സഹപ്രവർത്തകരോട് തുറന്നു പറയാൻ മടിക്കാറുമില്ലാത്ത ഡോ. സിം, അതാതു വിഭാഗത്തിനോടു മാത്രമേ അതു പറയാറുള്ളു. ആ തുറന്നു പറച്ചിൽ തെറ്റുകൾ എനിക്കു പറ്റിയിട്ടുണ്ടെങ്കിൽ, അടുത്ത പ്രാവശ്യം അതു നമുക്കു സംഭവിക്കാതിരിക്കാൻ നാമൊരുമിച്ചു ശ്രമിക്കണമെന്നതിനാണെന്ന് എടുത്തു പറഞ്ഞിട്ടാണീ വിവരണം നൽകൽ.

ഡോ. സിമ്മിൽ മാത്രം കാണാൻ സാധിച്ചിട്ടുള്ള അത്യാകർഷകമായ പ്രത്യേകത തന്റെ സഹപ്രവർത്തകരോടാണെങ്കിലും വിദ്യാർത്ഥികളോടാണെങ്കിലും സുഹൃത്തുക്കളോടാണെങ്കിലും അവർ എന്തെങ്കിലും ചെയ്തുകൊണ്ടിരിക്കുന്ന വേളയിൽ അടുത്തു ചെന്ന് നിറഞ്ഞ അത്യുജ്ജ്വലമായ പുഞ്ചിരിയോടെ കാലിലെ മുട്ടു പതുക്കെയൊന്നു വളച്ച് ചെറുതായിട്ടൊന്നു കുനിഞ്ഞ് ഏറ്റവും താഴ്മയോടെയൊരു ചോദ്യമുണ്ട്. അതിതുപോലെയാണ്. “Dr. Gopal! Are you busy? Can you do me a favour? Can you come to my room?.....”

എന്റെ മറുപടി ഇങ്ങിനെയായിരിക്കും. “Yes sir! Surely I shall come!”

ഡോ. സിം പറയും: “Very kind of you! That is good. I want to ask you one thing. Do you know about.....! I thought you are an expert in this field......” ഇങ്ങിനെ പോകും അദ്ദേഹത്തിന്റെ അതിമധുരമായ ഡയലോഗ്. ഏതു നിമിഷവും സീരിയസ്സാകാനും സാധിക്കും. പെട്ടെന്ന് പുഞ്ചിരിയിലേക്കു കടക്കാനുമറിയാം.

ഈ വരികളെല്ലാം എന്റെ ഒരദ്ധ്യാപകനെക്കുറിച്ച് എഴുതുമ്പോൾ ഞാനദ്ദേഹത്തോട് സംസാരിക്കുന്നു എന്നാണ് ഞാനിപ്പോഴും അനുഭവിക്കുന്ന വികാരം. അതായിരുന്നു ഡോ. സിം. ഒരിക്കൽ ഞാനദ്ദേഹത്തിന് ഭഗവദ്ഗീതാ പുസ്തകം കൊടുത്തു. അതു വായിച്ച് ഇടക്കിടക്ക് എന്നെ കാണുമ്പോൾ ഗീതയെക്കുറിച്ചു പറയും. “Dr. Gopal.....

yaah..... Verygood book.... I have read Dr. Deepak Chopra's book..... it also makes sense.... great". ഈ വരികൾക്കെല്ലാം ഒരു താളമുണ്ട്. കേൾക്കുന്നവന്റെ ഹൃദയത്തിലിറങ്ങിപോകുന്ന മാസ്മരശക്തിയുമുണ്ട്. ചിലപ്പോൾ ഞാനും അറിയാതെ സിമ്മിനെപോലെ അഭിനയിക്കാറുണ്ട്.

ഇതെല്ലാം പറയുമ്പോഴും എന്റെ ഗവേഷണം, അതുചെയ്യുന്ന രീതി, അതിലെ റിസൾട്ട്, അതിന്റെ പബ്ളിക്കേഷൻസ് ഇതെല്ലാം അദ്ദേഹം നിരന്തരം വിലയിരുത്തുകയും ചെയ്യുമായിരുന്നു. ഡോ. സിമ്മിനോടൊത്തുള്ള ഏതാണ്ടൊരു വർഷത്തെ ജീവിതം എന്റെ എല്ലാ വീക്ഷണങ്ങളേയും മാറ്റി മറിച്ചു എന്നതാണ് സത്യം. എന്നെ ഇത്രക്കും പ്രോത്സാഹിപ്പിച്ച ഡോ. സിമ്മിന്റെ ഭാഷ, വാക്കുകൾ, ബോഡിലാംഗ്വേജ്, ഭരണക്രമം, നേതൃത്വഗുണങ്ങൾ എന്നിവയെല്ലാം എനിക്ക് ഒരു ഡിക്ഷ്ണറിപോലെ പ്രയോജനപ്പെടുത്താൻ സാധിച്ചു. എന്നെ ക്രൈസ്തവനാക്കാൻ സാധിച്ചില്ല എന്ന ദുഃഖം അദ്ദേഹത്തിൽ നിലനിർത്തിയിട്ടാണ് ഞാൻ മടങ്ങിയത്.

എന്നെ ക്രൈസ്തവനാക്കാൻ/മതം മാറ്റാൻ എല്ലാത്തരത്തിലുള്ള പണിയുമദ്ദേഹം നോക്കി. അനവധി പ്രാവശ്യം മുറിയിൽ വിളിച്ചുവരുത്തി, അദ്ദേഹത്തിന്റെ വീട്ടിലേക്കു കൊണ്ടുപോയി, കഫറ്റേറിയായിൽ പോയി ചായ കുടിച്ചുകൊണ്ട് സംസാരിച്ചു. എന്റെ മടക്കയാത്ര ഏകദേശം തീരുമാനമായപ്പോൾ അദ്ദേഹം വളരെ ശക്തമായ ഭാഷയിൽ ക്രൈസ്തവനാകാൻ അഭ്യർത്ഥിച്ചു.

"എനിക്കു നിന്നെപോലൊരുവനെ വേണം. നിനക്ക് ഇന്ത്യയുടെ പൈതൃകം മുഴുവനറിയാം. അതു നല്ല രീതിയിലവതരിപ്പിക്കാനുമറിയാം. ഏതു ചോദ്യത്തിനുമുത്തരം പറയാനുമറിയാം. നീ ഒരു പണ്ഡിതനാണ്, ഭാരതത്തെക്കുറിച്ചറിയാവുന്ന പണ്ഡിതൻ. നിനക്ക് ഹിന്ദുക്കളേയും, ബുദ്ധമതക്കാരേയും, ജൈനമതക്കാരേയും, കൈകാര്യം ചെയ്യാനറിയാവുന്നതുകൊണ്ട് ഇന്ത്യക്കു ചുറ്റുമുള്ള രാജ്യക്കാരുടെ പൈതൃകം നിനക്കറിയാം. ആ രാജ്യങ്ങളിൽ നിന്ന് ധാരാളം പേർ ഇവിടെ വരാറുണ്ട്. അവരെയെല്ലാം സത്യമാർഗത്തിലേക്ക് കൊണ്ടുവരണം. അതെന്റെ ജീവിതദൗത്യമാണ്. അതിന് എന്റെ പ്രവർത്തനങ്ങളെല്ലാം ഞാൻ നിനക്കു വിവരിച്ചു തരാം. ഞാൻ ധാരാളം ചൈനാക്കാരേയും കൊറിയാക്കാരേയും പലവിധത്തിൽ സഹായിക്കുന്നുണ്ട്. അവരെയെല്ലാം നീ ബൈബിൾ പഠിച്ച് പഠിപ്പിക്കണം. നീയെന്റെ വലത്തെ കൈയ്യായിട്ടിവിടെയുണ്ടായിരിക്കണം. ഈ യൂണിവേഴ്സിറ്റിയിൽ അഭിമാനാർഹമായ ഒരു ജോലി ഞാൻ നിനക്ക് എന്റെ പ്രോജക്റ്റിൽ തരാം.

നീയായിരിക്കും എന്റെ റിസർച്ച് പ്രോജക്റ്റിന്റെ കോർഡിനേറ്ററും, എന്റെ സ്പിരിച്വൽ വർക്കിന്റെ ഡയറക്ടറും. യേശുവാണു നിന്നെയെന്റെയടുത്തെത്തിച്ചത്. നീ എന്റെ കൂടെത്തന്നെ വേണം...." ഇതായിരുന്നു ഡോ. സിമ്മിന്റെ നിർദ്ദേശം.

അതെല്ലാം കേട്ട് ഞാൻ ഉറക്കെച്ചിരിച്ചുകൊണ്ട് (മനഃപൂർവ്വം) പറഞ്ഞു. "ഞാനങ്ങയോടൊരിക്കൽ പറഞ്ഞിട്ടുണ്ടല്ലോ. (അങ്ങെന്നോട് ഈ യൂണിവേഴ്സിറ്റിയിൽ ജോലി തരാമെന്നു പറഞ്ഞപ്പോൾ) ഞാൻ ജനിച്ചത് ഭാരതത്തിനു വേണ്ടിയാണ്, ഞാൻ ജീവിക്കുന്നത് ഭാരതത്തിനു വേണ്ടിയാണ്, ഞാൻ മരിക്കുന്നതും ഭാരതത്തിനുവേണ്ടിത്തന്നെയായിരിക്കും. ഇതാണ് ഞാനങ്ങയോട് ഇവിടെക്കുവരണമെന്നു പറഞ്ഞപ്പോൾ പറഞ്ഞ മറുപടി. ഇന്നങ്ങ് എന്നോട് ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യണമെന്നു പറയുമ്പോൾ ഞാൻ നേരത്തേ പറഞ്ഞത് ഒന്നു മാറ്റി പറഞ്ഞാവർത്തിക്കുന്നു. ഞാൻ ജനിച്ചത് ഹിന്ദുധർമ്മത്തിനു വേണ്ടിയാണ്, ഞാൻ ജീവിക്കുന്നതും ഹിന്ദുധർമ്മത്തിന്നുവേണ്ടിയാണ്, മരിക്കുന്നതും അതിനുവേണ്ടിത്തന്നെയായിരിക്കും. എന്റെ കാനഡയിലേക്കും അമേരിക്കയിലേക്കുമുള്ള ഗവേഷണ യാത്ര കുറെ ഗവേഷണം നടത്തി റിസർച്ച് പേപ്പർ പ്രസിദ്ധീകരിച്ച് ഒരു വലിയ സയിന്റിസ്റ്റായിത്തീരാനേയല്ല. മറിച്ച് എന്റെ നാടിന്റെ പൈതൃകത്തെക്കുറിച്ചും ഹിന്ദുധർമ്മത്തെക്കുറിച്ചും ഞാനെന്റെ നാട്ടിൽ പ്രസംഗിക്കുമ്പോൾ, അമേരിക്കയിലും കാനഡയിലും പോയി വന്നവനെന്ന ഒരു ബഹുമാനം എന്റെ വാക്കുകൾക്ക് മൂല്യം വർദ്ധിപ്പിക്കും. അതും ലോകത്തിലെ വളരെ പ്രസിദ്ധമായ CIDA/NSERC ഫെല്ലോഷിപ്പിന്നർഹനായ വ്യക്തിയെന്നറിയുമ്പോൾ! സാധാരണക്കാരുടെയിടയിലും ശാസ്ത്രജ്ഞന്മാരുടെയിടയിലും എന്റെ വാക്കുകൾ കൂടുതൽ ശ്രദ്ധേയമാകുമെന്നെനിക്കുറപ്പുണ്ട്. ഈ ഫെല്ലോഷിപ്പിലൂടെ അമേരിക്കയിലും ഞാൻ പര്യടനം നടത്തിയത് അമേരിക്കയുടെ മഹത്വം ആസ്വദിക്കാനേയല്ല. എനിക്കെന്റെ നാട്ടുകാരാദരിക്കുന്ന ശബ്ദത്തിന്റെയുടമയാകണമെങ്കിൽ ഇതൊക്കെ ആവശ്യമാണ്. അതുകൊണ്ട് ഡോ. സിം എന്റെ കനേഡിയൻ യാത്ര പോലും എന്റെ ഹിന്ദുധർമ്മത്തിനും രാഷ്ട്രത്തിനും വേണ്ടിയാണ്. അങ്ങ് എനിക്കു വാഗ്ദാനം ചെയ്ത പ്രതിമാസ ശമ്പളം അയ്യായിരം ഡോളർ എനിക്കെന്തിനാണ്. എന്റെ ധർമ്മത്തിനുവേണ്ടി പ്രവർത്തിക്കുമ്പോൾ ഓരോ ദിവസവും ഞാൻ അയ്യായിരം ഡോളറിന്റെ സംതൃപ്തിയാസ്വദിക്കാറുണ്ട്...." ചിരിച്ചുകൊണ്ട് പറഞ്ഞ് ഞാൻ അവസാനിപ്പിച്ചു "സാധിക്കുമെങ്കിൽ അങ്ങയെ ഹിന്ദുവാക്കണമെന്നാണെന്റെ ആഗ്രഹം. ലോകജനത തിരസ്കരിച്ച ക്രിസ്തു

മതവും കൊണ്ട് അങ്ങു നടക്കുന്നതിനേക്കാൾ സ്വതന്ത്ര ചിന്താ ധാരയുള്ള ഹിന്ദുമതം അങ്ങയെപ്പോലെയുള്ളവർക്ക് ഏറ്റവും ചേർന്നതാണ്....."

അന്ന് അവിടെ ചായകുടിച്ചു മുറിയിലേക്കു തിരിച്ചു പോയതിനുശേഷം അദ്ദേഹം ഹിന്ദുധർമ്മത്തെക്കുറിച്ച് പല പല ചോദ്യങ്ങളും നിരന്തരം ചോദിക്കുമായിരുന്നു. അതിനെല്ലാം മറുപടികൊടുക്കുന്നതോടൊപ്പം അതിനെക്കുറിച്ച് ബൈബിളിൽ പറഞ്ഞിട്ടുള്ളതും ഞാൻ താരതമ്യം ചെയ്തു വിശകലനം ചെയ്ത് അദ്ദേഹത്തെക്കൊണ്ട് ശാന്തമായി അംഗീകരിപ്പിക്കുമായിരുന്നു.

ഈ സംഭാഷണങ്ങളൊന്നും ഞങ്ങളുടെ നല്ലബന്ധത്തെ ഒരു തരത്തിലും ബാധിച്ചില്ല. എങ്കിലും ഒരു വിശ്വവിഖ്യാത യൂണിവേഴ്സിറ്റി പ്രൊഫസർ തന്റെ മതം പ്രചരിപ്പിക്കാൻ ഏറ്റെടുക്കുന്ന ദൗത്യത്തിന്റെ കാഠിന്യം അതേ തരത്തിൽ പ്രവർത്തിക്കാൻ എനിക്കും ഇച്ഛാശക്തിയുണ്ടാക്കുകയാണു ചെയ്തത്. കനേഡിയൻ യാത്ര കഴിഞ്ഞു മടങ്ങിയപ്പോൾ ഇദ്ദേഹത്തിന്റെ പ്രവർത്തനരീതി എനിക്കും അനുകരണീയമായിട്ടനുഭവപ്പെട്ടു തുടങ്ങി. ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ് സ്ഥാപിക്കാനുണ്ടായ അനവധി കാരണങ്ങളിൽ ഒന്ന് ഡോ. സിം ക്രിസ്തുമത പ്രചരണത്തിൽ കാണിച്ചിരുന്ന വ്യഗ്രത തന്നെയാണ്. ഒരു കൊറിയാക്കാരന്, ഒരു വിദേശരാജ്യത്തിരുന്ന്, ആ രാജ്യക്കാർ പോലും ഉപേക്ഷിച്ച മതം മറ്റുവിദേശികളെ കൊണ്ട് അംഗീകരിപ്പിച്ച് അവരെയെല്ലാം അതിലേക്കാകർഷിക്കാമെങ്കിൽ ലോകം മുഴുവനും അംഗീകരിക്കാൻ തുടങ്ങിയിരിക്കുന്ന, അംഗീകരിക്കുമെന്നുറപ്പുള്ള ഈ സർവതന്ത്ര സ്വതന്ത്രമായ ശാസ്ത്രീയഹിന്ദുധർമ്മം പ്രചരിപ്പിക്കാൻ ഞാനെന്ന ശാസ്ത്രജ്ഞനും ശ്രമിച്ചുകൂടെ?

ഇനി ഞാൻ വിഷയത്തിലേക്ക് തന്നെ മടങ്ങാം ഡോ. സിം വികസിപ്പിച്ച പല സാങ്കേതിക ഉൽപ്പന്നങ്ങളും ദേശവിദേശത്തേക്ക് കൈമാറുമ്പോൾ അത്തരത്തിലൊന്ന് ഭാരതത്തിലേക്കും കൈമാറിയിരുന്നു. ഞങ്ങൾ കാനഡയിൽ വികസിപ്പിച്ച സാങ്കേതിക വിദ്യ ബാംഗ്ലൂരിലെ കമ്പനിക്ക് കൈമാറിയപ്പോഴും പല പ്രാവശ്യം ആ കമ്പനിക്കാർക്കു വേണ്ടി ഞാൻ ബാംഗ്ലൂരിൽ പോയിരുന്നു. ഡോ. സിം ഒരു പ്രാവശ്യം വരുകയും ചെയ്തു. സാങ്കേതിക വിദ്യ കൈമാറുമ്പോൾ അതിന്റെ രഹസ്യസ്വഭാവങ്ങൾ നിലനിർത്തേണ്ടതെങ്ങിനെയെന്ന വലിയതും ഗഹനവുമായ ഒരു ശാസ്ത്രപാഠം ഞാൻ ഈ അവസരത്തിൽ അദ്ദേഹത്തിൽ നിന്നു പഠിച്ചു. സുഹൃത്തുക്കളായാലും, ബന്ധുക്കളായാലും, കൂടെ പ്രവർത്തിക്കുന്നവരായാലും ബന്ധങ്ങളൊന്നും ബന്ധനങ്ങളാ

ക്കാതെയുള്ള റിസർച്ച് ഗ്രൂപ്പ് ബന്ധം, ഡോ. സിം നിലനിർത്തിയത് അദ്ദേഹത്തിന്റെ സഹപ്രവർത്തകർക്കെല്ലാം മാതൃകയായിരുന്നു.

സഹപ്രവർത്തകരും, വിദ്യാർത്ഥികളും, ദേശവിദേശത്തുള്ളവരു മെല്ലാം ചേർന്ന് ഏറ്റെടുക്കുന്ന ഏതു കർമ്മപദ്ധതിയും പ്രാവർത്തിക മാക്കുന്ന തിരക്കിലും, വിശ്രമിക്കുമ്പോഴും, ചർച്ച ചെയ്യുമ്പോഴും, തമാശ പറയുമ്പോഴും ഡോ. സിം ഒരു പ്രൊഫസറുടെ നിലവാരം അണുവിട വ്യതിചലിക്കാതെ വെച്ചുപുലർത്താറുണ്ട്, നിലനിർത്താറുണ്ട്.

ഒരു വിസിറ്റിങ്ങ് സയിന്റിസ്റ്റായ ഞാൻ ഡോ. സിമ്മിന്റെ എല്ലാ പ്രൊജക്റ്റിന്റേയും കർമ്മമണ്ഡലത്തിലുണ്ടായിരുന്നു. എത്രയെല്ലാം നന്മ നിറഞ്ഞ വ്യക്തികളാണ് കൂട്ടത്തിലുള്ളവരെങ്കിലും ഡോ. സിം അവരെയാരേയും 60 ശതമാനത്തിൽ കൂടുതൽ വിശ്വസിച്ചിരുന്നില്ല. അവരിൽ വിശ്വാസമർപ്പിച്ചിരുന്നില്ല എന്നു പറയുന്നതാവും ശരി. അതെ നിക്കു പൂർണമായും മനസ്സിലായത്, അദ്ദേഹത്തിന്റെ സാങ്കേതിക വിദ്യാ ഈ ബാംഗ്ലൂർ സ്ഥാപനത്തിലേക്കു കൈമാറ്റം ചെയ്തപ്പോൾ അതിലെ ഒരു കാര്യം പോലും എന്നോടദ്ദേഹം വെളിപ്പെടുത്തിയിട്ടില്ലാ യിരുന്നു. അവരുടെ ഉൽപ്പന്നങ്ങൾ മാർക്കറ്റു ചെയ്യുന്നതിനും പരസ്യം ചെയ്യുന്നതിനും ആവശ്യമായ ശാസ്ത്ര വിവരണങ്ങൾ മാത്രം ഡോക്ടർമാർക്കും ഡയറ്റീഷ്യൻസിനും ക്ലാസെടുത്താൽ മതിയെന്നാ യിരുന്നു അറിയിച്ചിരുന്നത്. കൂൾ കൊമസ്റ്റിബിൾസ് എന്ന കമ്പനിക്ക് സാങ്കേതിക വിദ്യ കൈമാറിയപ്പോൾ ആ സാങ്കേതിക വിദ്യയുടെ രഹ സ്യവും അവരുടെ കമ്പനിയിലെ രണ്ടു പേരല്ലാതെ മറ്റാർക്കും പറ ഞ്ഞുകൊടുക്കരുതെന്നുമദ്ദേഹം നിർദ്ദേശിച്ചിരുന്നു. ഞാനും ഡോ. സിമ്മും ബാംഗ്ലൂരിലെ ഹോട്ടലിൽ രണ്ടുദിവസം ഒരുമിച്ചു താമസി ച്ചിട്ടും സാങ്കേതീക വിദ്യയുടെ പരമപ്രധാനമായ പോയിന്റുകളൊന്നും ചർച്ച ചെയ്തതേയില്ല. പകരം ഞാനവരെ സഹായിക്കേണ്ടതെങ്ങി നെയാണെന്ന് എന്നോടും ഗോപാലകൃഷ്ണനെ പരമാവധി പ്രയോജ നപ്പെടുത്തേണ്ടതെങ്ങിനെയാണെന്നവരോടുമാണ് പറഞ്ഞത്. ഈ പ്രൊഫസറിൽ നിന്നു മനസ്സിലാക്കാൻ സാധിച്ച സത്യം; എത്രവേണ്ട പ്പെട്ടവനാണെങ്കിലും, അടുത്തവനാണെങ്കിലും, കൂടെനിന്ന് അഹോ രാത്രം പ്രവർത്തിച്ചവനാണെങ്കിലും കുടുംബക്കാരനാണെങ്കിലും കാര്യ ങ്ങളെല്ലാം ആർക്കും പൂർണമായി പറഞ്ഞുകൊടുക്കരുത്. ചില വാക്കു കളോ വരികളോ മതി വികസിപ്പിച്ചെടുത്ത കാര്യങ്ങളെല്ലാം നിമിഷ നേരം കൊണ്ട് മറ്റുള്ളവരുടേതായിത്തീരാൻ. ഒരിക്കൽ മറ്റൊരാൾ രഹ സ്യമറിഞ്ഞാൽ അതു പിന്നീടെങ്ങിനെ വേണമെങ്കിലും, എവിടെ വേണ മെങ്കിലും പ്രചരിക്കും. തനിക്കതിലുള്ള അവകാശം നഷ്ടപ്പെടും.

ശാസ്ത്രമണ്ഡലത്തിൽ പ്രവർത്തിക്കുന്നവരെ സംബന്ധിച്ചിടത്തോളം ഏറ്റവും വലിയൊരറിവാണിത്.

എന്നെ കാനഡയിലെ എല്ലാ ഗവേഷണ പരിപാടികളിലും സഹായിച്ചിരുന്നത് ശ്രീമതി ഗീതയാണ്. ആണത്തവും തന്റേടവും, ഏതു വെല്ലുവിളികളും ചിരിച്ചുകൊണ്ട് ഏറ്റെടുക്കാൻ കഴിവുള്ളവരാണ് അമേരിക്കൻ സ്ത്രീകളെന്നു കേട്ടിരുന്നു. തിരുവല്ലാക്കാരിയായ ഗീത അതേ ഗുണനിലവാരം വെച്ചുപുലർത്തുന്ന ഒരു പ്രോജക്ട് അംഗമായിരുന്നു. അവരിൽ നിന്ന് ഉൾക്കൊള്ളാൻ സാധിച്ച മഹത്തായ പാഠം ഒരു വീട്ടമ്മയുടെ കർമ്മവും പ്രോജക്റ്റിന്റെ പൂർണ്ണ ഉത്തരവാദിത്വവും, സ്ഥിരമല്ലാത്ത (അതേ) ജോലിയും, പിഎച്ച്.ഡിക്കു വേണ്ടിയുള്ള കർമ്മങ്ങളും, ഒരു ക്ഷീണവും തളർച്ചയുമില്ലാതെ നിരന്തരം ചെയ്തു കൊണ്ടിരുന്ന അവർ 'വയ്യ' എന്നു പറയുന്നത് ഞാൻ കേട്ടിട്ടേയില്ല. നമ്മളെല്ലാവരും അഞ്ചുദിവസങ്ങൾ കൊണ്ടു ചെയ്യുന്ന ജോലി രണ്ടുദിവസം കൊണ്ടവർ ചർച്ച ചെയ്ത്, തീരുമാനമെടുത്ത്, വരും വരായ്കകൾ ചിന്തിച്ച്, അനുവാദം വാങ്ങി, ഊർജ്ജസ്വലരായ ആണുങ്ങളേക്കാൾ വേഗത്തിൽ ചെയ്തതിനുശേഷം മടങ്ങിവരുമ്പോൾ ഇത്രയെല്ലാം ചെയ്തു എന്ന ഒരു മുഖഭാവമേ അവർക്കുണ്ടാവില്ല. മാത്രമല്ല അതികഠിനമായ ജോലി ചെയ്യുമ്പോഴും ഇടക്ക് തമാശ പറയാനും കേൾക്കാനും അവർക്കിഷ്ടമാണ്.

പന്നിക്കും കോഴിക്കും ക്രമീകരിച്ച തീറ്റകൊടുത്ത് അവയുടെ മുട്ടയിലും മാംസത്തിലും പ്രത്യേക തരത്തിലുള്ള കൊഴുപ്പുകളും ഫാറ്റി ആസിഡുകളുമുണ്ടാക്കുക എന്ന പ്രോജകറ്റ് നടത്തിക്കാനായി നിരന്തരം കോഴിക്കൂട്ടിലും പന്നികളുടെ തൊഴുത്തിലും പോയി ഗീത ഓരോ കർമ്മവും ചെയ്യുമ്പോഴും ഒരു മുറുമുറുപ്പും, അപസ്വരവും, അനിഷ്ടത്തിന്റെ പ്രതികരണവും, കണ്ടിട്ടില്ല. ഗീതയുടെ ഒരു വാക്കുപോലും തെറ്റിദ്ധാരണയുണ്ടാക്കുന്നതോ എല്ലാവരോടുമുള്ള ബന്ധത്തിൽ വിള്ളൽ വരുത്തുന്നതോ ആയിട്ടുണ്ടായിട്ടില്ല. എല്ലാവരേയും പേരു പറഞ്ഞ് ഗുഡ്മോണിങ് പറയുന്നത്, സ്വന്തം കുടുംബാംഗത്തെ പോലെയാണവർ ചെയ്യാറുള്ളത്.

'ഹായ് ഗുഡ്മോണിങ്' എന്നു പറഞ്ഞുകൊണ്ടു വരുകയും, വന്നയുടനെ ഒരു റിസർച്ച് സ്റ്റുഡന്റാണെങ്കിലും, യൂണിവേഴ്സിറ്റി അദ്ധ്യാപികയെ പോലെ ക്ലാസെടുക്കുകയും ഓരോ വിദ്യാർത്ഥിയുടേയും തീസിസ് രചനയിൽ മാർഗനിർദ്ദേശം നൽകുകയും, അവരുടെയെല്ലാം പ്രാക്ടിക്കലിനു സഹായിക്കുകയും ചെയ്യുന്ന അവർ പൂർണസമർപ്പണഭാവത്തോടെയാണ് പ്രവർത്തിച്ചിരുന്നത്. അതേസമയം ആരോടു

മുള്ള ബന്ധവും അവർ ബന്ധനമാക്കിയിരുന്നില്ല. ആരുടേയും ദാസി യായിരുന്നില്ല. അതിൽ കൂടുതൽ ബന്ധം അമേരിക്കൻ സമൂഹത്തിൽ ആവശ്യമില്ലല്ലോ. എന്നു വേണമെങ്കിലും ആരെ വേണമെങ്കിലും ജോലി യിൽ നിന്നു പറഞ്ഞയക്കുന്ന രീതിയിലുള്ള ഒരു സമൂഹത്തിൽ, വരു ന്നവരോടും പോകുന്നവരോടും പരിധിക്കപ്പുറം ബന്ധം ആരും വെച്ചു പുലർത്താറില്ല തന്നെ. അതുകൊണ്ടുതന്നെ ഗീത ആരോടും ആത്മ ബന്ധം വെച്ചുപുലർത്താറില്ല.

ഹൈദരാബാദിലെ പിഎച്.ഡി ഗവേഷണ പരിപാടികൾ കഴിഞ്ഞ് യാത്ര പറഞ്ഞിറങ്ങുമ്പോൾ എനിക്ക് വേദന തോന്നിയിരുന്നു. എന്നെ യാത്രയാക്കാൻ വന്നവർക്കും കുറേയൊക്കെ വേദന കുറച്ചു നേരത്തേ ക്കെങ്കിലുമുണ്ടായിരുന്നു. കാനഡയിലെ മനോഭാവം തത്വശാസ്ത്രപ രമായി എടുത്താൽ ഗോപാലകൃഷ്ണൻ കുറച്ചുകാലം മുമ്പു വന്നു കുറച്ചു കാലം കഴിഞ്ഞു പോകുന്നു. വരുന്നതിനു മുമ്പും ഈ യൂണി വേഴ്സിറ്റിയുണ്ടായിരുന്നു. പോയതിനുശേഷവും ഈ യൂണിവേഴ്സി റ്റിയുണ്ടാകും. വരുന്നതും പോകുന്നതും സാധാരണം മാത്രം. ഈ ഒരു തത്വചിന്തയുടെ പ്രായോഗികത ഗീതയുടെ വാക്കിലും പ്രവൃത്തി യിലുമുണ്ടായിരുന്നു. ഒരു തരത്തിൽ അവർ തന്നെ തീറ്റകൊടുത്ത്, താലോലിച്ചു വളർത്തിയ പന്നികളെയെല്ലാം പരീക്ഷണത്തിന്നായി മെഷിനിൽ അറുത്ത് ഗവേഷണത്തിനുള്ളതു ലാബറട്ടറിയിൽ കൊണ്ടു പോയി, ബാക്കിയുള്ള ക്വിന്റൽ കണക്കിന് പന്നിയിറച്ചി അവരുടെ വീട്ടിൽ കൊണ്ടുപോയി പാകം ചെയ്തുതിന്നാനായി വെച്ചിരിക്കുന്നതു കണ്ടപ്പോൾ, നന്മ നിറഞ്ഞ ഹൃദയത്തിനകത്തും, താൻ വളർത്തിയ പന്നികളുടെ ശരീരമാണ് തിന്നുന്നതെന്ന തോന്നൽ അവരിലില്ലായി രുന്നു. ശ്രീമതി ഗീതാ ചെറിയാനിൽ നിന്ന് കർമ്മമണ്ഡലത്തെക്കു റിച്ച് ധാരാളം പഠിക്കാൻ സാധിച്ചു.

സ്വന്തം കുടുംബം മാതാപിതാക്കൾ അനുജത്തിമാർ ഇതെല്ലാം അവർക്കു ജീവനായിരുന്നു. തിരക്കേറിയ ഔദ്യോഗിക ജീവിതത്തിലും സ്വന്തം കുടുംബജീവിതം, സാമ്പത്തീക നേട്ടം, ഒരുറച്ച ജോലി, മക്ക ളുടെ വിദ്യാഭ്യാസം, തിരുവല്ലയിലെ പള്ളികൾക്ക് അയച്ചുകൊടുക്കേണ്ട സംഭാവനകൾ, അവരുടെ പള്ളി കാര്യങ്ങൾ പ്രാർത്ഥന ഇവയിലൊന്നും ഒരു വീഴ്ചയും ഗീത വരുത്തിയിട്ടില്ല. എന്നെയും ഇടയ്ക്ക് പള്ളിയിൽ കൊണ്ടുപോയി മൂല്യാധിഷ്ഠിത ജീവിതവിഷയങ്ങളെക്കുറിച്ച് പ്രഭാ ഷണം നടത്തിക്കുമായിരുന്നു. എന്തെല്ലാം കർമ്മപദ്ധതികൾക്കിടക്കും കുടുംബജീവിതം ആസ്വദിക്കാൻ ലഭിക്കുന്ന ഒരവസരവും കളയരുതെ ന്നതിലവർക്ക് നിർബന്ധമുണ്ടായിരുന്നു. മൂന്നു പെൺമക്കൾ മാത്ര

മുള്ള മാതാപിതാക്കൾക്ക് ഗീത മൂന്ന് ആൺമക്കൾക്കു തുല്യമായിരുന്നു. അവരുടെ രണ്ടു സഹോദരിമാരേയും പൂർണമായും വളർത്തി അമേരിക്കയിൽ ജീവിക്കാൻ പ്രാപ്തരാക്കിയത് ഗീതയാണ്. എന്റെ ഗവേഷണ ജീവിതത്തിൽ ഞാൻ അവരോട് വളരെയേറെ കടപ്പെട്ടിരിക്കുന്നു. ആത്മാർത്ഥത, കഠിനാദ്ധ്വാനം, അറിവ്, ചിരിക്കുന്ന മുഖഭാവം, ആരോടും പരിഭവമില്ലാത്ത, പരിഹാസമില്ലാത്ത ജീവിതപന്ഥാവും ഓരോ വ്യക്തിയേയും കുറിച്ചും അവരുടെ നന്മതിന്മകളെക്കുറിച്ചും അവർ സൃഷ്ടിക്കുന്ന അഥവാ സൃഷ്ടിക്കാൻ സാദ്ധ്യതയുള്ള പ്രശ്നങ്ങളെക്കുറിച്ചും ഗീതക്കറിയാം.

അവർ ദശാബ്ദങ്ങളായി കാനഡയിൽ കഴിയുമ്പോഴും ഭാരതത്തിന്റെ, സാംസ്കാരിക മൂല്യങ്ങൾ ചോർത്തിക്കളയാത്ത ഒരു ജീവിതം നയിച്ചു. ഇപ്പോൾ അവർ അമേരിക്കയിലെ യൂണിവേഴ്സിറ്റിയിൽ പ്രൊഫസറായി പ്രവർത്തിക്കുന്നു.

അവരുടെ മാതാപിതാക്കൾക്കും, മക്കൾക്കും, അനുജത്തിമാർക്കും അവരുടെ ഭർത്താക്കന്മാർക്കും ഗീത ഒരമ്മയായിരുന്നു. എനിക്കവരൊരു സഹോദരിയും കർമ്മമണ്ഡലത്തിലെ മാർഗദർശിയുമായിരുന്നു. ഇന്ത്യാക്കാരുടെ കൂട്ടത്തിൽ ഇന്ത്യാക്കാരിയും, മലയാളികളുടെ കൂട്ടത്തിൽ മലയാളിയും, ക്രിസ്ത്യാനികളുടെ കൂട്ടത്തിൽ ക്രിസ്ത്യാനിയുമായിരുന്ന അവർ കാനഡക്കാരുടെ കൂട്ടത്തിൽ കാനഡക്കാരിയുമായിരുന്നു.

ഇത്രയും ഞാനൊരു വ്യക്തിയെക്കുറിച്ച് എഴുതിയത് വിദേശത്തു പോയി ജോലി നോക്കി ഒരു യൂണിവേഴ്സിറ്റിയുടെ പാർട്ട് ടൈം അദ്ധ്യാപികയും, റിസർച്ച് സ്റ്റുഡന്റുമായ ഒരു സ്ത്രീയുടെ ജീവിതത്തെക്കുറിച്ചല്ലായിരുന്നു. മറിച്ച് ജീവിതത്തിന്റെ എല്ലാ പ്രാരബ്ധങ്ങളും വഹിക്കുന്ന ഒരു പുരുഷനേക്കാൾ ശ്രേഷ്ഠമായി സ്ത്രീക്കും നടത്താൻ സാധിക്കുമെന്ന് ലോകത്തിനോട് പറയാൻ വേണ്ടിയായിരുന്നു.

അവരുടെ പിഎച്ച്.ഡി സർട്ടിഫിക്കറ്റ് സ്വീകരിക്കാൻ യൂണിവേഴ്സിറ്റി കോൺവൊക്കേഷൻ ഹാളിലെ സ്റ്റേജിൽ കയറിയപ്പോൾ നല്ല കസവുമുണ്ടുടുത്തും, നല്ല മലയാളിയുടെ സാരിയുടുത്തും മാതാപിതാക്കൾ എല്ലാ സായിപ്പൻമാരുടെ മുമ്പിലും യൂണിവേഴ്സിറ്റി ഓഡിറ്റോറിയത്തിൽ കൈകൂപ്പി നിന്ന ആ കാഴ്ച അവിസ്മരണീയമായി ത്തോന്നി. ഒരു ക്രൈസ്തകുടുംബപാരമ്പര്യം, അമേരിക്കയിലെ ജീവിതശൈലി പ്രശസ്ത യൂണിവേഴ്സിറ്റിയിൽ പട്ടാ ക്രിസ്ത്യാനിയുടെ കീഴിൽ പിഎച്ച്.ഡി ക്കായുള്ള പഠനം,.... ഇങ്ങിനെ പലതുമായിരുന്നിട്ടും അവർ ഇന്ത്യൻ സംസ്കാരം കൈവിടാതെ മാതൃപിതൃ കുടുംബബന്ധം

ചിന്താതീതമാം വിധത്തിൽ രക്തത്തിലലിയിപ്പിച്ച്, ധർമ്മബോധ ത്തോടെ കർമ്മം ചെയ്യണമെന്ന് ഒരനുജത്തിയുടെ സ്ഥാനത്തിരുന്നു കൊണ്ട് അവരെന്നെ പഠിപ്പിച്ചു. ഞാനാപാഠങ്ങൾ എന്നുമെന്നും ഓർമ്മിക്കും എന്നു സ്മരിക്കാനാണിത്രയും എഴുതിയത്. വിദേശരാ ജ്യത്തെ എല്ലാ ചിട്ടവട്ടങ്ങളും, ഞാനവിടെ ഇറങ്ങിയ ദിവസം മുതൽ എന്നെ പഠിപ്പിച്ച ഒരദ്ധ്യാപികയായിരുന്നു അവർ. അവർ അതേ മനോ ഭാവം തന്നെയാണ് മറ്റുള്ള വിദേശികളോടും കാണിച്ചിരുന്നത്.

എന്റെ ലാബറട്ടറിയിൽ മൈറാഫെൻറൺ എന്നൊരു സ്ത്രീയുണ്ടാ യിരുന്നു. അസാധാരണമായ ചടുതലയോടെ എല്ലാ ഉപകരണങ്ങളും ഒരേപാടവത്തോടെ കൈകാര്യം ചെയ്യാനറിയാവുന്ന അവർ, ചിരിച്ച മുഖം, ഏതു ചോദ്യത്തിനുമുത്തരം, എല്ലാവരോടും വ്യക്തമായ ഭാഷ യിൽ അംഗീകരിപ്പിച്ചു കൊണ്ടുള്ള സംഭാഷണം, കൃത്യസമയത്ത് വരവ്, പോകുന്നതിന് മുമ്പ് ചെയ്തുതീർക്കാനുള്ളതെല്ലാം തീർത്തിട്ട് മടക്ക യാത്ര, ഇംഗ്ലീഷുകാർക്ക് വിരോധമില്ലാത്ത ഭാര്യയും ഭർത്താവും ചേർന്നുള്ള വെള്ളമടി, അഭിനന്ദിച്ചാൽ അസാധാരണമായ ആഹ്ളാദം, അഭിനന്ദിച്ചില്ലെങ്കിൽ ഒന്നുമില്ലാത്ത ഭാവത്തിന്റെ ഉടമയായിരുന്നു. അതാണ് മൈറാഫെൻറൺ! ഒരിക്കൽ ഞാൻ ചോദിച്ചു "നിങ്ങൾക്ക് ജീവിതത്തിൽ പ്രശ്നങ്ങളും ദുഃഖങ്ങളുമൊന്നുമില്ലേ? എന്നും സന്തോ ഷവതിയാണല്ലോ?" ഉടൻ വന്നു മറുപടി "ഞാൻ അൽപം വറീഡ് ആയിട്ടുള്ളത് എന്റെ പേസ്മേക്കറിനെക്കുറിച്ചാണ്. മൂന്നു സർജറി ഹാർട്ടിനു കഴിഞ്ഞതു കൊണ്ട്....."

വിഷയത്തിൽ അഗാധ പാണ്ഡിത്യമുള്ള അവർക്ക് എപ്പോഴെങ്കി ലുമുണ്ടാകുന്ന സംശയങ്ങൾ നിവാരണം ചെയ്യാൻ ഏതു ചെറിയ വന്റെയടുത്തും വലിയവന്റെയടുത്തും പോകുമായിരുന്നു. നിരന്തരം കഠിനാദ്ധ്വാനം ചെയ്യുന്ന അവർക്ക് ലഭിക്കേണ്ടതായ സി.ആർ.മാർക്ക് കുറഞ്ഞുപോയാൽ, കുറച്ച വ്യക്തിയുടെ അടുത്ത് യുദ്ധം ചെയ്യുന്നതു മൊരിക്കൽ കണ്ടു. അവരെല്ലാവർക്കും അസിസ്റ്റന്റുമായിരുന്നു അദ്ധ്യാ പികയുമായിരുന്നു.

ഒരു ലാബറട്ടറിയിൽ, യൂണിവേഴ്സിറ്റി വിദ്യാർത്ഥികൾ നിരന്തരം വന്നും പോയും കൊണ്ടിരിക്കുന്ന സ്ഥലത്ത് പല പല പ്രൊഫ സർമാരുടെ കീഴിൽ പ്രവർത്തിക്കുന്ന ഗവേഷകരുള്ളിടത്ത്, പല ലാബ റട്ടറി ഉപകരണങ്ങളുമുള്ളിടത്ത് അതിന്റെയെല്ലാം ഇൻചാർജ്ജായി വരുന്ന സ്ത്രീയുടെ ജോലിഭാരം മിക്കവാറും വിവരണാതീതമായിരി ക്കും. അതൊന്നും വകവെക്കാതെ ആരോടും പ്രത്യേകം ബന്ധനങ്ങ

ളില്ലാതെ എല്ലാവരോടും ഒരേപോലെ പെരുമാറാൻ സാധിക്കുന്ന പ്രാക്റ്റിക്കൽ എക്സ്പെരിമെന്റ് പഠിപ്പിക്കുന്ന അദ്ധ്യാപികയും അഥവാ എല്ലാവർക്കും വേണ്ടി അവരവരുടെ ഗവേഷണം ചെയ്യാൻ സഹായിയുമായ മിസിസ് മൈറാഫെന്റ്റാൺ തനിക്കറിയാത്ത ഏതു വിഷയവും അതറിയുന്നവരുടെ അടുത്തു നിന്ന് എങ്ങിനെയെങ്കിലും പഠിച്ചിരിക്കും. പഠിച്ചറിഞ്ഞ് മറ്റുള്ളവർക്ക് വിവരിച്ചുകൊടുക്കുക എന്നത് സ്പോർട്സ് മാൻ സ്പിരിറ്റോടെ അവർ ചെയ്യുന്നത് ഞാൻ നിരന്തരം കാണാറുണ്ട്. ചെയ്യുന്ന ഗവേഷണപഠനങ്ങളിലോരോകാര്യവും നിരന്തരം വ്യക്തമായി പഠിച്ചിട്ടാണ് അവർ വിശകലനം ചെയ്യാറുള്ളത്. വിശദീകരണമറിയാത്ത ഒന്നിനെക്കുറിച്ചും അവർ പഠനഗവേഷണം നടത്തുകയോ വിവരിക്കുകയോ ചെയ്യാറില്ല. I do not know എന്ന പദം ഇത്രക്കും ശക്തിയായി ഉപയോഗിക്കുന്ന ഒരു അക്കാഡമിക് ഫീൽഡിലുള്ള സ്റ്റാഫിനെ മനസ്സിലാക്കാൻ സാധിക്കുക എന്നത് എനിക്ക് സന്തോഷകരമായ ഒരനുഭവമായിരുന്നു.

ലാബറട്ടിയിലെ മാനേജർ ഒരു ഒത്തശരീരമുള്ള വ്യക്തിയായിരുന്നു. നീട്ടിവലിച്ച നടത്തം. കൂടുതൽ സംസാരിക്കുന്നതു കണ്ടിട്ടില്ല. ഇടക്ക് ഏതാനും വാക്കുകൾ സംസാരിക്കും, എന്താവശ്യമുണ്ടെങ്കിലും ഒരു ജോലി ചെയ്തു തീർത്തിട്ടേ അടുത്തത് ആരംഭിക്കുകയുള്ളൂ. ഒരു ദിവസത്തെ ജോലിയും നാളത്തേക്ക് എന്നു പറഞ്ഞു മാറ്റിവക്കില്ല. ഒരിക്കൽ ഞാൻ ഹീറ്ററിൽ വെച്ച് പെട്രോളിയം ഈതർ ആവിയാക്കികളഞ്ഞുകൊണ്ടിരിക്കുമ്പോൾ അതിനു തീപിടിച്ചു. ഞാൻ സമീപത്തുണ്ടായിരുന്നില്ല. തീ ആളിക്കത്തുന്നത് മാനേജർ കണ്ട് ഓടി വന്ന് കെടുത്തുമ്പോഴേക്കും ഞാനെത്തിയിരുന്നു. മൂന്നു വരികളിൽ എന്നെ ശക്തമായി ദേഷ്യപ്പെട്ടു. ഞാൻ ശാന്തനായി വികാരാധീനനാകാതെ പ്രതികരിച്ചു. ഇനി ഇതാവർത്തിക്കില്ലെന്നും ചിരിച്ചുകൊണ്ടു പറഞ്ഞു. അയാളെന്നോടു പറഞ്ഞു. "ഈ യൂണിവേഴ്സിറ്റി മരം കൊണ്ടാണ് ഉണ്ടാക്കിയിരിക്കുന്നത്. ഒരിടത്തു കത്തിയാൽ മുഴുവനും തീർന്നതിനു ശേഷമേ അണയുകയുള്ളു. എന്നിട്ടും നിങ്ങൾ ചിരിക്കുന്നുവോ?" ഞാൻ മറുപടി പറഞ്ഞു "എന്തായാലും നിങ്ങൾ തീ കെടുത്തി ഇനി ഞാൻ വികാരത്തോടെ കരഞ്ഞിട്ടെന്തു കാര്യം?". അയാൾ പറഞ്ഞു "യു ആർ കൂളർ ദാൻ മീ."

കണ്ണും ചെവിയും തുറന്നു വെച്ചാൽ ഈ ലോകത്തിൽ പഠിക്കാൻ ധാരാളമുണ്ടെന്ന് ഞാനെന്റെ പ്രഭാഷണങ്ങളിൽ പറയാറുണ്ട്. അതുകൊണ്ട് ഞാൻ പഠിച്ച കാര്യങ്ങൾ അഥവാ കണ്ടും കേട്ടും പഠിച്ച കാര്യങ്ങളിനിയുമെഴുതട്ടെ. യൂണിവേഴ്സിറ്റി ഓഫ് ആൽബർട്ടയിൽ

ഗണിത ശാസ്ത്രത്തിലൊരു പൊഫസറുണ്ടായിരുന്നു. തിരുവനന്തപുരത്തുകാരനായ ഇദ്ദേഹം ദശാബ്ദങ്ങളായി കാനഡയിലാണ്. ഏതു വ്യക്തിയേയും സഹായിക്കാൻ എന്നും തയ്യാറായിട്ടുള്ള മനുഷ്യൻ. കുടുംബവും അതുപോലെ തന്നെ. മറ്റുള്ളവരെ സഹായിക്കുന്നത് ജന്മാവകാശമാണെന്നവർ രണ്ടുപേരും കരുതുന്നു. ചിലപ്പോൾ ചോദിക്കാത്തവർക്കും ആവശ്യമില്ലാത്തവർക്കും സ്വീകരിക്കാൻ വിമുഖതയുള്ളവർക്കും സഹായമെത്തിക്കും. ആരുടെ ദുഃഖത്തിലും സഹായിക്കാൻ സന്നദ്ധതയുള്ളവരാണിവർ. അവരുടെ സംസാരത്തിലെ ഭാഷാപ്രയോഗത്തിൽ സ്വന്തം മഹത്വവർണനയായിരിക്കും ചിലപ്പോൾ ജനങ്ങൾ കൂടുതലായി ശ്രദ്ധിച്ചു നിൽക്കുക. അവനവനെകുറിച്ച് പ്രൊജക്റ്റു ചെയ്യുമ്പോൾ അതഹങ്കാരമായി ധ്വനിയിൽ മുഴച്ചു നിൽക്കുന്നത് സർവസാധാരണമായിരുന്നു. എന്റെ വാക്കുകളിലും സന്ദേശങ്ങളിലും ചിലപ്പോൾ അഹങ്കാരത്തിന്റെ ശബ്ദമുണ്ടോ എന്നു ഞൻ സ്വയം പരിശോധിക്കുന്നതും വിശകലനം ചെയ്യുന്നതും, ഞാൻ പറഞ്ഞതു പോലെ ഈ ഗണിതശാസ്ത്ര പ്രൊഫസർ പറഞ്ഞാൽ എനിക്കെങ്ങിനെ അതനുഭവപ്പെടും, തോന്നും, എന്ന് ചിന്തിച്ച് വിശകലനം ചെയ്താണ്.

എന്തു ചോദിച്ചാലും വരുന്ന മറുപടി ചിലപ്പോൾ ദേഷ്യപ്പെടുത്തുന്നവിധമായിരിക്കും. അദ്ദേഹവും കുടുംബവും, ആത്മീയതയിൽ കൂടുതൽ ശ്രദ്ധിക്കുമ്പോഴും പ്രവർത്തിക്കുമ്പോഴും അവർ പറഞ്ഞതുപോലെ തന്നെ എല്ലാവരും ചെയ്യണമെന്ന് ശഠിക്കാറുമുണ്ട്. ചിലപ്പോൾ മറ്റൊരു രീതിയിലും ചെയ്യരുതെന്നും നിർദ്ദേശിക്കാറുമുണ്ട്. തനിക്കു തുല്യനായ മറ്റൊരാൾ വന്നാൽ അംഗീകരിക്കാൻ വിമുഖത കാണിക്കാറുമുണ്ട്.

ഈ പ്രഗത്ഭനായ പ്രൊഫ,ർ, ഹൈന്ദവ മലയാളീ വിഭാഗത്തിന്റെ ഒരു ആത്മീയ ഗുരുവിനെ പോലെയാണ്. ആചാരാനുഷ്ഠാനങ്ങളും മന്ത്രതന്ത്രങ്ങളുമെല്ലാം അവർക്ക് പറഞ്ഞുകൊടുക്കുന്നതും അവരെക്കൊണ്ട് പൂജയും ഭജനയുമെല്ലാം ചെയ്യുന്നതും ചെയ്യിക്കുന്നതുമെല്ലാം ഇദ്ദേഹമാണ്. നിർഭാഗ്യവശാൽ ഈ ചടങ്ങുകളും ആചാരങ്ങളുമെല്ലാം വളരെ സമയം നീണ്ടുനിൽക്കുന്നതായതിനാൽ പങ്കെടുക്കുന്നവർക്കെല്ലാം ഇതൊരു ഭാരമാകുകയാണ് പതിവ്. ഇതെല്ലാം കുറേക്കാലം നേരിൽ കണ്ട് മനസ്സിലാക്കാൻ സാധിച്ചപ്പോൾ ഞങ്ങൾക്കെല്ലാവർക്കും ഈ പ്രൊഫസറിൽ നിന്നു പഠിക്കാൻ സാധിച്ച പാഠങ്ങൾ അനവധിയാണ്. ഒരു പക്ഷേ പാഠങ്ങൾ എന്നു പറയുന്നതിനേക്കാൾ ജീവിത പുസ്തകത്തിലെ അദ്ധ്യായങ്ങൾ എന്നതായിരിക്കും ശരി.

ആരെ സഹായിക്കുമ്പോഴും സഹായം സ്വീകരിക്കുന്നവർക്ക് അതൊരു ഭാരമാകരുത്. സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ do not use the word help use the word serve. ആ സർവീസ് സ്വീകരിക്കുന്നവനു വേണോ വേണ്ടായോ എന്നറിഞ്ഞിട്ടേ ചെയ്യാവൂ. ഞാൻ പറയുന്നതും തരുന്നതും നീ സ്വീകരിച്ചുകൊള്ളണം എന്ന വികാരം നമ്മളിലുള്ളതായിട്ടാർക്കും തോന്നരുത്. അറിവുള്ളതു വിളമ്പുമ്പോൾ അറിവുള്ളവനെപ്പോലെ വിളമ്പണം. അറിവുകൾ പകർത്തുമ്പോൾ അറിവില്ലാത്തവരാണ് മുമ്പിലിരിക്കുന്ന എല്ലാവരുമെന്ന തോന്നലുണ്ടാകരുത്. വ്യത്യസ്ത നിലവാരത്തിലുള്ളവരാണ് മുമ്പിലിരിക്കുന്നതെന്ന വിചാരവും നമുക്കുണ്ടാകുന്നത് നല്ലതാണ്. നാം സത്യസന്ധരും ധർമ്മബോധമുള്ളവരുമാണെന്ന് നമുക്കുമാത്രം തോന്നിയാൽ പോരാ നാം അത്തരം ഗുണങ്ങളുള്ളവരാണെന്ന് കൂടെയുള്ളവർക്കും തോന്നണം. നമ്മുടെ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും നിഷ്കളങ്കമാണെന്ന് ബോധ്യപ്പെടുത്താൻ പരോക്ഷമായെങ്കിലും ശ്രമിച്ചില്ലെങ്കിൽ അവ രണ്ടും ജന (സുഹൃത്തുക്കളുടെയും) ഹൃദയങ്ങളിൽ നിന്ന് തിരസ്കരിക്കപ്പെടുക തന്നെ ചെയ്യും. അതിപ്രഗത്ഭന്മാരായ വ്യക്തികൾക്ക് അപകർഷതാ ബോധമുള്ളതുപോലെയുള്ള വാക്കും പ്രവൃത്തിയും ഉണ്ടാകാതിരിക്കാൻ ശ്രമിക്കണം. താഴെയുള്ളവർക്ക് അവരുടെ ആചാരവിചാര വിശ്വാസകർമ്മ സങ്കൽപങ്ങളിലെല്ലാം അൽപ സ്വൽപം കളങ്കമുണ്ടെങ്കിലും വലിയ പ്രശ്നമൊന്നുമില്ല. യൂണിവേഴ്സിറ്റി തലത്തിലുള്ള അദ്ധ്യാപകർ തൂവെള്ള നിറത്തിലുള്ള പട്ടുവസ്ത്രം പോലെയാണ്. അതിൽ (അവരിൽ) ചെറിയൊരു കറുത്ത പാടുണ്ടായാൽ അതായിരിക്കും പട്ടുവസ്ത്രത്തിന്റെ തിളക്കത്തേക്കാൾ 'തിളങ്ങുന്നത്'. വിദ്യാർത്ഥികളുടെ ഇടയിലും വാക്കിലും പ്രവൃത്തിയിലും ലാളിത്യമുണ്ടാകണം. അവരുമായി ഇടപഴകുന്നത് ഒറ്റക്കാണെങ്കിൽ മിക്കവാറും ഏതാനും നിമിഷങ്ങൾ മാത്രമായിരിക്കും. കൂട്ടായിട്ടാണെങ്കിൽ അവരെല്ലം ഒരു ക്ലാസിലിരിക്കുന്ന അവസരമായിരിക്കും. ആ സമയത്തെല്ലാം നമ്മളിൽ അധികാരത്തിന്റേയും അതിനിർദ്ദേശത്തിന്റേയും സ്വരം വന്നാൽ അത് വിദ്യാർത്ഥിസമൂഹത്തിനുപോലും അരോചകമായിരിക്കും. വളരെയധികം നല്ല കാര്യങ്ങൾ നിരന്തരം ചെയ്തുകൊണ്ടിരിക്കുന്ന വേളയിൽ പോലും നമ്മളിലെ ഞാൻ എന്ന ഭാവം ഉണ്ടാകുന്നതായിട്ടനുഭവപ്പെട്ടാൽ അത് ആ കൂട്ടത്തിലുള്ളവർക്കെല്ലാവർക്കും രുചിച്ചുകൊള്ളണമെന്നില്ല. ഏറ്റവും കുറഞ്ഞത് ഇംഗ്ലീഷിലെ മൂന്നു വാക്കുകൾ ഓർമ്മിക്കാൻ അദ്ധ്യാപകരായ അഥവാ പഠിപ്പിക്കുന്നവരായ നമുക്കു സാധിക്കണമെന്ന് ഞാൻ ചിലപ്പോൾ ചിന്തിക്കാറുണ്ട്.

Apathy എല്ലാ കാര്യത്തേയും നിസ്സാരമായിക്കണ്ട് തള്ളുക. Sympathy കാര്യത്തോട് ദയ/അനുകമ്പ തോന്നുക. Empathy കാര്യങ്ങൾ നമുക്കഭിമുഖീകരിക്കേണ്ടി വരുകയാണെങ്കിൽ അതു നമുക്കെങ്ങിനെ അനുഭവപ്പെടുമെന്ന് അനുഭവിക്കുന്നവന്റെ സ്ഥാനത്തു നിന്ന് ചിന്തിക്കുക. ഇതിൽ നമുക്കെന്നും സാധിക്കേണ്ടത് Empathy യിലൂടെ ചരിക്കലാണ്. എപ്പോഴെല്ലാം എനിക്കതിനു സാധിക്കുന്നില്ലയോ അപ്പോഴെല്ലാം ഞാൻ പരാജയപ്പെടും. ആ സമയത്തും അതിനു മുമ്പും പറഞ്ഞതും ചെയ്തതുമായ പലതിന്റേയും നന്മകൾ പോലും തകരുന്നത് ഈ സമുജ്ജ്വലനായ പ്രൊഫസറുടെ ജീവിതത്തിൽ നിന്നു പഠിക്കണം.

ഇതെല്ലാം കണ്ടുപഠിച്ചു മനസ്സിലാക്കിയാൽ, ഇതേ പെരുമാറ്റം എന്നിലുണ്ടാകുമ്പോൾ ഞാനദ്ദേഹത്തെ വിലയിരുത്തുന്നതുപോലെ തന്നെ മറ്റുള്ളവരെന്നെ വിലയിരുത്തുമെന്നെനിക്കു ബോധ്യപ്പെടാറുണ്ട്.

ഒരു ഹിഡൺ അജണ്ടയുമില്ലാത്ത വ്യക്തികളാണവർ എന്നതു സത്യമായിരിക്കാം. പക്ഷേ അവരുടെ ചില ഭാഷാ പ്രയോഗത്തിലൂടെ അവരെ വിലയിരുത്താൻ ശ്രമിച്ചാൽ അതു യാഥാർത്ഥ്യത്തെയല്ല സൂചിപ്പിക്കുക. ഈ പ്രൊഫസറും ആ വിഭാഗത്തിൽപ്പെടുന്നു. അദ്ദേഹത്തിന്റെ പെരുമാറ്റമോ വാക്കുകളോ നോക്കി അദ്ദേഹം അഹങ്കരിയാണെന്ന് വിമർശിച്ചാൽ വലിയ തെറ്റായിപ്പോകും. അദ്ദേഹം മറ്റു പലരേയും വിമർശിക്കുന്നുണ്ടാകും, കളിയാക്കുന്നുണ്ടാകും, ചിലപ്പോൾ വിലയിടിച്ചു കാണിക്കുന്ന വിധത്തിൽ സംസാരിക്കുന്നുണ്ടാകും. അതെല്ലാം യഥാർത്ഥത്തിൽ മനസ്സിലെ നിഷ്കളങ്കതയിൽ നിന്നുടലെടുത്തതാണ്. അദ്ദേഹത്തിന്റെ എല്ലാ ചെയ്തികളും ഈ ഒരു വീക്ഷണത്തിന്റെ അടിസ്ഥാനത്തിൽ വേണം വിലയിരുത്താൻ എന്നറിയാവുന്നവരില്ല.

വിദേശത്തെ ചില യൂണിവേഴ്സിറ്റികളിൽ ക്ളാസെടുക്കാനുള്ള യോഗമുണ്ടായിട്ടുള്ളതിൽ എന്നുമെന്നും മനസ്സിൽ നിറഞ്ഞു നിൽക്കുന്നതും എന്റെ പ്രഭാഷണങ്ങളിൽ ഞാനെന്നും എടുത്തു പറയാറുള്ളതുമായ അനുഭവമായിരുന്നു ക്ളീവ്ലാണ്ട് യൂണിവേഴ്സിറ്റിയിലുണ്ടായിട്ടുള്ളത്. അവിടത്തെ പ്രഗത്ഭനായ പ്രൊഫസർ, ഡോ. മുരളി. ഡി. നായർ പ്രത്യേകത നിറഞ്ഞ ഒരദ്ധ്യാപകനാണ്. എല്ലാവരിലുമുള്ള നന്മകൾ കാണുവാൻ കഴിവുള്ള വ്യക്തിയാണദ്ദേഹം. എല്ലാ അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടേയും സ്നേഹഭാജനവുമാണ്. തുറന്ന മനസ്സിന്റെ ഉടമയും! ഒരു ലക്ഷ്യം, പല പല മാർഗങ്ങളിലൂടെ പ്രാവർത്തികമാക്കുന്ന വ്യക്തി. ഭാരതീയനെന്നതിൽ അഭിമാനിക്കാനെന്തെല്ലാമുണ്ടോ അത് ഭാരതീയർക്കും ഭാരതീയരല്ലാത്തവർക്കും കൊടുക്കു

വാൻ ഏതെല്ലാം അവസരങ്ങൾ ലഭിക്കുന്നുവോ അതുപയോഗിക്കുക. എവിടെയെല്ലാം അവസരങ്ങളുണ്ടാക്കാൻ സാധിക്കുമോ അവിടെയെല്ലാം അവസരങ്ങളുണ്ടാക്കി പ്രയോജനപ്പെടുത്തുക. ആർക്കെല്ലാം അവസരങ്ങളുണ്ടാക്കിക്കൊടുക്കാൻ സാധിക്കുമോ അവർക്കെല്ലാം അതുണ്ടാക്കിക്കൊടുക്കുക. ഏതെല്ലാം വിധത്തിലുള്ള നന്മകളുണ്ടെങ്കിലും അതെല്ലാം ആ നന്മൾ കേൾക്കാൻ താൽപര്യമുള്ളവർക്കും പിന്നീട് താൽപര്യമുണ്ടാകാൻ സാധിക്കുന്നവർക്കും കേൾപ്പിക്കുക. ഇതെല്ലാം ചെയ്യുമ്പോഴും ഭഗവദ്ഗീതയിൽ സാക്ഷിഭാവത്തിൽ ജീവാത്മാവ് നിൽക്കുന്നു എന്നു പറയുന്നതുപോലെ പ്രൊഫ. മുരളിനായരും സാക്ഷിഭാവത്തിലാണ് നിലനിൽക്കുക. ഏത് കുറവിലും, പരിമിതിയിലും തെറ്റുകളിലും കുറ്റങ്ങളിലും ഒളിഞ്ഞുകിടക്കുന്ന നന്മകളുണ്ടെങ്കിൽ അതുപോലും വസ്തുതകൾ ചേർത്ത് അഭിനന്ദനാർഹമാം വിധത്തിൽ വിവരിച്ചഭിനന്ദിക്കുക. ഓരോ വിദ്യാർത്ഥിയേയും സഹപ്രവർത്തകനേയും, തന്നെ സഹായിക്കുന്നവനേയും അനുമോദിക്കുക, അഭിനന്ദിക്കുക. സ്വയം ചെയ്ത നന്മകൾ പോലും അതിനു സഹായിക്കുന്നവർക്കായി വീതിച്ചുകൊടുക്കുക. ഇതാണ് പ്രൊഫ. മുരളി.ഡി.നായർ.

ഡോ. മുരളി ഡി നായർ ക്ളീവ്‌ലാണ്ട് സ്റ്റേറ്റ് യൂണിവേഴ്സിറ്റിയിലെ സോഷ്യൽ വർക്ക്സ് ഡിപ്പാർട്ടുമെന്റിലെ പ്രൊഫസറാണ്. അദ്ദേഹം എല്ലാവർഷവും ജൂലൈ മാസത്തിൽ ഒരു വലിയ ഗ്രൂപ്പ് അമേരിക്കക്കാരായ വിദ്യാർത്ഥികളേയും പ്രഗത്ഭരേയും കൊണ്ട് കേരളത്തിൽ വരും. ഒരു യൂണിവേഴ്സിറ്റി പ്രോജക്റ്റായിട്ടാണ് പഠനയാത്ര സംഘടിപ്പിച്ച് വരുക. അതിൽ വിദ്യാർത്ഥികൾ, അദ്ധ്യാപകർ, ഡോക്ടർമാർ, സാമൂഹ്യപ്രവർത്തകർ, ചിലപ്പോൾ അഡ്വക്കേറ്റുമാർ ഇങ്ങിനെയുള്ള വ്യക്തികളിൽ ഏറ്റവും കൂടുതലുണ്ടാകുന്നത് സ്വന്തം ഡിപ്പാർട്ടുമെന്റിലെ വിദ്യാർത്ഥികളായിരിക്കും. അവരെല്ലാം തിരുവനന്തപുരത്തിറങ്ങിക്കഴിഞ്ഞ് ഏകദേശം ഒരു മാസക്കാലം കേരളത്തിന്റെ വിവിധ ഭാഗത്തേക്കുള്ള യാത്രയാണ്. കേരളീയ ജീവിതശൈലി, ഭക്ഷണം, റോഡ് സൈഡിലുള്ള ഭക്ഷണം, വീടുകളിൽ താമസം, കാളവണ്ടിയുൾപ്പെടെയുള്ളതിൽ യാത്ര, ട്രെയിനിലും, ബസ്സിലും, ഓട്ടോയിലും, സൈക്കിളിലുമുള്ള യാത്ര, കൈയ്യ് നക്കി ഇലയിൽ കേരളവിഭവങ്ങൾ ചേർത്ത്, പ്രകൃതി ജീവനാഡിസ്ഥാനത്തിലുള്ളതുമായ ഭക്ഷണമുൾപ്പെടെയുള്ള സദ്യകൾ, കുളത്തിലും പുഴയിലും മുങ്ങിക്കുളി, കൈരേഖ/ജ്യോതിഷം, വാസ്തു വിവരണം, കവടിയാർ പാലസിൽ ഒരു ഭക്ഷണം, യൂണിവേഴ്സിറ്റി വൈസ് ചാൻസിലറുമായി കൂടിക്കാഴ്ച,

ചുരുക്കിപ്പറഞ്ഞാൽ ഈ നാട്ടിലെ നന്മതിന്മകളെല്ലാം ദർശിപ്പിച്ച് അതിലെ വസ്തുതകളെല്ലാം വിവരിച്ചുകൊടുത്ത് കേരളത്തെ പരിചയപ്പെടുത്തുക. അതിന്റെയെല്ലാം പ്രത്യേകതകൾ വിവരിക്കാനായി ഞാനുൾപ്പെടെ പലരുടേയും ക്ലാസുകളുമുണ്ടാകും. വിദ്യാർത്ഥികളുടെ ശരം പോലെയുള്ള ചോദ്യമുണ്ടാകും. അതിനുത്തരം കൊടുക്കാൻ ക്ളാസെടുക്കുന്നവർ ബാധ്യസ്ഥരാണ്. ആ ഉത്തരത്തിൽ ശരിയുണ്ടെങ്കിലും തെറ്റുണ്ടെങ്കിലും അതിന്റെയൊന്നും ഉത്തരവാദിത്വം മുരളി നായർക്കില്ല. ചിലപ്പോൾ ചോദിച്ച വ്യക്തിക്ക് കാര്യങ്ങൾ വിവരിച്ചുകൊടുക്കുമ്പോൾ ഇംഗ്ലീഷ് പ്രയോഗത്തിൽ വ്യത്യാസമുള്ളതുകൊണ്ടു മനസ്സിലായില്ലെങ്കിൽ ചോദ്യം വിവരിച്ചുകൊടുക്കും, അത്ര തന്നെ. ഈ അദ്ധ്യാപകനായ മുരളി ഡി നായർക്ക് ഇവിടെയും സാക്ഷിഭാവം തന്നെ. ഏകദേശം ഒരു മാസമുള്ള ഈ യാത്രയിൽ എന്തെല്ലാം കുഴപ്പങ്ങളുണ്ടായാലും കുറവുകളുണ്ടായാലും അതിലൊന്നും മുരളി ഡി നായർ പതറാറില്ല.

ഒരിക്കൽ തിരുവനന്തപുരത്തെ ഗാന്ധിസ്മാരക നിധിയിൽ ഈ അമേരിക്കൻ വിദ്യാർത്ഥികൾക്ക് പ്രകൃതി ഭക്ഷണവും, ക്ളാസുമെടുത്ത് കഴിഞ്ഞപ്പോൾ ഒരു കുട്ടിയുടെ പേഴ്സ് കാണാനില്ലായിരുന്നു. അവിടെ ഒരു അൾട്രാമോഡേൺ ക്ഷേത്രപൂജാരി ഉണ്ടായിരുന്നു. ചെറുപ്പക്കാരനായ ഇദ്ദേഹത്തിന്റെ പ്രത്യേകത നിറഞ്ഞ പെരുമാറ്റ രീതിയിൽ അമേരിക്കൻ പെൺകുട്ടികൾക്ക് വളരെ താൽപര്യമുണ്ടായിരുന്നതുകൊണ്ട് അവരെല്ലാം ഈ വ്യക്തിയോട് ഒരു സങ്കോചവുമില്ലാതെ ഇടപഴകുന്നുണ്ടായിരുന്നു. ഡോ. മുരളി ഡി നായരുൾപ്പെടെ പലർക്കും, പേഴ്സ് നഷ്ടപ്പെട്ടതിൽ, സംശയം ഈ വ്യക്തിയുടെ നേർക്കായി. ഞാനും അതിൽ ഇടപ്പെട്ടു. അവസാനം പോലീസിനെ വിളിക്കാൻ തീരുമാനിച്ചു ഞാനാണതിന് മുൻകൈയ്യെടുത്തത്. ഏകദേശം അരമണിക്കൂർ കഴിഞ്ഞപ്പോൾ പേഴ്സ് ആ കുട്ടിയുടെ ബാഗിൽ നിന്നു തന്നെ ലഭിച്ചു. നിർഭാഗ്യവശാൽ അമേരിക്കൻ പെൺകുട്ടിയും, മുരളി ഡി നായരും, പൂജാരി യുവാവും തമ്മിലുള്ള ബന്ധത്തിന് ഒരു കോട്ടവും തട്ടിയില്ല. പോലീസിനെ വിളിക്കാൻ മുൻകൈയ്യെടുത്തതിനാൽ ഞാൻ മാത്രം അയാളുടെ ശത്രുവായി. പെൺകുട്ടിയുടെ തെറ്റുകൊണ്ടാണിതു സംഭവിച്ചത്. ഇതൊന്നും സംഭവിക്കാത്തതു പോലെ ഡോ. മുരളിനായർ എല്ലാവരോടും പെരുമാറുകയും ചെയ്തുകൊണ്ടിരുന്നു. ആ പൂജാരി എന്നെ അവരുടെ മുമ്പിൽ വെച്ച് ഇൻസൾട്ട് ചെയ്തപ്പോഴും അവരൊന്നും പറഞ്ഞില്ല. അന്നു ഞാൻ പഠിച്ച മറക്കാത്ത പാഠം ആർക്കു

വേണ്ടിയും വാദിക്കാനോ ആരുടേയും സംരക്ഷണചുമതലയേറ്റെടുക്കാനൊ മറ്റൊരുവനു വേണ്ടി ആരേയെങ്കിലും ഇടിച്ചു താഴ്ത്താനോ ഉയർത്താനോ അവഹേളിക്കാനോ അപമാനിക്കാനോ ഒരുമ്പെടരുത്. ആ കുട്ടിയുടെ പേഴ്സ് കണ്ടെത്തിക്കൊടുക്കാനുള്ള ബാധ്യത ഞാൻ ഏറ്റെടുക്കേണ്ടയാവശ്യമുണ്ടായിരുന്നില്ല. പരമാവധി അവരുടെ കൂടെ ഞാനും അന്വേഷണത്തിൽ പങ്കെടുത്താൽ മതിയായിരുന്നു. ഇതാണ് ഡോ. മുരളി ഡി നായർ സ്വന്തം വിദ്യാർത്ഥികൾക്കുവേണ്ടി ചെയ്തത്. സ്വന്തമല്ലാത്തവർക്ക് ഞാൻ അതിനേക്കാൾ കൂടുതൽ ചെയ്യാൻ ശ്രമിച്ചു. അതിൽ സ്വയം അവഹേളിതനായി അതിന്റെ ഭാരം അവരാരും ഏറ്റെടുത്തതുമില്ല.

മറ്റൊരു സംഭവവുമുണ്ടായി. അവിടെനിന്നും വന്ന വിദ്യാർത്ഥികളെല്ലാം വീടുകളിൽ താമസിക്കാൻ പരിചയിക്കും മുമ്പ് താമസിച്ചിരുന്നത് തിരുവനന്തപുരത്ത് ശ്രീകാര്യത്തുള്ള ഒരു ക്രിസ്ത്യൻ സ്കൂളിലെ ഹോസ്റ്റലിലായിരുന്നു. ആ സ്കൂളധികൃതർ ഈ അമേരിക്കക്കാരെ നിർബന്ധിച്ച് പള്ളിയിൽ കൊണ്ടുപോകുകയും ഒരു ദിവസം അവർക്കെല്ലാവർക്കും വേണ്ടി ഒരു പൊതു പരിപാടി സംഘടിപ്പിക്കുകയും ചെയ്തു. ഞാനും അതിൽ പങ്കെടുത്തു. ആ പരിപാടിയിൽ അവിടത്തെ ഡയറക്ടർ കേരളീയനായ അച്ചൻ ഭാരതത്തെ കാര്യമായി ഇടിച്ചു താഴ്ത്തി സംസാരിച്ചു, അമേരിക്കയെ വളരെ ഉയർത്തിയും സംസാരിച്ചു. (ഇതേ പോലെ ആ വിദ്യാർത്ഥികളോട് കേരള യൂണിവേഴ്സിറ്റി വൈസ് ചാൻസലറും സംസാരിച്ചു എന്ന് എന്നോട് ഡോ. നായർ പറയുകയുണ്ടായി.) ഭാരതത്തെ അവഹേളിച്ചു സംസാരിച്ച കാര്യത്തിൽ ഞാൻ ശക്തിയായി പ്രതിഷേധിച്ചു. അച്ചൻ നിശബ്ദത പാലിച്ചു. ഭാരതത്തെക്കുറിച്ചു നന്മകൾ പ്രചരിപ്പിക്കാൻ നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കുന്ന ഡോ. മുരളിനായർ അതിലൊന്നും പ്രതികരിച്ചില്ല എന്നുമാത്രമല്ല അച്ചനേ വാനോളം പുകഴ്ത്തി. അപ്പോഴും ഞാനൊരു പാഠം പഠിച്ചു. ആരോ ആരോടോ എന്തോ പറഞ്ഞതിന് അതുമായി പ്രത്യക്ഷ ബന്ധമുള്ളവൻ പ്രതികരിച്ചില്ല, പിന്നെ ഞാനെന്തിനായിരുന്നു, വഴിയേ പോകുന്ന വയ്യാവേലിയെടുത്ത് കഴുത്തിലിട്ടതെന്ന്.

ഡോ. മുരളിനായർ ഓരോ വിദ്യാർത്ഥിയോടും പെരുമാറുന്നതും തിരുവനന്തപുരത്തെ ട്രാഫിക് ജാമിൽ അവരുടെ വാഹനം കൊണ്ടു നിർത്തിയതും, പഴയ കെ.എസ്.ആർ.ടി.സി വണ്ടിയിൽ കയറ്റിയതുമെല്ലാം എനിക്കൊരനുഭവമായിരുന്നു. കൂടാതെ തിരുവനന്തപുരത്തെ ചില ചേരിപ്രദേശങ്ങളിലേക്കും ഇവരെകൊണ്ടു പോയി. ഇന്ത്യയിൽ

എന്തെല്ലാമുണ്ടെന്ന് കാണിച്ചു കൊടുത്ത് നിറകണ്ണുകളോടെ ഭാരതത്തിന്റെ സ്നേഹമാസ്വദിച്ച് ഭാരതമാണ് സ്വർഗമെന്ന യാഥാർത്ഥ്യം മനസ്സിലാക്കിയാണ് ഓരോ വർഷവും വരുന്ന വ്യത്യസ്ത അമേരിക്കക്കാർ തിരിച്ചു പോകാറുള്ളത്. ഇതൊരു പ്രൊഫസറുടെ മാത്രം പ്രത്യേകത! മറ്റൊരദ്ധ്യാപകനും ഏറ്റെടുക്കാൻ ധൈര്യപ്പെടാത്ത അദ്ദേഹത്തിന്റെ പലപല പ്രവർത്തനരീതികളും, എനിക്ക് എന്റെ പ്രഭാഷണത്തിലും വിവരണത്തിലും ഉൾപ്പെടുത്താൻ സാധിച്ചിട്ടുണ്ട്. പലപ്പോഴും നാം ഭാരതത്തിന്റെ പരിമിതിയും പ്രശ്നങ്ങളും മറ്റുള്ളവരുടെയും വിദേശികളുടെയും മുന്നിലവതരിപ്പിക്കുന്നത്, കുറ്റബോധത്തോടെയാണ്. നാം സംസാരിക്കുമ്പോൾ മുൻകൂർ ജാമ്യമെടുത്തുകൊണ്ടായിരിക്കും സംസാരിക്കാറുള്ളത്. ഭാരതത്തിൽ ചേരിപ്രദേശമുണ്ട്, ദാരിദ്ര്യവും പട്ടിണിയുമുണ്ട്, അനാഥരും രോഗികളും ധാരാളമുണ്ട്, വൃത്തി കുറവാണ്, അമേരിക്കയിലെ റോഡു പോലെയല്ല ഇന്ത്യയിലെ റോഡുകൾ, അമേരിക്കക്കാരെ പോലെ സമയനിഷ്ഠ പാലിക്കാറില്ല, വൃത്തി പാലിക്കാറില്ല സത്യസന്ധത പാലിക്കാറില്ല, എന്നെല്ലാം പറഞ്ഞ് സ്വയം കുറ്റമേറ്റെടുത്ത് മുൻകൂർ ജാമ്യമെടുക്കൽ പതിവാണ്. ഇവിടെ കൈക്കൂലിയും അഴിമതിയും കൊടികുത്തി വാഴുന്നു, എന്നും സമരമാണ്..... ഇങ്ങിനെ നാം നമ്മെ ഇടിച്ചു താഴ്ത്തി സംസാരിക്കുമ്പോഴും അമേരിക്കക്കാരെ പുകഴ്ത്താനും വാഴ്ത്താനും ഒരിക്കലും മടിക്കാറില്ല. അവരെക്കുറിച്ച് പറഞ്ഞു കൂടുതൽ പുകഴ്ത്തി ഉയർത്തി അവരുടെ മുന്നിൽ വലിയവനാകാനും സ്വയം സത്യസന്ധനും വസ്തുതകൾ വിലയിരുത്തുന്നവനുമാണെന്ന് വരുത്തിത്തീർക്കാനും നാം ശ്രമിക്കാറുണ്ട്. പക്ഷേ ഇവിടെയെല്ലാം നാം സ്വയം അപകർഷതാബോധം പ്രകടിപ്പിക്കുകയാണെന്നും അത് ആത്മനിഷേധമാണെന്നുമെല്ലാം തിരിച്ചറിയണമെങ്കിൽ ഒരാഴ്ച ഡോ. മുരളി ഡി നായരുടെ കൂടെ താമസിച്ചാൽ മതിയാകും. അദ്ദേഹത്തിനു ഭാരതത്തിലുള്ളതെല്ലാം പുതുമയായി അവിടത്തുകാർക്ക് ഒരു ഹിഡൻ അജണ്ടയുമില്ലാതെ വിവരിച്ചുകൊടുത്ത് അവതരിപ്പിക്കാൻ സാധിക്കും. അമേരിക്കയെ ഒരു വാക്കുകൊണ്ടു പോലും കുറ്റപ്പെടുത്താതെ പറയും; "നിങ്ങൾ അമേരിക്കക്കാർക്ക്, നിങ്ങൾ പണ്ടുപയോഗിച്ചിരുന്ന കാളവണ്ടികാണണമെങ്കിൽ ഇന്ത്യയിലേക്കു വരണം, കൈകൊണ്ടു ഭക്ഷണം കഴിക്കുന്നതു പഠിക്കണമെങ്കിലും, ഒഴുകുന്ന പുഴയിൽ (പ്രകൃതിയുമായി ചേർന്നു ജീവിക്കണമെങ്കിൽ) കുളിക്കാനിവിടെ വരണം, മൺചട്ടിയിൽ ഭക്ഷണമുണ്ടാക്കുന്നതിന്റെ അതിമഹത്തായ സ്വാദറിയണമെങ്കിലും ഇവിടെ വരണം."

“പശു, കാള, എരുമയെല്ലാം വീടിനോടു ചേർന്നുള്ള തൊഴുത്തിൽ മനുഷ്യനുമായി ചേർന്നു തന്നെ ജീവിക്കുന്നതും, മണ്ണിൽ കുത്തിമറിഞ്ഞു കളിക്കുന്ന കുട്ടികളെക്കാണാനും, കുണ്ടും കുഴിയുമുള്ള റോഡിലൂടെ ഡ്രൈവു ചെയ്തു പഠിക്കാനും, കൈനക്കിത്തന്നെ ഊണു കഴിക്കാനും ആരോഗ്യത്തിനുത്തമമായ സസ്യാഹാരം കഴിക്കാനും ഈ നാട്ടിലേക്കു വരണം. ഇത് ആത്മീയതയുടെ നാടാണ്....” ഇങ്ങിനെ പോകുന്നു ഒരു വിദേശ യൂണിവേഴ്സിറ്റിയിലെ ഭാരതീയനായ അദ്ധ്യാപകന്റെ മാതൃഭൂമിയെക്കുറിച്ച് വിലയിരുത്തിയുള്ള വിവരണം. ഏന്തെല്ലാം തിന്മകളാണെന്നു നമ്മൾ വിചാരിക്കുന്നുവോ അതെല്ലാം നന്മകളാക്കി വിവരിച്ച് അവരെക്കൊണ്ട് അംഗീകരിപ്പിക്കാൻ സാധിക്കുക. ആ അവസരങ്ങളിലൊരിക്കൽ പോലും അമേരിക്കയെ ഇടിച്ചു താഴ്ത്താതിരിക്കുക. ഇവിടെയുള്ളവരിൽ കൃത്രിമത്വം പ്രദർശിപ്പിക്കണമെന്നു നിർദ്ദേശിക്കാതിരിക്കുക. ഇതായിരുന്നു ഡോ. നായരുടെ ശൈലി.

ഇന്ത്യയെ അവഹേളിച്ചുകൊണ്ട് ആരു സംസാരിച്ചാലും ഓരോരുത്തർക്കും അവരവരുടെ വീക്ഷണമുണ്ടെന്നു പറയാനും ആരും അന്ധമായി ഒന്നും അനുകരിക്കേണ്ടയാവശ്യമില്ലാത്ത നാടാണ് ഭാരതം എന്നു പറയാനും ഡോ. നായർക്ക് ഒരു വിഷമവുമുണ്ടാകാറില്ല. ഏകദേശം ഒരു മാസത്തെ എക്സ്പീരിയൻസ് ഓഫ് കേരള എന്ന പരിപാടി കഴിയുമ്പോൾ അവർ ഓട്ടോ ഡ്രൈവർമാർ മുതൽ പത്മനാഭസ്വാമിക്ഷേത്രത്തിലെ പൂജാരിയെക്കുറിച്ചു വരെ അനുഭവത്തിന്റെ വെളിച്ചത്തിൽ വിലയിരുത്തി പഠിച്ചതിനുശേഷമേ മടങ്ങുകയുള്ളൂ. അപ്പോഴത്തേക്കും അവർ കുറേ ഭാരതീയരായിക്കഴിഞ്ഞിട്ടുണ്ടാകും. ഇത്രയും ഞാനെഴുതിയത് ഒരദ്ധ്യാപകന് രണ്ടു രാഷ്ട്രങ്ങളെയും, സംസ്കാരങ്ങളെയും സത്യസന്ധമായി എങ്ങിനെ ബന്ധിപ്പിക്കാൻ സാധിക്കുമെന്നു സൂചിപ്പിക്കാനാണ്. കുറച്ചു കാര്യങ്ങൾ മാത്രമേ ഞാനിവിടെ എഴുതിയിട്ടുള്ളൂ എന്നു കൂടി ഓർമ്മിപ്പിക്കട്ടെ.

ഡോ. മുരളി ഡി നായരുടെ ക്ഷണമനുസരിച്ചാണ്, അമേരിക്കയിലെ മറ്റു പരിപാടികളുടെ കൂടെ ഈ യൂണിവേഴ്സിറ്റിയിലും ക്ളാസെടുക്കാൻ പോയത്. അവിടെ പോയപ്പോഴാണ് അറിഞ്ഞത്, ഏതു ക്ളാസാണെടുക്കേണ്ടതെന്നോ ഏതു വിഷയമാണെടുക്കേണ്ടതെന്നോ തീരുമാനിച്ചിട്ടില്ലായിരുന്നു. ഏകദേശം 10 മണിയായപ്പോൾ ഒരു വൃദ്ധനായ പ്രൊഫസർ വരുന്ന വഴിയിൽ പ്രൊഫ. നായർ അദ്ദേഹത്തോടു പറഞ്ഞു. “ഇത് ഡോ. ഗോപാലകൃഷ്ണൻ... അദ്ദേഹത്തിന് ഒന്നുരണ്ടു ക്ലാസെടുക്കണമെന്നുണ്ട്. താങ്കളുടെ ക്ളാസ് അയാളെടുത്തുകൊ

ള്ളട്ടെ.'' എനിക്ക് അക്ഷരാർത്ഥത്തിൽ വേദന തോന്നി. ആരുടെയോ ക്ളാസ് യാചിച്ചു വാങ്ങി ഒരു ക്ളാസു വേണ്ടായിരുന്നു. ഇങ്ങിനെയാണ് എന്റെ ക്ലാസ് എടുപ്പിക്കുന്നതെന്നുമെനിക്കറിഞ്ഞുകൂടായിരുന്നു. ഡോ. മുരളിയോടു തോന്നിയ സ്നേഹവും ബഹുമാനവും അപ്രത്യക്ഷമായതു പോലെ... എന്തായാലും ഞാനൊന്നും പറഞ്ഞില്ല. ഞാൻ ആ വൃദ്ധ പ്രൊഫസറോടൊത്ത് ക്ളാസിൽ കയറി. അപ്പോഴും ഏകദേശം 50 കുട്ടികളുള്ള ആ ക്ലാസിൽ എന്താണ് വിവരിക്കേണ്ടതെന്ന് പറഞ്ഞിട്ടില്ല. എന്നെ ആ പ്രൊഫസറെ ഏൽപ്പിച്ചിട്ടു പ്രൊഫ. മുരളി നായർ പോകുകയും ചെയ്തു. ക്ലാസിൽ കയറിയ ഉടനെ എന്നെ പരിചയപ്പെടുത്തിക്കഴിഞ്ഞ്, തുറന്ന മനസ്സും ലാളിത്യവുമുള്ള ആ വൃദ്ധനായ പ്രൊഫസർ ക്ലാസിൽ പറഞ്ഞു..... ''ഹി വിൽ ബി ടീച്ചിങ് യു എബൗട്ട് ഡെത്ത് ആന്റ് ഡൈയ്യിങ്'' എന്ന്. ഇത്രയും പ്രസിദ്ധമായ ഒരു അമേരിക്കൻ യൂണിവേഴ്സിറ്റിയിലെ രണ്ട് അദ്ധ്യാപകർ ഒരെത്തും പിടിയുമില്ലാത്ത ഒരു സബ്ജക്റ്റ് ഒരു മുന്നറിയിപ്പുമില്ലാതെ, വിദ്യാർത്ഥികളോടു പ്രഖ്യാപിച്ചമാതിരി അറിയിച്ചപ്പോൾ എന്താണ് ചെയ്യേണ്ടതെന്നറിയാതെ ഞാൻ സ്തംഭിച്ചുപോയി. ഈശ്വരനെ ധ്യാനിച്ച് ഷോഡശകർമ്മങ്ങളിൽ അന്ത്യേഷ്ഠിയെന്ന മരണവുമായി ബന്ധപ്പെട്ട ആചാര വിചാര വിശ്വാസപ്രമാണങ്ങൾ അവിടത്തെ വിദ്യാർത്ഥികൾക്കു മനസ്സിലാകുന്ന വിധത്തിൽ വിവരിച്ചു. ധാരാളം ചോദ്യങ്ങളുണ്ടാകുമെന്നു ഭയപ്പെട്ടുവെങ്കിലും ഒരേ ഒരു ചോദ്യം ധാരാളം പേർ ചോദിച്ചു. ''ഞങ്ങൾ ഹിന്ദുക്കളാകാൻ ആഗ്രഹിക്കുന്നു. അതിനെന്തെല്ലാമാണ് ചെയ്യേണ്ടത്?'' തൽക്കാലം നിങ്ങൾ ഭാരതത്തെക്കുറിച്ചും ഭാരതപൈതൃകത്തെക്കുറിച്ചും പഠിച്ചാൽ മതിയെന്നു ഞാനും പറഞ്ഞു. എന്നെ അത്ഭുതപ്പെടുത്തിയത് ആ ക്ലാസെടുക്കേണ്ടിയിരുന്ന പ്രൊഫസറുടെ പെരുമാറ്റമായിരുന്നു. അദ്ദേഹം ഞാൻ പറഞ്ഞതെല്ലാം എഴുതിയെടുക്കുന്നുണ്ടായിരുന്നു. അവസാനം അദ്ദേഹം എഴുന്നേറ്റു നിന്നു പറഞ്ഞു. ''എന്റെ ജീവിതത്തിൽ എത്രയോ ലെക്ചർ കേട്ടിട്ടുണ്ട്. ഇന്നു കേട്ടതിൽ നിന്ന് 37 പേജുകളാണ് ഞാൻ നോട്ടുകുറിച്ചെടുത്തത്.... എന്റെ അടുത്ത ക്ലാസും നിങ്ങൾ തന്നെ എടുത്ത് മന്ത്രത്തിന്റെ മഹത്വത്തെക്കുറിച്ചു വിവരിക്കണം.'' മറ്റൊരു വിഭാഗം വിദ്യാർത്ഥികൾക്കുള്ള ക്ളാസായിരുന്നു അത് അവരെക്കൊണ്ട് മന്ത്രം ചൊല്ലിപ്പിച്ചു. അതും പ്രൊഫസർക്കിഷ്ടമായി. ക്ളാസിനെക്കുറിച്ച് മറ്റുള്ളവരോടു പറയുവാനും അവർക്കും പ്രയോജനപ്രദമാക്കാനുമായി എല്ലാവരേയും അറിയിക്കാനുള്ള പ്രൊഫ. മുരളീനായരുടെ വലിയ മനസ്സും അദ്ദേഹം ഈ ഉത്തരവാദിത്വമേൽപ്പിച്ച മറ്റേ പ്രൊഫസറുടെ (അദ്ദേഹത്തിന്റെ പേരെനിക്കറിഞ്ഞുകൂടാ) പ്രതികരണവും പ്രവർത്തനവും ഈ രണ്ടു ക്ളാസു

കളിലൊതുങ്ങിനിന്നില്ല. അവിടത്തെ മാനേജ്മെന്റ് സ്റ്റഡീസിലെ പ്രൊഫസറെയായിരുന്നു, പ്രൊഫസർ നായർ പിന്നീടെന്നെ പരിചയപ്പെടുത്തിയത്. ആ പരിചയപ്പെടുത്തിലിനു മുമ്പ് തന്നെ എന്റെ ക്ളാസിലിരുന്ന പ്രൊഫസർ പലരോടും ക്ളാസിനെക്കുറിച്ച് പരസ്യപ്പെടുത്തിയിരുന്നു എന്നു തോന്നി. അതിലേറ്റവും ശ്രദ്ധേയമായി അവർക്കു തോന്നിയത്, ഞാൻ ക്ളാസെടുത്തത് കയ്യിൽ നോട്ട്സൊന്നുമില്ലാതെയായിരുന്നു. കൂടാതെ പ്രൊജക്ടറോ സ്ലൈഡു ഷോയോ ഒന്നുമില്ലാതെ ഒന്നര മണിക്കൂർ വീതം വ്യത്യസ്ത വിഷയങ്ങൾ വിവരിച്ചതായിരുന്നു അവർക്കത്ഭുതമായത്.

മാനേജ്മെന്റ് പ്രൊഫസറെന്നോട് ചോദിച്ചു. "ബൈബിളിൽ പത്തു കല്പനകളുണ്ട്. അതുപോലെ നിങ്ങളുടെ ഹിന്ദുധർമ്മത്തിൽ കൽപനകളുണ്ടോ?" എനിക്ക് പെട്ടെന്നുത്തരം കിട്ടിയില്ല. ഞാൻ തിരിച്ചൊരു ചോദ്യം ചോദിച്ചു. "എന്തിനാണ്? പത്തു കല്പനകൾ എന്നു പറയുമ്പോൾ എന്താ ഉദ്ദേശിച്ചത്?" അദ്ദേഹം കുറേ സംസാരിച്ചതിനുശേഷം പറഞ്ഞു "ഞാനൊരു മാനേജ്മെന്റ് പുസ്തകമെഴുതുന്നുണ്ട്. അതിൽ ചേർക്കാനാണ്". തികച്ചും പുതിയ ഒരു വിദേശിയാണ് ഞാനെങ്കിലും ആ പ്രൊഫസർ എന്നെ വിളിച്ച്, എഴുതുന്ന പുസ്തകത്തിൽ ചേർക്കാവുന്ന വിഷയങ്ങളന്വേഷിച്ച്, അതെല്ലാം ക്ളാസിൽ പഠിപ്പിക്കാനുള്ള അദ്ദേഹത്തിന്റെ വലിയ മനസ്സ് ശ്ലാഘനീയമല്ലേ.

അദ്ദേഹത്തിനോട് സംസാരിച്ചുകൊണ്ടിരിക്കുമ്പോഴാണ് എന്റെ തലയിൽ പുതിയൊരാശയമുദിച്ചത്. പതഞ്ജലിയുടെ യമ നിയമങ്ങളിൽ പത്തു സന്ദേശങ്ങളുള്ളത് പത്തു കൽപനകളായി ഞാൻ പറഞ്ഞുകൊടുത്തു. അതദ്ദേഹം മുഴുവനും കുറിച്ചെടുത്തു. അതിനുശേഷം പറഞ്ഞു. "ഇതെല്ലാം അൽപം കൂടി നേരത്തേ ലഭിച്ചിരുന്നെങ്കിൽ എന്റെ പുസ്തകത്തിന്റെ ഭാഗമാക്കിച്ചേർക്കാമായിരുന്നു. ഇനിയിപ്പോൾ ഇത് അവസാനഭാഗത്തിൽ ചേർക്കണം. എന്തായാലും വളരെ നല്ല പോയിന്റുകളാണ്." ഞാനും അദ്ദേഹത്തെ ഓർമ്മിപ്പിച്ചു ഇതൊന്നും എന്റേതല്ല പതഞ്ജലി മഹർഷി പറഞ്ഞത് ഞാൻ ആധുനീകലോകത്തിന് ചേർന്ന വിധത്തിൽ പറയുന്നുവെന്നു മാത്രമേയുള്ളൂവെന്ന്. ഇത്രയും അറിഞ്ഞതിനുശേഷം ആ പ്രൊഫസർ (അദ്ദേഹത്തിന്റെ ഭാഷയിൽ) ലേറ്റസ്റ്റ് മാനേജ്മെന്റ് പ്രിൻസിപ്പിൾസായി ഈ ചിന്താധാരകൾ പുസ്തകത്തിൽ ചേർത്തു. അത്യാധുനികമായ മാനേജ്മെന്റിൽ അതിപുരാതനമായ ഭാരതീയ ചിന്താധാരകൾ (പ്രൊഫസറിനേയും അമേരിക്കക്കാരേയും സംബന്ധിച്ചിടത്തോളം വിദേശിയായ മഹർഷി പതഞ്ജലിയെഴുതി

യത്) പുസ്തകത്തിൽ ചേർക്കാനുള്ള മനസ്സ് കാണിക്കുക. ഇത് ഭാരതീയ അദ്ധ്യാപകരിൽ ഉണ്ടാകേണ്ടതായ ഒരു ഗുണവിശേഷമല്ലേ?

അന്ന് എന്റെ ഈ ക്ളാസുകളും വിവരണങ്ങളും കേട്ടറിഞ്ഞതിന്റെ അടിസ്ഥാനത്തിൽ വൈകുന്നേരം ഒരു ക്ളാസുവെച്ചിരുന്നു. 'എക്സലൻസ്' എന്നതായിരുന്നു പ്രഭാഷണവിഷയം. യൂണിവേഴ്സിറ്റിയുടെ ഇന്റലക്ചൽസ് ലിസ്റ്റിലുള്ളവർക്കുവേണ്ടിയായിരുന്നു ഈ ക്ളാസ്. രാത്രി 8.00 മണിമുതൽ 9.30 വരെ, കോച്ചിവലിക്കുന്ന തണുപ്പത്തും യൂണിവേഴ്സിറ്റിയിലെ പല പ്രഗത്ഭരായ അദ്ധ്യാപകരും, പള്ളിയിലെ അച്ചന്മാരും, ജഡ്ജിയും, പോലീസ് ഐജിയുമെല്ലാം പങ്കെടുത്തിരുന്നു, ആ ക്ളാസിൽ, യൂണിവേഴ്സിറ്റിയിലെ പ്രൊഫസറും, അദ്ദേഹം ബന്ധപ്പെടുത്തിയ പ്രൊഫസർമാരും അവരിലൂടെ ബന്ധപ്പെട്ട പലരും ഒരുമിച്ചു ചേർന്നു.

അടുത്ത ദിവസം ഒരു നല്ല റേഡിയോ ഇന്റർവ്യൂ നടത്തിയത് അവിടത്തെ ബ്രാഡ്ലി എന്ന പ്രൊഫസറായിരുന്നു. രണ്ടു മൂന്നു ക്ളാസെടുത്തതിന്റെ പരിണിതഫലമായിരുന്നു, ഈ അംഗീകാരത്തിന്റെ റേഡിയോ ഇന്റർവ്യൂ. ഗ്രൂണെ പാർട്ടിയുടെ അമേരിക്കൻ പ്രസിഡന്റ് സ്ഥാനത്തേക്കുള്ള സ്ഥാനാർത്ഥിയും എന്റെ കൂടെയുണ്ടായിരുന്നു. ഞങ്ങളെ ഒരുമിച്ചാണ് ക്ളീവ്‌ലാൻഡ് യൂണിവേഴ്സിറ്റി റേഡിയോവിൽ ഇന്റർവ്യൂ നടത്തിയത്. എന്നെ ഒരു അമേരിക്കൻ യൂണിവേഴ്സിറ്റിയുമായി ബന്ധപ്പെടുത്താനും ആ യൂണിവേഴ്സിറ്റിയിലെ വ്യത്യസ്ത പ്രൊഫസർമാർ അത് പൂർണമായും പ്രയോജനപ്പെടുത്താനും കാണിച്ച മഹത്വം ഓർമ്മിച്ചുകൊണ്ടായിരുന്നു, ഞാനീ യൂണിവേഴ്സിറ്റി പരിപാടി കഴിഞ്ഞിറങ്ങിയത്. ഈ പരിപാടികൾക്കുശേഷം യൂണിവേഴ്സിറ്റിയിൽ മാർട്ടിൻലൂഥർ കിങ്ങിന്റെ ജന്മദിനാഘോഷം ഉണ്ടായിരുന്നു. അതിന്റെ ചീഫ് ഗസ്റ്റായിരുന്നു ഞാൻ. ഏകദേശം 50 പേരുണ്ടായിരുന്നതിൽ ഭൂരിഭാഗവും വിദ്യാർത്ഥികളും അദ്ധ്യാപകരും കറുത്തവരായിരുന്നു. അവരോട് ഞാൻ മുക്കുവവംശത്തിൽ ജനിച്ച അമൃതാനന്ദമയിയെക്കുറിച്ചും, അവർക്ക് ഗാന്ധി-കിങ് സമാധാന പുരസ്കാരം മാർട്ടിൻ ലൂഥർ കിങ്ങിന്റെ പേരിലുള്ളത് ലഭിച്ചതുമെല്ലാം വിവരിച്ചു ക്ളാസെടുത്തപ്പോൾ അതിനെ കറുത്ത പ്രൊഫസർമാരും വിദ്യാർത്ഥികളും പ്രശംസിച്ചു.

ഇങ്ങിനെ കുറേയേറെ പരിപാടികൾ കഴിഞ്ഞു മടങ്ങുമ്പോൾ ഡോ. മുരളി ഡി നായർ അദ്ദേഹത്തിന്റെ കുറേ വിദ്യാർത്ഥികളേയും സഹാദ്ധ്യാപകരേയും വീട്ടിൽ വിളിച്ചു വരുത്തി ചായസൽക്കാരം

നടത്തി. എല്ലാവർക്കും ചായയും പലഹാരവും ഉണ്ടാക്കിക്കൊടുത്ത തിന് സ്വന്തം ഭാര്യക്ക് ഒരു അനുമോദന സർട്ടിഫിക്കറ്റ് പ്രിന്റു ചെയ്തതും എല്ലാവരുടേയും മുന്നിൽ വെച്ച് നൽകി. യൂണിവേഴ്സിറ്റി യിൽ തലങ്ങും വിലങ്ങും കർമ്മനിരതനായിക്കൊണ്ടേയിരിക്കുന്ന അദ്ദേഹം എങ്ങിനെയാണ് സ്വന്തം കുടുംബത്തേയും സന്തോഷത്തിൽ പങ്കെടുപ്പിക്കുന്നതെന്നും മനസ്സിലാക്കിത്തന്നു.

ഇതെല്ലാം കഴിഞ്ഞു ഞാനിറങ്ങിയപ്പോഴും മനസ്സിൽ നിറഞ്ഞു നിന്നത്. പൊഫ. മുരളി നായർ അദ്ദേഹത്തിന്റെ ഒരു വിദ്യാർത്ഥിനിയെ പരിച യപ്പെടുത്തിയ രീതിയാണ്.... "ഇവർക്ക് വിവാഹം കഴിക്കാൻ താൽപ ര്യമില്ലാതിരുന്നതുകൊണ്ട് അവർ ഏറ്റവും ഇഷ്ടമുള്ള മൂന്നു വ്യക്തി കളിൽ നിന്ന് മുന്നു കുട്ടികൾക്ക് ജന്മം നല്കി അവരെ മിടുക്കന്മാരായി വളർത്തുകയാണ്." വിവാഹം കഴിക്കാൻ താൽപര്യമില്ലാത്തതുകൊണ്ട് മക്കൾക്ക് ജന്മം നൽകിയ പെൺകുട്ടിയേയും അഭിനന്ദിച്ച പ്രൊഫസ റുടെ വീക്ഷണത്തിൽ വീണ്ടുമൊരത്ഭുതത്തിന്റെ ബിന്ദു!

മറ്റുള്ളവരുടെ നന്മകൾ മാത്രം കണ്ട്, അവരെ പ്രോത്സാഹിപ്പിച്ച്, അഭി നന്ദിച്ച്, അവരിലൊരുവനായിത്തീരുക. അവനവനുമായി ബന്ധമില്ലാത്ത കാര്യങ്ങളിൽ ബന്ധവും ബന്ധനവുമുണ്ടാക്കാതെ ഇഷ്ടമില്ലാത്തതെ ന്നൊന്ന് ഉണ്ടാക്കാതെ എല്ലാ അദ്ധ്യാപകരുടേയും, വിദ്യാർത്ഥികളു ടേയും കണ്ണിലുണ്ണിയായി ജീവിക്കുക. പ്രൊഫസർ മുരളി ഡി നായ രിൽ നിന്ന് എല്ലാ അദ്ധ്യാപകർക്കും ധാരാളം പഠിക്കാനുണ്ട്.

- പലരേയും ബന്ധപ്പെടുത്തുക, അവർക്കു പ്രയോജനമുള്ളത് എടു പ്പിക്കുക അതിലഭിമാനിക്കുക, ആരിൽ നിന്നെന്തു ലഭിച്ചാലും ഇക്കാല ഘട്ടത്തിന്നനുയോജ്യമാം വിധത്തിലതിനെ ഉപയോഗപ്പെടുത്തുക, സ്വന്തം വിദ്യാർത്ഥികൾക്കാണെങ്കിലും, മറ്റുള്ളവരുടെ വിദ്യാർത്ഥി കൾക്കാണെങ്കിലും, ആരെങ്കിലും എഴുതുന്ന പുസ്തകത്തിൽ ചേർക്കാ നുള്ളതാണെങ്കിലും, റേഡിയോവിലൂടെ നാട്ടുകാർക്കാണെങ്കിലും ബുദ്ധിജീവികൾക്കാണെങ്കിലും, കൊടുക്കാവുന്നത്രയും കൊടുക്കുക, കൊടുപ്പിക്കാവുന്നത്രയും കൊടുപ്പിക്കുക. എവിടെയെല്ലാം സ്വയം നമു ക്കൊരു പാലമാകാൻ സാധിക്കുമോ അവിടെയെല്ലാം ഹിഡൻ അജ ണ്ടയൊന്നുമില്ലാതെ പാലമായിത്തീരുക. സംഭവങ്ങളും, ചർച്ചകളും പ്രയോജനപ്പെടുത്തലുകളുമെല്ലാം നടത്തുമ്പോഴും നടക്കുമ്പോഴും സാക്ഷിഭാവത്തിൽ മാറിനിൽക്കുക.

- IISH ന്റെ ഒരു പുസ്തകം പ്രസിദ്ധീകരിക്കാൻ യൂണിവേഴ്സിറ്റി യെക്കൊണ്ട് സ്പോൺസർ ചെയ്യുക്കുക, എന്റെ ഇംഗ്ലീഷ് പുസ്തക

ത്തിലെ ഗ്രാമർ തെറ്റുകൾ അവിടത്തെ സഹപ്രവർത്തകരെക്കൊണ്ട് തിരുത്തിക്കുക, എല്ലാവർക്കും പ്രയോജനപ്രദമായത് ചെയ്യുക ചെയ്യിക്കുക, അനുയോജ്യരായവരെക്കണ്ടുപിടിച്ച് അനുയോജ്യരായവരുമായി ബന്ധപ്പെടുത്തുക, കാര്യങ്ങളെല്ലാം ഓർമ്മയിൽ നിലനിർത്തുമ്പോഴും, അതിലെ തിന്മകൾ മറന്ന് നന്മകൾ സ്മരണയിൽ നിറക്കുക, മറ്റുള്ളവരുടെ സ്വാതന്ത്ര്യം, നന്മ, അർപ്പണബോധം, ആത്മാർത്ഥത, മഹത്വം, അറിവ്, താഴ്മ, അംഗീകാരം ലഭിച്ചത്, എന്നിവയെല്ലാം പരിചയപ്പെടുന്നവർക്കും പരിചയപ്പെടുത്തുന്നവർക്കും വേണ്ടിയറിയിക്കുക, സ്വന്തം കർമ്മമണ്ഡലത്തിലെന്തെല്ലാം ആവശ്യമുണ്ടോ അതെല്ലാം ആരുടെയടുത്തുണ്ടെന്നറിഞ്ഞാലും ചോദിച്ചുവാങ്ങുക, എല്ലാത്തിനും സദുദ്ദേശമുണ്ടാകുക, തന്റെ സ്ഥാപനം, സഹപ്രവർത്തകർ, വിദ്യാർത്ഥികൾ, ഉത്തരവാദിത്വം, വളർച്ച, ഇവയെല്ലാം നിരന്തരം ഓർമ്മിക്കുകയും പ്രവൃത്തിപഥത്തിൽ വരുത്തുകയും ചെയ്യുക. ഇത് എത്രപേർക്കു സാധിക്കുന്നുവോ ആ വ്യക്തികൾ സ്ഥാപത്തിനും സമൂഹത്തിനും നന്മയുടെ പ്രഭ ചൊരിയുമെന്നുറപ്പ്.

ഹ്യൂസ്റ്റണിൽ നിന്ന് ഏകദേശം 300 കിലോമീറ്റർ ദൂരമുള്ള ലമാർ യൂണിവേഴ്സിറ്റിയിൽ അൽപസമയമേ ചിലവഴിച്ചുള്ളൂ എങ്കിലും ക്ളാസെടുത്തതും സ്മരണീയമായിരുന്നു. അവിടെ ക്ളാസെടുത്തത് എഡ്യൂക്കേഷൻ ഫിലോസഫിയിലാണ്. മൂന്നുനാലു പ്രൊഫസർമാർ ഉണ്ടായിരുന്നു. ഏകദേശം അമ്പതോളം വിദ്യാർത്ഥികളും. ഒന്നര മണിക്കൂർ ക്ളാസ്. അമേരിക്കൻ വിദ്യാർത്ഥികൾ ഇത്രയും ശ്രദ്ധയോടെ ക്ളാസിൽ ഇരിക്കുന്ന കാഴ്ച ഒരിക്കലും ചിന്തിക്കാനേ സാദ്ധ്യമല്ല. ക്ളാസു കഴിഞ്ഞപ്പോൾ എഡ്യൂക്കേഷൻ ഡിപ്പാർട്ട്മെന്റിലെ ഡീൻ വന്നു പറഞ്ഞു; "താങ്കൾ ഇപ്പോൾ പറഞ്ഞ കാര്യങ്ങളെല്ലാം ഞങ്ങൾ ഈ ഡിപ്പാർട്ട്മെന്റിൽ ഇംപ്ലിമെന്റ് ചെയ്യാൻ പോകുകയാണ്. അത്രക്കും പ്രധാനപ്പെട്ടതായിരുന്നു അവയെല്ലാം....." നന്ദിപ്രകാശനം കഴിഞ്ഞപ്പോൾ ഞാനൊന്നു ചിരിച്ചു. അതിലെന്തോ ഒളിഞ്ഞു കിടക്കുന്നുവെന്നവർക്കു തോന്നി. അവർ ക്ളാസു കഴിഞ്ഞപ്പോൾ ചോദിച്ചു. എന്തിനാ ചിരിച്ചത് എന്ന്. ഞാനവരോടു പറഞ്ഞു. "ഏകദേശം ഒന്നര മണിക്കൂർ വിവരിച്ച കാര്യങ്ങളൊന്നും നിങ്ങളിലൊരാളുപോലും എഴുതിയെടുത്തിട്ടില്ല. പിന്നെയെങ്ങിനെ അതെല്ലാം ഇംപ്ലിമെന്റ് ചെയ്യും". അവർ ഉറച്ച ശബ്ദത്തോടെ പറഞ്ഞു. "എല്ലാ കുട്ടികളും അദ്ധ്യാപകരും പേന ഉയർത്തിപ്പിടിച്ചിരിക്കുന്നതു കണ്ടില്ലേ? ആ പേനയുടെ ടോപ്പിൽ റെക്കോർഡർ ഉണ്ട്. അതു പ്ലേ ചെയ്യാനുള്ള സംവിധാനമു

ണ്ട്. .... അതുകൊണ്ടു നിങ്ങൾ പറഞ്ഞതെല്ലാം എന്റെ പേനത്തുമ്പിലുണ്ട്." അവിടെ നിന്നിറങ്ങിയപ്പോൾ ഒരിന്ത്യാക്കാരനും അരഡസൻ അമേരിക്കൻ അദ്ധ്യാപകരും കൂടെയുണ്ടായിരുന്നു . ഞങ്ങളെല്ലാവരും കാന്റീനിൽ പോയി ഭക്ഷണം കഴിച്ചു. എല്ലാ പ്രൊഫസർമാരും ആവർത്തിച്ചോർമ്മിപ്പിച്ചു. "ലഞ്ചിന് അഞ്ചു ഡോളറെയുള്ളൂ. ഈ യൂണിവേഴ്സിറ്റി കാന്റീനിൽ 160 ഐറ്റങ്ങളുണ്ട്. അതിൽ ഏതെല്ലാം വേണമെങ്കിലും എത്ര വേണമെങ്കിലും കഴിക്കാം.". എന്നെ ഹ്യൂസ്റ്റണിൽ നിന്നുകൊണ്ടുപോയ ശ്രീ. സോമരാജൻ നായരുൾപ്പെടെ ഞങ്ങൾ ഭക്ഷണം കഴിച്ച് മടങ്ങിയപ്പോൾ. ഈ ക്ളാസിൽ പങ്കെടുത്ത അദ്ധ്യാപകരെല്ലാം അഗാധ സംതൃപ്തിയിലായിരുന്നു. ചിരകാല പരിചിതരെപോലെ ആ അദ്ധ്യാപകരെല്ലാം ഞങ്ങളോടു പെരുമാറുകയുണ്ടായി. അവരുടെ വിഷയമായിരുന്നില്ല ഞാൻ സംസാരിച്ചത്. അവരുടെ ഡിപ്പാർട്ടുമെന്റിലുമല്ല, എന്റെ ക്ളാസുണ്ടായിരുന്നത്. അതൊന്നുമായിരുന്നില്ല അദ്ധ്യാപകരെ ഈ ക്ളാസിലേക്കും പിന്നീട് ഒരുമിച്ചുള്ള ഭക്ഷണത്തിനും തരപ്പെടുത്തിയത്. ഭക്ഷണത്തിനു കൂടെ വന്നവരിൽ മൂന്നുനാലമേരിക്കക്കാരുമുണ്ടായിരുന്നു. അവരെല്ലാം ഉപനിഷത്തിലെ അദ്വൈത സിദ്ധാന്തങ്ങളെല്ലാം വളരെ ലളിതമായി മനസ്സിലാക്കി ഏതാണ്ട് ഇന്ത്യാക്കാരെ പോലെത്തന്നെ ജീവിക്കുന്നവരായിരുന്നു. ഒരു യൂണിവേഴ്സിറ്റിയിലെ അദ്ധ്യാപകരാണെന്ന ജാടയൊന്നുമുണ്ടായിരുന്നില്ല. തികച്ചും അപരിചിതനായ എന്നെപോലൊരു വ്യക്തിയെ ഇന്ത്യാക്കാരും അല്ലാത്തവരുമായ അമേരിക്കൻ യൂണിവേഴ്സിറ്റിയിലെ പ്രൊഫസർമാർ തുറന്ന മനസ്സോടെ സ്വീകരിച്ചു.

പലപ്പോഴും നമ്മുടെ കോളേജുകളിലും യൂണിവേഴ്സിറ്റികളിലും ഇതു വിരളമാണ്. ഈ യൂണിവേഴ്സിറ്റിയിലേക്ക് എന്നെ പരിചയപ്പെടുത്തിയതാകട്ടെ ഡോ. ശരത് മേനോനായിരുന്നു. ഏറ്റെടുക്കുന്ന കർമ്മങ്ങൾ നൂറുശതമാനം ആത്മാർത്ഥമായി ഒരു പ്രൊഫസോറിയൽ വേയിൽ ചെയ്യുന്ന വ്യക്തി. ഭാരതീയ പൈതൃകത്തിലെ ഭാവി എന്ന വിഷയവും ആ വിഷയത്തിൽ കേരളത്തിന്റെ പ്രസക്തിയും വ്യക്തമായി പഠിച്ച് ഡോക്യുമെന്റ് ചെയ്യുന്ന വ്യക്തി. അമേരിക്കയിൽ നടന്ന ഒരിന്ത്യൻ പൈതൃക സെമിനാറിൽ അദ്ദേഹത്തിന്റെ അവതരണ വിഷയം. "ഭാരതീയ സംസ്കൃതിയും കേരളവും" എന്ന വിഷയമായിരുന്നു. പോയിന്റുകളായി അദ്ദേഹം വിവരിച്ചു. അതിനെക്കുറിച്ച് അതിഗഹനമായി പഠിച്ച് അദ്ദേഹം പ്രബന്ധങ്ങൾ അവതരിപ്പിച്ചു. ലോസ് ഏഞ്ചൽസിൽ നടന്ന ഈ സെമിനാറിന്റെ സംഘാടകരിലൊരാളായി പ്രവർത്തിക്കുകയും ചെയ്തു. സംഘാടകരും ആ സെമിനറിന്റെ ഏറ്റവും

തലപ്പത്തിരിക്കുന്നവരൊന്നും, ഡോ. ശരത് മേനോന്റെ നിലവാരത്തിലേക്കുയർന്നതായിട്ടെനിക്കനുഭവപ്പെട്ടില്ല. ഇവിടേയും മലയാളിയായ ഒരു കോളേജദ്ധ്യാപകന്റെ ആത്മാർത്ഥമായ കർമ്മയോഗമായിരുന്നു ദൃശ്യമായത്. ആ സെമിനാറിന് ലോസ് ഏഞ്ചൽസിലേക്കെന്നെ ക്ഷണിച്ചതും വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തതും ഡോ. ശരത് മേനോനായിരുന്നു. സെമിനാർ നടക്കുന്ന സമയത്തും, അതിനുശേഷവും ഡോ. മേനോൻ എന്ന അദ്ധ്യാപകൻ തന്റെ പഠനദൗത്യത്തെക്കുറിച്ച് വിവരിച്ചുതന്നു. ഇൻസ്റ്റിറ്റ്യൂട്ടിന്റെ പ്രവർത്തനത്തിൽ കാര്യമായ സാമ്പത്തിക സഹായം നൽക്കുകയും, മറ്റുള്ളവരെ അതിനു പ്രേരിപ്പിക്കുകയും ചെയ്ത ഒരു അദ്ധ്യാപകന്റെ കർമ്മോന്മുഖത വളരെ ശ്രദ്ധേമായിരുന്നു. സ്വന്തം ആത്മാർത്ഥതക്കനുസൃതമായി സഹപ്രവർത്തകരുയരാതെ വരുമ്പോഴും അതിലൊന്നും അദ്ദേഹം ചിന്താധീനനാകാറില്ല. ആരേയും, ഒന്നിനേയും അദ്ദേഹം വിമർശിക്കുന്നതു കേട്ടിട്ടില്ല. ഓരോ വ്യക്തിയുടേയും മഹത്വം മാത്രം ആവശ്യത്തിന് വിവരിക്കുന്നതു കേട്ടു. ചെയ്യുന്നതെല്ലാം ഡോക്കുമെന്റ് ചെയ്യാനും അദ്ദേഹത്തിന് സാധിച്ചിരുന്നു. ലളിതമായ കാര്യങ്ങളിലും നിസ്സാരമായ കാര്യങ്ങളിൽ പോലും അഗാധമായ ശ്രദ്ധ ചെലുത്തുന്ന പ്രത്യേകതയും അദ്ദേഹത്തിൽ കണ്ടു. ഞങ്ങൾ രണ്ടുപേരും ചേർന്ന് ചെയ്ത ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും ഡോ. മേനോൻ ഈ പ്രത്യേകത പ്രദർശിപ്പിച്ചിരുന്നു. ഇത്രയെല്ലാം ചെയ്യുമ്പോഴും അദ്ദേഹം സ്വയം പ്രദർശിപ്പിച്ചില്ല. പരസ്യത്തിനും പ്രസിദ്ധിക്കും വേണ്ടി സ്റ്റേജിലേക്കോ സദസ്സിന്റെ മുന്നിലേക്കോ ഒരിക്കൽ പോലും വന്നിട്ടില്ല, സ്വന്തം വിഷയം നന്നായി അവതരിപ്പിക്കുമ്പോളല്ലാതെ, ആരുടേയും മുമ്പിൽ പ്രദർശന വസ്തുവാകാത്ത ഡോ. ശരത് മേനോൻ സാമൂഹ്യപ്രവർത്തനത്തിലെ ഒരു നക്ഷത്രമായിരുന്നു.

ഈ സെമിനാറിനിടക്ക് രണ്ടുദിവസം ഞാൻ താമസിച്ചത് കാലിഫോർണിയായിൽ താമസിക്കുന്ന ഡോ. നാരായണ സ്വാമിയുടെ വീട്ടിലായിരുന്നു. ഓട്ടോ മൊബൈൽ വ്യവസായത്തിന്നാവശ്യമായ പലതും കമ്പ്യൂട്ടർ ഡിസൈൻ ചെയ്ത് നൽകുന്ന വൻകിട വ്യവസായി. അദ്ധ്യാപകനെന്ന നിലയിലുള്ള അദ്ദേഹത്തിന്റെ പ്രകടനവും അതിൽ നിന്നെനിക്കെന്തെല്ലാം മനസ്സിലാക്കാൻ സാധിച്ചു എന്നതും മാത്രമാണിവിടെ പരാമർശിക്കുന്നത്. തൃപ്പൂണിത്തുറക്കാരനായ അദ്ദേഹത്തെ ചെറുപ്പം മുതൽക്കേ എനിക്ക് പരിചയമുണ്ട്. തൃപ്പൂണിത്തുറ ചക്കംകുളങ്ങര ക്ഷേത്രത്തിൽ ഞാൻ ശാന്തിക്കാരനായി പ്രവർത്തിച്ചിരുന്ന കാലത്ത് ഇദ്ദേഹവും അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളുമെല്ലാം ക്ഷേത്രദർശന

ത്തിനു വരുമായിരുന്നു. അന്നുമുതൽക്കാരംഭിച്ച പരിചയം, കാലിഫോർണിയയിൽ വന്നപ്പോൾ കൂടുതൽ ദൃഢമായിക്കൊണ്ടേയിരുന്നു. അതിപ്രഗത്ഭനായ ഒരു എൻജിനീയറും വൻവ്യവസായിയുമായ അദ്ദേഹം ക്ലാസെടുത്തിരുന്നതെല്ലാം ഉപനിഷദ് വിഷയങ്ങളിലായിരുന്നു. യൂണിവേഴ്സിറ്റിയിലെ സൗകര്യമുപയോഗിച്ച്, ശമ്പളമോ മറ്റാനുകൂല്യമോ സ്വീകരിക്കാതെയാണദ്ദേഹം ഭാരതത്തിലെ അഗാധമായ തത്വശാസ്ത്രം പഠിച്ച് പഠിപ്പിച്ചിരുന്നത്. അമേരിക്കൻ വിദ്യാർത്ഥികളേയും വ്യവസായികളേയും സംബന്ധിച്ചിടത്തോളം ഒരു എൻജീനിയറായ വ്യവസായി ഇത്രക്കും അഗാധമായ ഉപനിഷദ് തത്വശാസ്ത്രങ്ങൾ പുസ്തകത്തിലൂടെ സിലബസ് പഠിപ്പിക്കുന്ന ക്രമത്തിൽ പഠിപ്പിക്കുന്നു എന്നത് ചിന്തിക്കാനേ സാധിക്കുന്ന ഒന്നായിരുന്നില്ല. അവർക്കതൊരു മഹാത്ഭുതമാണ്. പ്രഭാതത്തിലും ഒഴിവു ദിവസങ്ങളിലും സമയങ്ങളിലും യൂണിവേഴ്സിറ്റിക്കു പുറത്തുള്ളവർക്കും അദ്ദേഹം ക്ളാസെടുക്കുമായിരുന്നു. വളരെ വിലപിടിപ്പുള്ള ഉപനിഷദ് പുസ്തകങ്ങൾ സ്വയം വിലകൊടുത്ത് ഭാരതത്തിൽ നിന്ന് വാങ്ങിച്ച് നല്ല സാമ്പത്തികശേഷിയുള്ളവർക്ക് അദ്ദേഹം വിതരണം ചെയ്യുന്നതു കണ്ടപ്പോൾ ഞാൻ ചോദിച്ചു. സാമ്പത്തീകമായി അത്യുന്നതങ്ങളിൽ വിലസുന്ന ഈ മൾട്ടി ബില്യണേഴ്സിന് എന്തിനാണ് ഇത്രയും വിലപിടിപ്പുള്ള പുസ്തകങ്ങൾ സ്വയം സാമ്പത്തീക ഭാരം സഹിച്ച് ഫ്രീയായി കൊടുക്കുന്നത് എന്ന്. അദ്ദേഹത്തിന്റെ മറുപടി ലളിതവും രസകരവുമായിരുന്നു. "ഇവന്മാരൊക്കെ ഈ ഗ്രന്ഥങ്ങൾ വിലകൊടുത്തു വാങ്ങുമോ? എന്റെ ധർമ്മം ഞാൻ ചെയ്യുന്നു. വേണ്ടവർ പഠിക്കട്ടെ. വേണ്ടാത്തവർ എന്നെങ്കിലും ഈ പുസ്തകം ഒന്ന് മറിച്ചുനോക്കുകയെങ്കിലും ചെയ്യുമല്ലോ... എപ്പോഴെങ്കിലും സാധിക്കുമെങ്കിൽ ചെയ്യട്ടെ!" ഒരു പൈതൃക അദ്ധ്യാപകനെന്ന നിലയിൽ, ഇത്രയും സാമ്പത്തികവും, ഊർജ്ജവിനിയോഗവുമുള്ള കർമ്മം ചെയ്യുന്ന ഒരു വ്യവസായിയെ, അമേരിക്കയിലെ തിരക്കേറിയ ജീവിതത്തിലെ വെല്ലുവിളികൾ നേരിടുന്ന വ്യക്തികളുടെയിടയിൽ കാണുവാനേ അസാദ്ധ്യമാണ്. എന്നാലും ഞാൻ ഡോ. സ്വാമിയോട് നമ്മുടെ ധർമ്മശാസ്ത്ര വരികൾ ഉദ്ധരിച്ചുകൊണ്ടു പറഞ്ഞു "വേണ്ടാ എന്നു പറയുന്ന ശിഷ്യനും, താൽപര്യമില്ലാത്തവനും, ത്യാഗം സഹിക്കാൻ തയ്യാറില്ലാത്തവനും വിദ്യയും പുസ്തകങ്ങളും കൊടുക്കരുത്. അങ്ങിനെകൊടുക്കുന്ന പുസ്തകവും വിദ്യയും ഗുരുവിനോട് തിരിച്ചഭ്യർത്ഥിക്കുമത്രെ, അങ്ങെന്നെ ദാനം ചെയ്ത വ്യക്തിയിൽ നിന്ന് എന്നെ രക്ഷിക്കണം. ഞാനങ്ങയുടെ കുടിലിൽ തന്നെ വസിച്ചുകൊള്ളാം." ഏതായാലും ഡോ. സ്വാമി അതൊന്നും

കാര്യമാക്കിയില്ല. കുറച്ചുപേർക്കെങ്കിലും തന്റെ കർമ്മം കൊണ്ട് ഇന്ന ല്ലെങ്കിൽ നാളെ പ്രയോജനമുണ്ടാകുമെങ്കിൽ ആയിക്കൊള്ളട്ടെ എന്ന മനോഭാവമായിരുന്നു അദ്ദേഹത്തിന്. ഇദ്ദേഹം കാലിഫോർണിയായിൽ നടന്ന എന്റെ ക്ളാസിലും പങ്കെടുത്തിരുന്നു. കുറേ തമാശകൾ പറഞ്ഞ് പൊട്ടിച്ചിരിപ്പിച്ചുകൊണ്ടുള്ള എന്റെ ക്ളാസിൽ സന്നിഹിതനായിരുന്ന അദ്ദേഹം ആദ്യന്തം ചിരിക്കുന്നുണ്ടായിരുന്നു. ഓരോ തമാശകൾ പറ യുമ്പോഴും അതിലന്തർലീനമായിരിക്കുന്ന സന്ദേശങ്ങൾ കേട്ട് ചെറിയ കുട്ടികളെപോലെ ചിരിക്കുന്ന ആ വലിയ അദ്ധ്യാപകന്റെ നിഷ്കളങ്ക തയിലും, നിസ്വാർത്ഥസേവനത്തിലും അതുപോലെ കപടതയില്ലാത്ത ലാളിത്യത്തിൽ നിന്നും അനവധി കാര്യങ്ങൾ പഠിക്കുവാനവസരം ലഭി ച്ചു. അദ്ദേഹത്തിന്റെ കൂടെ താമസിച്ച ദിവസങ്ങളിൽ എനിക്കു ലഭിച്ച അറിവ്; സാമ്പത്തീകവും, സാങ്കേതികവും, സ്ഥാനമഹത്വപരവുമായ ഉന്നതിയിലും ഡോ. സ്വാമി ജീവിതമാസ്വദിച്ചത് ആത്മീയതയും, പൂജ യും, പുരാണപാരായണവും ഉപനിഷദ് പഠനവുമെല്ലാം ജീവിതഭാഗ മാക്കിക്കൊണ്ടുതന്നെയായിരുന്നു.

പ്രൊഫ ഓക്മാൻ, കാനഡയിലെ ടെക്നോളജിക്കൽ യൂണിവേ ഴ്സിറ്റി ഓഫ് നോവാസ്കോഷ്യായിലെ പ്രൊഫസറായിരുന്നു. ബയോകെമിസ്ട്രി മണ്ഡലത്തിൽ ഒരു അതികായകനാണദ്ദേഹം. അദ്ദേഹത്തിന്റെ അനവധി ഗവേഷണപ്രബന്ധങ്ങൾ ഞാൻ എന്റെ തീസിസിൽ ഉദ്ധരിച്ചിട്ടുണ്ട്. സുദീർഘമായ എന്റെ അമേരിക്ക കാനഡ യാത്രയിലാണ് ഞാൻ അദ്ദേഹത്തെ കണ്ടുമുട്ടുവാൻ ശ്രമിച്ചത്. അതി സുന്ദരമായ ഹാലിഫാക്സിലേക്ക് പോകണമെന്ന് ഒരാഗ്രഹം കാന ഡയിൽ വന്നകാലം മുതൽക്കുണ്ടായിരുന്നു. അതുകൊണ്ടാണ് അറ്റ്ലാന്റിക് ഓഷ്യന്റെ തീരത്തുള്ള ഹാലിഫാക്സിലെ യൂണിവേഴ്സി റ്റിയെ ലക്ഷ്യമാക്കി ഞാൻ അമേരിക്കയിൽ നിന്ന് യാത്ര തിരിച്ചത്. വരുന്ന സമയവും ഇറങ്ങുന്ന എയർപോർട്ടും, ഞാനദ്ദേഹത്തിനോടു പറയുകയും ചെയ്തിരുന്നു. ആ പ്രദേശത്തേക്കുള്ള എന്റെ യാത്ര ജീവി തത്തിലാദ്യമായിട്ടായിരുന്നു. ആരെങ്കിലും എയർപോർട്ടിലേക്ക് വരു കയാണെങ്കിൽ നന്നായിരുന്നു എന്നും സൂചിപ്പിച്ചു. അദ്ദേഹത്തിന്റെ കൂടെ ദേശികളും വിദേശികളുമായ ധാരാളം വിദ്യാർത്ഥികൾ ഗവേ ഷണം നടത്തുന്നുണ്ട്. അവരിലാരെയെങ്കിലും അയക്കുമെന്നായിരുന്നു ഞാൻ വിചാരിച്ചിരുന്നത്. ഞാനവിടെയിറങ്ങിയ സമയത്ത്, ഏകദേശം രാത്രി 8.30 ന് കോച്ചിവലിക്കുന്ന തണുപ്പ്, മഞ്ഞുവീണുകൊണ്ടിരുന്നു. എന്റെ ഫ്ളൈറ്റ് മോൺട്രിയാലിൽ നിന്നായിരുന്നു. അവിടെനിന്ന് പുറ പ്പെട്ട് ഒന്നരമണിക്കൂർ കഴിയുമ്പോൾ അറിയിപ്പുണ്ടായി; ഫ്ളൈറ്റ് സെന്റ്

ജോൺസ് എയർപോർട്ടിലായിരിക്കും ഇറങ്ങുക എന്ന്. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ വീണ്ടും അറിയിപ്പുണ്ടായി വിമാനം ഹാലിഫാക്സിൽ തന്നെയിറങ്ങുമെന്ന്. ഈ വിവരങ്ങളെല്ലാം മൈക്കിലൂടെ വന്നിട്ടും, ഫ്ളൈറ്റ് ഏതാണ്ട് ഈ കാരണത്താൽ ഒരു മണിക്കൂർ വൈകിയിട്ടും ലോകപ്രശസ്ത ശാസ്ത്രജ്ഞനായ ഈ എഴുപതുകാരൻ കാത്തുനിന്നു. സൂര്യാസ്തമയം ഉച്ചക്കുശേഷം 3.30 ന് നടക്കുന്ന ഹാലിഫാക്സിൽ രാത്രി 8.30 വരെ എന്നെക്കാത്തുനിന്ന്, അദ്ദേഹം ജീവിതത്തിൽ കാണാത്ത/അറിയാത്ത എന്നെ അദ്ദേഹത്തിന്റെ കാറിൽ എയർപോർട്ടിൽ നിന്ന് 60 കിലോമീറ്റർ ദൂരമുള്ള യൂണിവേഴ്സിറ്റിയിൽ കൊണ്ടുപോയി. രാത്രി 11 മണിയോടെ അവിടെ എനിക്ക് ഹോസ്റ്റൽ ബുക്ക് ചെയ്തിരുന്നതിൽ എല്ലാം ശരിയാക്കിയാണ് സ്വന്തം വീട്ടിലേക്ക് മടങ്ങിയത്. ഒരമേരിക്കൻ (കനേഡിയൻ) പ്രൊഫസറിൽ (സായിപ്പിൽ) നിന്ന് ലോകത്തിലൊരാൾക്കും പ്രതീക്ഷിക്കാൻ സാധിക്കാത്ത അത്രക്കും വലിയ മനസ്സും സ്നേഹവും, എന്നെപോലെ വെറും കത്തുകളിലൂടെ മാത്രം പരിചയമുള്ള ഒരുവനുവേണ്ടി അദ്ദേഹം സഹിച്ച ത്യാഗവും, ഈ വാർദ്ധക്യത്തിലും ചെയ്ത കാര്യങ്ങളും സത്യത്തിൽ എന്നെ ദുഃഖിപ്പിച്ചു. ഈ വലിയ മനുഷ്യനെ ഞാൻ ഇത്രക്കും ബുദ്ധിമുട്ടിച്ചല്ലോ എന്നു വിചാരിച്ചായിരുന്നു എനിക്കു വേദന തോന്നിയത്. അടുത്ത ദിവസം ഞാൻ യൂണിവേഴ്സിറ്റിയിൽ പോയി. ഡോ. ഓക്മാൻ എന്നെക്കാത്തു നില്ക്കുന്നുണ്ടായിരുന്നു. അവിടെവെച്ച് ചായയും ബിസ്കറ്റുമെല്ലാം തന്ന് അദ്ദേഹത്തിന്റെ ലാബറട്ടറി കാണിച്ചുതന്നു. ഓരോ ഉപകരണവും വിവരിച്ചുതന്നു. അതുപയോഗിക്കാൻ പഠിപ്പിച്ചു തന്നു. ഒരു ശ്രീലങ്കക്കാരനായ ഗവേഷണ വിദ്യാർത്ഥിയെ പരിചയപ്പെടുത്തി. ആ വിദ്യാർത്ഥിയോട്, എന്നെ ഹാലി ഫാക്സ് മുഴുവനും കാണിക്കാൻ നിർദ്ദേശിച്ചു. പിന്നെ യൂണിവേഴ്സിറ്റിയിലെ പ്രധാന ഡിപ്പാർട്ടുമന്റുകളും ലാബറട്ടറികളും കാണാനുള്ള സൗകര്യം ചെയ്തു തന്നു. അതിന്നായി ആ വിദ്യാർത്ഥിക്ക് ലീവും കൊടുത്തു. എനിക്ക് ഉച്ചഭക്ഷണം യൂണിവേഴ്സിറ്റി ചിലവിൽ തന്നു.....!

ഇതെല്ലാം ഒരു കനേഡിയൻ പ്രൊഫസർ ചെയ്തപ്പോൾ അദ്ദേഹം എത്രത്തോളം താഴ്മയോടെ പ്രവർത്തിക്കുന്നു എന്ന തിരിച്ചറിവായിരുന്നു എനിക്കു ലഭിച്ചത്. എന്തെല്ലാമോ ആണെന്ന് വിചാരിച്ചിരുന്ന ഞാൻ എന്തെല്ലാമോ ആയ ഡോ. ഓക്മാന്റെ മുന്നിൽ ഒന്നുമല്ലെന്ന് എന്നെ ബോധ്യപ്പെടുത്താൻ ഈശ്വരൻ തന്ന ഒരവസരമായിരുന്നു അത്, എന്ന് ആ സംഭവപരമ്പരകൾ ഇന്നോർക്കുമ്പോൾ എനിക്കു വ്യക്തമാകുന്നു.

അടുത്ത ദിവസം ടെക്നോളജിക്കൽ യൂണിവേഴ്സിറ്റി ഓഫ് നോവാ സ്കോഷ്യയിലെ സന്ദർശനം കഴിഞ്ഞ് ലോകപ്രശസ്തനായ ആ പ്രൊഫസറോട് യാത്ര പറഞ്ഞ്, അതിരാവിലെ മരം കോച്ചുന്ന മഞ്ഞിൽ ടാക്സി വിളിച്ച് യാത്രയായപ്പോൾ മനസ്സുമുഴുവനും ഡോ. ഓക്മാനും അദ്ദേഹത്തിന്റെ ലാളിത്യമേറിയ പെരുമാറ്റവും അതേ ഗുണങ്ങൾ പകർന്നെടുക്കാൻ വെമ്പുന്ന വിദ്യാർത്ഥികളും സഹപ്രവർത്തകരുമായിരുന്നു.

ഒരു വിദേശയൂണിവേഴ്സിറ്റിയിലും പ്രഭാഷണം നടത്തുമ്പോൾ, അമേരിക്കയിലെ അയോവാ സ്റ്റേറ്റ് യൂണിവേഴ്സിറ്റിയിലുണ്ടായിരുന്നത്രയും വലിയ ഒരു സദസ്സുണ്ടായിട്ടില്ല. ഈ യൂണിവേഴ്സിറ്റിയിലെ പ്രഭാഷണത്തെക്കുറിച്ചും അത് വളരെ ദുഃഖപര്യവസായിയായതിനെക്കുറിച്ചും ഞാനെന്റെ ജീവിതാനുഭവങ്ങളിൽ വിവരിച്ചിട്ടുണ്ട്. (അതുകൊണ്ട് ആ സംഭവവിവരണം ഇവിടെ പുനരാവർത്തിക്കുന്നില്ല) എന്നാലും ഇവിടെ സംതൃപ്തി തോന്നിയ ഒരനുഭവമുണ്ടായി. അമേരിക്കയിലെ മലയാളി സമൂഹത്തിലെ ഹിന്ദുവിഭാഗത്തിൽ എന്നെ കുറച്ചു പേർക്കറിയാമന്നല്ലാതെ എല്ലാ വിഭാഗം ഇന്ത്യാക്കാർക്കും അറിയില്ല. കേരളീയരല്ലാത്തവർ എന്റെ ക്ളാസിൽ പങ്കെടുക്കാൻ ഓഡിറ്റോറിയം നിറച്ചും ഉണ്ടായിരുന്നു. ഇവിടത്തെ അദ്ധ്യാപകരിൽ ചിലർ സംഘാടകരായിരുന്നു. പ്രത്യേകിച്ചും മലയാളികളല്ലാത്ത അദ്ധ്യാപകരുടേയും കുറേ വിദ്യാർത്ഥികളുടേയും നേതൃത്വത്തിൽ നടന്ന പരിപാടിയിൽ പ്രഭാഷണാനന്തരം ഏതു ചോദ്യവും മൈക്കിലൂടെ വന്ന് ചോദിക്കാനുള്ള അവസരം സംഘാടകർ നൽകി. ഞാനെടുത്തു പറഞ്ഞ് മുന്നറിയിപ്പു നൽകുകയുണ്ടായി "മൈക്ക് കയ്യിൽ കിട്ടിയവൻ എന്തുവേണമെങ്കിലും പറയും, ചോദ്യം ചോദിക്കാനായി ഒരുവന്റെ കയ്യിൽ മൈക്ക് കൊടുത്താൽ അവൻ പറയുന്നതിനെ നമുക്ക് നിയന്ത്രിക്കാൻ സാദ്ധ്യമല്ല." ഈ മുന്നറിയിപ്പ് വകവെക്കാതെ "ഇത് അമേരിക്കയാണ്. ഇവിടെ ആർക്കും സ്വാതന്ത്ര്യമുണ്ടെന്ന് പറഞ്ഞ് സംഘാടകർ നൽകിയ സ്വാതന്ത്ര്യം ഒരു ചോദ്യകർത്താവ് ആ ഉജ്ജ്വലമായ പ്രഭാഷണ പരിപാടിയെ പൂർണമായും കലക്കാനുപയോഗിച്ചു. അദ്ധ്യാപകരായ സംഘാടകർ ഈ കലക്കത്തിനിടക്ക് മുങ്ങിക്കളഞ്ഞു.

കാനഡയിലെ ടൊറന്റോയിലെ യോർക്ക് യൂണിവേഴ്സിറ്റിയിൽ നടന്ന ക്ളാസ് സംഘടിപ്പിച്ചത് അവിടത്തെ ഇന്ത്യാക്കാരായ അദ്ധ്യാപകരും കുറച്ച് വിദ്യാർത്ഥികളുമായിരുന്നു. പകുതി ദിവസസമയം നഷ്ടപ്പെടുത്തി, സംതൃപ്തിയില്ലാതെ പോയി. കാരണം ആ പരിപാടിക്ക് വേണ്ടത്ര പരസ്യം കൊടുത്തിരുന്നില്ല.

🪔 കാനഡയിലെ മാനിറ്റോബാ യൂണിവേഴ്സിറ്റിയിൽ ഉജ്ജ്വലമായ ഒരു സദസ്സായിരുന്നു, രണ്ടര മണിക്കൂർ നീണ്ടുനിന്ന പ്രഭാഷണം ശ്രവിക്കാനുണ്ടായിരുന്നത്. അനേകം അദ്ധ്യാപകരും വിദ്യാർത്ഥികളുമുണ്ടായിരുന്നു. ഓരോ വ്യക്തിയും പ്രഭാഷണത്തിലൂടെ നീന്തുകയായിരുന്നു. കാനഡക്കാർ ധാരാളമുണ്ടായിരുന്ന സദസ്സിൽ ശ്രദ്ധേയമായ സംഖ്യാനുപാതത്തിൽ ഇന്ത്യാക്കാരുമുണ്ടായിരുന്നു. ഇതെല്ലാം സംഘടിപ്പിച്ചത്, ആന്ധ്രയിൽ ജനിച്ച ഒരു കനേഡിയൻ എൻജിനീയറായിരുന്നു. ആ ക്ളാസിൽ പങ്കെടുത്ത ഒരു യുക്തിവാദിയായ ഇന്ത്യാക്കാരന് ഞാൻ പറഞ്ഞത് വിശ്വാസിക്കാൻ കുറേ ബുദ്ധിമുട്ടു തോന്നി. (ഇതു ഞാൻ എന്റെ ഓട്ടോ ബയോഗ്രഫിയിൽ എഴുതിയിട്ടുണ്ട്) അയാൾ കാനഡക്കാരുടെ മുമ്പിൽ ഇന്ത്യയെ ഒന്നു ചെറുതാക്കാനോ ഇംഗ്ലീഷുകാരെ ഒന്ന് 'പൊക്കാനോ' ഞാൻ പറഞ്ഞതെല്ലാം വിശ്വസിക്കണമെങ്കിൽ നമ്മുടെ പൂർവ്വീകരെഴുതിയ ഒറിജിനൽ മാനുസ്ക്രിപ്റ്റുതന്നെ കാണണമെന്നു പറഞ്ഞു. ആ ഒറിജിനൽ മാനുസ്ക്രിപ്റ്റുകൾ കേരള യൂണിവേഴ്സിറ്റിയിലെ മാനുസ്ക്രിപ്റ്റ് ലൈബ്രറിയിലുണ്ടെന്ന് പറഞ്ഞപ്പോൾ അയാൾക്ക് വിശ്വാസമായതായിട്ടഭിനയിച്ചു. അനവധി ചോദ്യങ്ങൾ സദസ്സിലുണ്ടായിരുന്ന കനേഡിയൻ പ്രൊഫസർമാർ ചോദിച്ചു. അതിൽ അവസാനത്തെ ചോദ്യം എല്ലാ ഇന്ത്യാക്കാർക്കും അഭിമാനം തോന്നിയതാണെന്ന്, നന്ദിപ്രകാശനം നടത്തിയ ഇന്ത്യൻ പ്രൊഫസർ പറഞ്ഞു. ആ ചോദ്യമിതായിരുന്നു. "നിങ്ങളിത്രയും നേരം ക്ളാസെടുത്തപ്പോൾ പവർ പോയിന്റ്, സ്ലൈഡ്, ഒ എച്ച് പി ഒന്നുമുപയോഗിച്ചില്ല. ഒരു പേപ്പറിന്റെ തുണ്ടുപോലും റഫറൻസില്ലാതെ എങ്ങിനെയാണ് ഇതെല്ലാം ഓർത്തിരുന്നത്?" ഞാൻ മറുപടികൊടുത്തതിപ്രകാരമായിരുന്നു. "ഇന്നും ഭാരതത്തിലെ പതിനായിരക്കണക്കിനു വേദപണ്ഡിതർ മൂന്നു ലക്ഷത്തി തൊണ്ണൂറ്റി ഏഴായിരത്തി അഞ്ഞൂറ്റിയമ്പത്താറക്ഷരങ്ങളെ ഒരു ലക്ഷത്തി തൊണ്ണൂറ്റി മൂവായിരത്തി അഞ്ഞൂറ്റിപ്പതിനാറ് വാക്കുകളുള്ള പതിനാറായിരത്തിൽ പരം ഋക്കുകളിൽ ഋഗ്വേദം വലത്തോട്ടും ഇടത്തോട്ടും പുസ്തകം നോക്കാതെ ഏകദേശം അറുപതിൽ പരം മണിക്കൂറുകൾ കൊണ്ടു നിർത്താതെ ചൊല്ലും. അതിന്റെ മുമ്പിൽ എന്റെ രണ്ടു മണിക്കൂറൊന്നുമല്ല." എല്ലാവർക്കുമിഷ്ടപ്പെട്ട ക്ളാസ് സന്തോഷത്തോടെ പര്യവസാനിച്ചു. അവിടത്തെ അദ്ധ്യാപകരായിരുന്നു ഈയൊരുയജ്ഞത്തിനു മുൻകൈയ്യെടുത്തത്.

🪔 കാനഡയിലെ യൂണിവേഴ്സിറ്റി ഓഫ് ബ്രിട്ടീഷ് കൊളമ്പിയയിലും ഒരു ക്ളാസുണ്ടായിരുന്നു. ഇന്ത്യാക്കാരും അല്ലാത്തവരുമായ

വിദ്യാർത്ഥികൾക്കും കുറേയദ്ധ്യാപകർക്കും വേണ്ടി നടത്തിയ ക്ളാസിൽ കുറച്ചുപേർ മാത്രമേ പങ്കെടുത്തുള്ളൂ. എങ്കിലും അതവർക്ക് പുതിയൊരു ചിന്താധാരക്കു കാരണമായി കാണും.

മാനിറ്റോബാ യൂണിവേഴ്സിറ്റിയിലെ പ്രഗത്ഭനായ ഒരു ഗണിത ശാസ്ത്ര പ്രൊഫസർ, (പാലക്കാട്ടുകാരനായ) ഡോ. പത്മനാഭൻ അദ്ദേഹത്തിന്റെ വിദ്യാർത്ഥികൾക്ക് ഗ്രാജ്വേഷൻ ലെവലിലും, അണ്ടർ ഗ്രാജ്വേഷൻ ലെവലിലും ഉയർന്ന ലെവലിലും, പ്രോജക്റ്റുകൾ കൊടുക്കുന്നതെല്ലാം ഭാരതത്തിലെ ഗണിത പൈതൃകത്തെക്കുറിച്ചായിരുന്നു. ഇപ്രകാരം ഒരു വിദേശ രാജ്യത്തു പ്രവർത്തിക്കുന്ന ഭാരതീയ അദ്ധ്യാപകൻ ചെയ്യുന്നത് ഞാൻ കണ്ടത് ആദ്യമായിട്ടായിരുന്നു. അദ്ദേഹത്തിന്റെ കൂടെ ഭക്ഷണം കഴിച്ച് ഒരു ദിവസം പൂർണമായും ചിലവഴിച്ചപ്പോൾ മനസ്സിലായത്, കുഞ്ഞുങ്ങളില്ലാത്ത ദുഃഖം അദ്ദേഹം തീർക്കുന്നത് ഗണിതം പഠിച്ചും പഠിപ്പിച്ചുമായിരുന്നു. ഓരോ നിമിഷവും ഗണിത ശാസ്ത്രത്തിന്റെ വിവരണവും, ഭാരതീയ തത്വശാസ്ത്രങ്ങളും ഭാരതീയ ജ്ഞാനവിജ്ഞാന പ്രദർശനവും ഗണിത ശാസ്ത്രത്തിലൂടെ നൽകിയായിരുന്നു ചിലവഴിച്ചിരുന്നത്.

ആസ്ട്രേലിയയിലുള്ള ന്യൂ സൗത് വെയിൽസ് യൂണിവേഴ്സിറ്റിയിൽ ഭാരതീയ ശാസ്ത്രസാങ്കേതിക വിഷയത്തെക്കുറിച്ചു നടത്തിയ ഒരു ക്ളാസ്, പങ്കെടുത്തവർക്ക് താൽപര്യം തോന്നിയെങ്കിലും പങ്കെടുത്തവരുടെ എണ്ണം വളരെക്കുറവായിരുന്നതിനാൽ വലിയ സംതൃപ്തി തോന്നിയില്ല.

വിദേശരാജ്യങ്ങളിൽ വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കുമായി നടത്തിയിട്ടുള്ള ക്ളാസുകളിൽ എന്റെ ഹൃദയത്തെ സ്വാധീനിച്ചിരിക്കുന്ന ക്ളാസുകളെല്ലാം നടന്നിട്ടുള്ളത് ഒമാനിയിലും, ബഹ്റൈനിലും, കുവൈറ്റിലും, ദുബായിലും ആയിരുന്നു. ദുബായിലെ ഏതാണ്ടെല്ലാ ഇന്ത്യൻ സ്കൂളുകളിലും ക്ളാസെടുക്കുമ്പോൾ ഇന്ത്യയിലെ സ്കൂളുകളിൽ ക്ലാസെടുക്കുന്ന അനുഭവമാണുണ്ടാകുക. ഇന്ത്യാക്കാരായ അദ്ധ്യാപികാദ്ധ്യാപകർ, ഇന്ത്യാക്കാരായ വിദ്യാർത്ഥികൾ, ആയതുകൊണ്ട് മറ്റൊരു പ്രത്യേകതയും അവിടെ തോന്നാറില്ല. ഒമാനിലെ സ്കൂളുകളിലും കുവൈറ്റിലെ സ്കൂളുകളിലും ക്ളാസെടുക്കുമ്പോഴും കാണാൻ സാധിച്ച ദുഃഖകരമായ വസ്തുത ഭാരതീയ പൈതൃകത്തെക്കുറിച്ച് പഠിപ്പിക്കാനായി ഒരുകാര്യംപോലും അദ്ധ്യാപകരോ രക്ഷാകർത്താക്കളോ ഇന്ത്യൻ എംബസ്സിയോ ചെയ്യാറില്ല. ഇന്ത്യൻ മൂല്യങ്ങൾ പഠിപ്പിക്കരുതെന്ന് ഒരിക്കലും അവിടത്തെ സർക്കാറുകൾ അറിയിച്ചിട്ടുമില്ല. ഭാരതത്തിലെ രാമായണമോ മഹാഭാരതമോ മറ്റു നന്മ നിറഞ്ഞ ചിന്തകളു

ണ്ടാകുന്നതോ ആയ ഒന്നിനും വിലക്കില്ലെങ്കിലും വിദ്യാലയാധികൃതർ ഭയപ്പെടുന്നു അതു ഹിന്ദുമത പഠനപ്രചരണമാകുമോ എന്ന്. ഇത് ഹിന്ദുക്കളായവരുടെ ഭയമാണ്. അത്ഭുതകരവും വേദനാജനകവുമായ വസ്തുത ഇന്ത്യൻ സ്കൂളിലെ ഓരോ ക്രിസ്ത്യൻ അദ്ധ്യാപകനും അദ്ധ്യാപികയും സി ബി എസ് ഇ സിലബസിലുള്ള ഭാരതിയ സന്ദേശങ്ങൾ പോലും പഠിപ്പിക്കാതിരിക്കാൻ വേണ്ടതെല്ലാം ഒറ്റിക്കൊടുക്കുന്നതുപോലെ ചെയ്യാറുണ്ട്. അതേ സമയം ഈ ക്രൈസ്തവാദ്ധ്യാപകർ എല്ലാവരും തന്നെ ഓരോ സ്കൂളിലും ഒറ്റ കോക്കസ്സായി പ്രവർത്തിച്ച് ബൈബിളിലെ കഥകളും മഹത്വവചനങ്ങളും, സിലബസ്സുമായി ഒരു ബന്ധവുമില്ലാത്തതും ഒളിഞ്ഞും തെളിഞ്ഞും പഠിപ്പിക്കാറുമുണ്ട്. ഓരോ ഇന്ത്യൻ സ്കൂളിലും രക്ഷാകർതൃസമിതിയുടെ തലപ്പത്തും അദ്ധ്യാപക സംഘടനയുടെ തലപ്പത്തും, ഹെഡ് മാസ്റ്ററായിപ്പോലും ക്രൈസ്തവനെ പ്രതിഷ്ഠിക്കാൻ ഓരോ നിമിഷവും അവർ പ്രവർത്തിക്കുന്നു. കൂടാതെ ഓരോ ഹിന്ദു അദ്ധ്യാപകനുമെതിരെ ഏതെങ്കിലും വിധത്തിലുള്ള പ്രശ്നങ്ങളുണ്ടാക്കി അയാളെ ടെർമിനേറ്റു ചെയ്യിപ്പിച്ച് ആ വാക്കൻസികളെല്ലാം ക്രൈസ്തവരെക്കൊണ്ടുതന്നെ കുത്തിനിറയ്ക്കാൻ പല പല സ്കൂളുകളിലേയും ക്രൈസ്തവ ഹെഡ്മാസ്റ്റർമാർ പ്രത്യക്ഷമായും പരോക്ഷമായും പ്രവർത്തിക്കാറുണ്ട്. ഒമാനിലെ സോഹറിലും മുളദ്ധയിലുമുള്ള സ്കൂളുകളിൽ ക്ളാസെടുക്കാൻ പോയ എനിക്കത് പ്രത്യക്ഷമായിക്കാണുവാൻ സാധിച്ചു. പുറത്ത് വെണ്ണപുരട്ടിയ മധുരമായ വാക്കുകളും അഭിനന്ദനങ്ങളും അകത്ത് കത്തിയുമായി പ്രവർത്തിക്കുന്ന ധാരാളം ക്രൈസ്തവരായ പ്രധാനാദ്ധ്യാപകരുടേയും മറ്റദ്ധ്യാപകരുടേയും (ക്രൈസ്തവ) ഐക്യത്തിന്റെ ദൃഢത നേരിട്ടനുഭവിക്കാൻ സാധിച്ചു.

ഇവിടങ്ങളിലെല്ലാം ഇന്ത്യൻ അംബാസഡർമാരായിരുന്നു എന്റെ ക്ളാസുകൾ സംഘടിപ്പിക്കാൻ വേണ്ടി കത്തയക്കുന്നതെങ്കിലും മിക്കവാറും ഇന്ത്യൻ അംബാസഡർമാർ മുസ്ലീങ്ങളായതിനാൽ അവരിൽ പലർക്കും ഈ ക്രൈസ്തവാദ്ധ്യാപകർ ഫോൺ ചെയ്ത് ക്ളാസുകളൊഴിവാക്കിപ്പിക്കാറുമുണ്ട്. ഈ ക്രൈസ്തവാദ്ധ്യാപകരെ ആപാദചൂഢം സഹായിക്കുന്ന മലപ്പുറത്തേയും കാസറഗോട്ടെയും മുസ്ലീമുകളുമുണ്ട്.അവർക്കെല്ലാം എംബസിയും കോൺസുലേറ്റുമായും നല്ല ബന്ധമുള്ളതിനാൽ ക്രൈസ്തവ ഇസ്ലാമിക ഐക്യത്തിന്റെ 'പ്രത്യക്ഷ മഹത്വം' അറിയണമെങ്കിൽ ഈ രാജ്യങ്ങളിലെ ഇന്ത്യൻ സ്കൂളുകളിലെ മാനേജ്മെന്റ് സംവിധാനവും അദ്ധ്യാപക-രക്ഷാകർതൃ സംവിധാനത്തിലെ അടിയൊഴുക്കുകളും പരിശോധിച്ചാൽ കാണാം. ഇത്രയും കൊണ്ടു തീരുന്നില്ല. അടുപ്പിലെ മൂന്നു കല്ലുകളിൽ രണ്ടു ശക്തമായ

കല്ലുകളിൽ ഒന്നാമത്തേത് കോട്ടയം, ചങ്ങനാശ്ശേരി, തിരുവല്ല, പത്ത നംതിട്ടയിലെ ക്രിസ്ത്യാനികളും, രണ്ടാമത്തേത് മലപ്പുറം, കാസറ ഗോഡ് എന്നിവടങ്ങളിലുള്ള മുസ്ലീമുകളും മൂന്നാമത്തെ പരോക്ഷമായ കല്ല് കേരളത്തിലെ കമ്മ്യൂണിസ്റ്റുകാരുമാണെന്നെഴുതാതെ വയ്യ. അവി ടത്തെ മുസ്ലീമുകളല്ല ഒരു ഹിന്ദുവിന്റേയും ശത്രുക്കൾ. ഇവിടത്തെ മുസ്ലീമും, ക്രിസ്ത്യാനിയും, ഹിന്ദുവായ കമ്മ്യൂണിസ്റ്റുകാരനുമാണ് ഇവി ടത്തേയും അവിടത്തേയും ഹിന്ദുവിന്റേയും ഭാരതീയ പൈതൃകപഠന പ്രചരണത്തിന്റേയും ശത്രുക്കൾ. ഹിന്ദുക്കളായ അനവധി ഭാരതീയർ, പ്രത്യേകിച്ചും ഗുജറാത്തികളാണ് ഈ സ്കൂളുകൾക്കെല്ലാം സമ്പൂർണ്ണ ധനസഹായം നൽകുന്നത്. എല്ലാവിധത്തിലുള്ള ഉയർച്ചക്കും ഭാരതീ യരായ ഹൈന്ദവ ജനതയുടെ പങ്ക് എത്രയാണെന്നറിയണമെങ്കിൽ ഓരോ സ്കൂളിലും പോയി അവിടത്തെ കെട്ടിടങ്ങളുടെ ഓരോ ബ്ലോക്കും സ്പോൺസർ ചെയ്തിരിക്കുന്നതാരാണെന്ന് പരിശോധി ച്ചാൽ മാത്രം മതിയാകും. എന്റെ ഈ വരികളുടെ സത്യാവസ്ഥയറി യാൻ അതേ സ്കൂളുകളിലെ ഇന്നത്തെ മാനേജ്മെന്റ് ബോർഡിലുള്ള വരുടെ പേരും നോക്കിയാൽ അതിൽ പ്രധാന പങ്ക് ആരുടെയെന്നും മനസ്സിലാകും.

ഇത്രയും ഞാനെഴുതിയത് അദ്ധ്യാപകരുടേയും മാനേജ്മെന്റി ന്റേയും പ്രത്യേകതകൾ ഭാരതീയ നന്മകൾ പഠനങ്ങളിൽ ഉൾക്കൊ ള്ളിക്കാതിരിക്കാൻ എത്രത്തോളം കാരണമാകുന്നു എന്നറിയിക്കാനാ ണ്. അതേ സമയം ടി വിയിലൂടെയും മാതാപിതാക്കളിലൂടെയും ലഭി ക്കുന്ന പൈതൃക അറിവുകളുടെ ആഴങ്ങളിലേക്ക് പോകുവാൻ ധാരാളം വിദ്യാർത്ഥികൾക്ക് താൽപര്യമുണ്ടുതാനും. ഇതെല്ലാം ഞാനെഴുതി യത് ഒമാനിലെ സലാലയിലും, സുവൈക്കിലും, സോഹറിലും, മുളദ്ദ യിലും മസ്ക്കറ്റിലും, ബഹ്റൈനിലും, ദുബായിലും, കുവൈറ്റിലും നിരന്തരമായി ക്ളാസെടുക്കുവാനവസരം ലഭിച്ചപ്പോൾ പ്രത്യക്ഷമായി ലഭിച്ച അറിവിന്റെ അടിസ്ഥാനത്തിലാണ്.

ഈ യാത്രകളിലെല്ലാം നന്മ നിറഞ്ഞ ഭാരതീയരെക്കാണുമ്പോൾ അവരോടെല്ലാം ഈ സംഭവവികാസങ്ങൾ അറിയിച്ച് ഇതിനൊരു പരി ഹാരം കാണാൻ ശ്രമിക്കാറുണ്ട്. കുറേയെല്ലാം ഫലവുമുണ്ടായിട്ടുണ്ട്. ഇനിയും ഭാരതീയരെ ഒരമ്മയുടെ മക്കളായിക്കാണാനും പരസ്പരം നശിപ്പിക്കാതിരിക്കാനും, വിദേശ മണ്ണിൽ തമ്മിൽ അവഹേളിക്കാതി രിക്കാനും, തളർത്താനും തകർക്കാനും ശ്രമിക്കാതിരിക്കാനും, ഒരു മിച്ചു പ്രവർത്തിക്കണമെന്ന സന്ദേശം കൊടുക്കാറുണ്ട്. അതിനാലാ ണെന്നുതോന്നുന്നു, വളരെയേറെ പണ്ഡിതന്മാർ ഭാരതത്തിൽ നിന്നു

ഈ രാജ്യങ്ങളിലേക്ക് പോകുകയും, കേരളത്തിലെ പല പല ചാന ലുകളിലൂടെയും നമ്മുടെ പൈതൃകത്തെക്കുറിച്ചറിയാനുള്ള അവ സരങ്ങളുണ്ടാകുകയും, ന്യൂനപക്ഷസമൂഹാംഗങ്ങൾ തമ്മിൽ തന്നെ കാര്യമായ വിള്ളലുകളുണ്ടാകുന്ന വിധത്തിൽ വേർതിരിയുകയും ചെയ്തു കൊണ്ടിരിക്കുന്ന ഇക്കാലത്ത് പൈതൃക പ്രചാരകർക്ക് ദേശത്തും വിദേശത്തും! കുറേകൂടി ധൈര്യം കൈവന്നിരിക്കുന്നു.

ഇംഗ്ലണ്ടിൽ ന്യൂകാസിൽ യൂണിവേഴ്സിറ്റിയിലെ ഒരു ക്ളാസ് ഇന്നും മനസ്സിൽ നിൽക്കുന്നു. ഡോ. പെറി എന്ന പ്രൊഫസറായിരുന്നു ക്ളാസ് സംഘടിപ്പിക്കാൻ കാരണമായത്. ഇംഗ്ലണ്ടിലും യൂറോപ്പിലുമെല്ലാം ആയുർവേദത്തിൽ കാര്യമായ താൽപര്യമുണ്ടാകുന്നതിന്റെ കൂടി തെളി വായിരുന്നു, അവരുടെ പെരുമാറ്റവും സംഭാഷണവുമെല്ലാം. ആദ്യമാദ്യം വലിയ താൽപര്യമൊന്നും അവർക്ക് എന്നോടു സംസാരിക്കുവാനായി കണ്ടില്ല. പിന്നെ അവർ പ്രസിദ്ധീകരിച്ച, ചില ആയുർവേദ ഇലകളു ടേയും പച്ചമരുന്നുകളുടേയും ഗുണങ്ങളെക്കുറിച്ചുള്ള ന്യൂസ് പേപ്പർ വാർത്തകൾ കാണിച്ചു തന്നു. ഞാനതിനെക്കുറിച്ചു കുറച്ചു രസതന്ത്രാ ടിസ്ഥാനത്തിലുള്ള കമന്റു പറഞ്ഞു. അതിലൂടെ അവർക്ക് നല്ല താൽപ ര്യമായിത്തുടങ്ങി. അവർ ആയുർവേദവുമായി ബന്ധപ്പെട്ട പച്ചമരുന്നു കളിൽ ഗവേഷണം നടത്തുന്ന വിദ്യാർത്ഥികളെയെല്ലാം വിളിച്ചു വരുത്തി എന്റെ ക്ളാസ് സംഘടിപ്പിച്ചു. സുദീർഘമായ രണ്ടുമണിക്കൂർ ചോദ്യോത്തരമുൾപ്പെടെ നടന്ന ക്ളാസിൽ റഷ്യക്കാരും, ജർമ്മൻകാ രും, പല യൂറോപ്യൻ രാജ്യങ്ങളിലുള്ളവരുമുണ്ടായിരുന്നു. വരുന്ന വ്യക്തികൾ വിദ്യാർത്ഥികൾക്കും ഡിപ്പാർട്ടുമെന്റിനും പ്രയോജനപ്പെ ടുമോ എന്നു നോക്കി ഉപയോഗിക്കാൻ കഴിവുള്ള വിദേശികളിൽ ഇവ രുടെ പെരുമാറ്റം സംതൃപ്തിയോടെ കണ്ടനുഭവിച്ചു.

ഇംഗ്ലണ്ടിൽ റീഡിങ് എന്ന സ്ഥലത്തും കുറേ വിദ്യാർത്ഥികൾക്കു ക്ളാസുണ്ടായിരുന്നു. ഭാരതീയപൈതൃകം ഇംഗ്ലണ്ടുകാരെ എത്ര ത്തോളം സ്വാധീനിക്കുന്നു എന്നതിന് പ്രത്യക്ഷമായ തെളിവായിരുന്നു ഇവിടെ കാണാൻ സാധിച്ചത്. അനവധി ചോദ്യങ്ങൾ വിദ്യാർത്ഥിക ളിൽ നിന്ന് വന്നുവെങ്കിലും ആ ചോദ്യങ്ങളെല്ലാം ഭാരതീയ പൈതൃ കത്തെക്കുറിച്ച് വിദ്യാർത്ഥികളിലുണ്ടാക്കിയിരിക്കുന്ന തെറ്റിദ്ധാരണക ളുടെ അടിസ്ഥാനത്തിലുള്ള സംശയങ്ങളായിരുന്നു. അവയ്ക്കെല്ലാം മറുപടി കൊടുത്തെങ്കിലും ആ വിദ്യാർത്ഥികളുടെ മനസ്സിൽ നിറഞ്ഞി രിക്കാൻ സാദ്ധ്യതയുള്ള അനവധി തെറ്റിദ്ധാരണകൾ പുറത്തുകൊണ്ടു വന്നു പറഞ്ഞു കൊടുക്കാൻ ദിവസങ്ങളോളമുള്ള യത്നമാവശ്യമാണ്.

ഇതേപോലൊരു ക്ളാസ് സ്റ്റീമെഞ്ജിൻ കണ്ടുപിടിച്ച

സ്റ്റീവെൽസൺന്റെ വീടിനടുത്തുമുണ്ടായിരുന്നു. അതിൽ കൂടുതലും ഇന്ത്യൻ കുട്ടികളായിരുന്നു പങ്കെടുത്തിരുന്നത്. ഭാരതത്തിന്റെ മഹത്വം പറയുമ്പോൾ ആവേശത്തോടെ കയ്യടിച്ച അവർക്കും കുറേ ധാരണപ്പിശകുകൾ നമ്മുടെ പൈതൃകത്തെക്കുറിച്ചുള്ളതായി തോന്നിയിരുന്നു. ഇതെല്ലാം ശരിയാക്കാൻ വിദ്യാർത്ഥികൾക്കല്ല ക്ളാസെടുക്കേണ്ടത് മാതാപിതാക്കൾക്കും അദ്ധ്യാപകർക്കുമായിരുന്നു വേണ്ടതെന്നു ബോധ്യമായി. അനവധി സംശയങ്ങളുടെ പ്രവാഹം വരുന്ന അവസരത്തിൽ അപ്പോളപ്പോൾ അതു തീർത്തുകൊടുക്കാൻ സാധിക്കുന്ന രണ്ടു വിഭാഗം ഇവരാണ്. ആയിരക്കണക്കിന് അദ്ധ്യാപകരുടേയും അദ്ധ്യാപകരായ ശാസ്ത്രജ്ഞന്മാരുടേയും സംഭാവനയായ കേംബ്രിഡ്ജ് യൂണിവേഴ്സിറ്റിയും ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയും സന്ദർശിച്ചപ്പോൾ, ഞാനെന്റെ ജീവിതാനുഭവങ്ങളിലെഴുതിയതുപോലെ എഴുതുന്നു, അടുത്ത ജന്മത്തിൽ കുറച്ചുദിവസമെങ്കിലും ഇവിടെ പഠിക്കാനോ പഠിപ്പിക്കാനോ സാധിക്കണമെന്ന പ്രാർത്ഥനയോടെയാണ് മടങ്ങിയത്. ആദ്യപുസ്തകത്തിലെഴുതാത്തത് ഇവിടെ എഴുതാൻ ആഗ്രഹിക്കുന്നതിതുമാത്രമാണ്. ലോകത്തിലെ പ്രസിദ്ധരും പ്രഗത്ഭരുമായവരുടെപേരും പ്രസിദ്ധിയും നോക്കാതെ അറിവിന്റെ മാത്രം മഹത്വം കൊണ്ട് നൂറുകണക്കിന് അദ്ധ്യാപകരെ തെരഞ്ഞെടുത്ത് ഈ സ്ഥാപനത്തിൽ സ്വതന്ത്രമായി പ്രവർത്തിക്കാനവസരം നൽകിയതുകൊണ്ടാണ് ഈ രണ്ടു യൂണിവേഴ്സിറ്റികളും ലോകോത്തര വിശ്വവിദ്യാലയങ്ങളായിത്തീർന്നത് ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിലെ വൈസ്ചാൻസലർ സൈക്കിളിൽ പോകുന്നതു കണ്ടപ്പോൾ ഈ സ്ഥാപനത്തിന്റെ മഹത്വം മനസ്സിലായി. ഇവരുടെ ചിത്രം മനസ്സിലിരുന്നതുകൊണ്ട് കാലടി ശ്രീ ശങ്കരാചാര്യ യൂണിവേഴ്സിറ്റിയിലെ ഒരു വൈസ് ചാൻസലറുടെ ജാതിയും രാഷ്ട്രീയവും കലർത്തിയുള്ള പ്രഭാഷണം കേട്ടപ്പോൾ അറപ്പു തോന്നി. കേരള യൂണിവേഴ്സിറ്റിയിലെ ഒരു വൈസ് ചാൻസലറുടെ മുറിയിൽ പോയി അദ്ദേഹത്തിനോട് നമ്മുടെ പൈതൃകത്തെക്കുറിച്ചു പറഞ്ഞപ്പോഴും, അമേരിക്കയിലെ ക്ളീവ് ലാണ്ട് യൂണിവേഴ്സിറ്റിയിലെ മുപ്പതോളം വിദ്യാർത്ഥികൾ കേരള യൂണിവേഴ്സിറ്റി വൈസ് ചാൻസലറെ സന്ദർശിച്ചപ്പോഴും ആ വൈസ് ചാൻസലർ ഭാരതത്തിനെതിരെ വിദേശികളായ അവരോടു പറഞ്ഞ കാര്യങ്ങൾ കേട്ടപ്പോഴും ഇതേവികാരമാണ് തോന്നിയത്. ഇന്ത്യയിലെ പല യൂണിവേഴ്സിറ്റികളിലേയും രാഷ്ട്രീയക്കാരായ വൈസ് ചാൻസലർമാരെ ഗംഗയിൽ കുളിപ്പിച്ച്, ആയുർവേദത്തിലെ പഞ്ചകർമ്മ ചികിത്സ ചെയ്ത് ശരീരം ശുദ്ധമാക്കി, ഗീത പഠിച്ച് ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിലോ കേംബ്രിഡ്ജ് യൂണിവേഴ്സിറ്റിയിലോ

പ്രവർത്തിക്കുന്ന ഒരദ്ധ്യാപകന്റെ കൂടെ അല്ലെങ്കിൽ ഒരു പ്യൂണിന്റെ കൂടെ ഒരു ദിവസമെങ്കിലും ചിലവഴിച്ച് വന്നതിനു ശേഷമേ ഇവിടത്തെ കസേരയിലിരുത്താവൂ. കേംബ്രിഡ്ജിലെ കിങ്സ് കോളേജിലും, മഗ്ദലന കോളേജിലും, ജോൺസ് കോളേജിലും ഓക്സ് ഫോർഡിലും പോയപ്പോൾ ആ സ്ഥാപനങ്ങളെ ആ സ്ഥാപനങ്ങളുടെ ഇപ്പോഴത്തെ അവസ്ഥയിലെത്തിച്ച അദ്ധ്യാപകരെക്കുറിച്ചോർത്തു കൊണ്ടേയിരുന്നു. അവർ മാത്രമല്ല വളർന്നത്, അവർ അവരുടെ വിദ്യാർത്ഥികളേയും, വിഷയത്തേയും, വിദ്യാഭ്യാസ സ്ഥാപനത്തേയും വളർത്തി. ഈ മൂന്നും ചേർന്നൊരു സങ്കൽപം ഭാരതത്തിലെ ഏതെങ്കിലും യൂണിവേഴ്സിറ്റിയിൽ കാണാനസാദ്ധ്യമാണ്.

ഇംഗ്ലണ്ടിലെ കേസ് വെസ്റ്റ് യൂണിവേഴ്സിറ്റിയിലെ വിവിധ രാജ്യങ്ങളിലെ വിദ്യാർത്ഥികൾക്ക് ക്ളാസെടുത്തപ്പോൾ നിർവികാരരായിരുന്ന ഇന്ത്യൻ വിദ്യാർത്ഥികളേയും ചൈതന്യവത്തായ ഇച്ഛാശക്തിയോടെയിരുന്ന അമേരിക്കൻ വിദ്യാർത്ഥികളേയും കണ്ടു. മനസ്സിൽ ധാരണകളും തെറ്റിദ്ധാരണകളുമില്ലാത്ത അമേരിക്കൻ വിദ്യാർത്ഥി ലഭിച്ചതെല്ലാം വിമർശന ബുദ്ധ്യാ വിശകലനം ചെയ്തെടുത്തതായിട്ടെനിക്കു തോന്നി. അറിയാത്ത കാര്യങ്ങൾ അറിഞ്ഞിട്ടു വലിയ പ്രയോജനമില്ലെന്ന ഭാവത്തിൽ ഇന്ത്യൻ വിദ്യാർത്ഥികളിരുന്നു.

ഭാരതീയ പൈതൃകത്തിന്റെ സമസ്തവും ചേർത്ത് മഹർഷി മഹേഷ് യോഗിയുടെ ഫെയർ ഫീൽഡിലുള്ള അന്തർദേശീയ വിശ്വവിദ്യാലയം വളരുന്നതും വളർത്തുന്നതും അവിടത്തെ അദ്ധ്യാപകരായിരുന്നു. അതിലെ ഓരോ മണൽത്തരിയിലും ലോകത്തിലൊരിടത്തും കാണാത്ത അർപ്പണ ബോധത്തിന്റെ പ്രതിഫലനം കാണാം. ഓരോ അദ്ധ്യാപികയും, അദ്ധ്യാപകനും, ഗവേഷകനും, മാനേജരും, 99% ഭാരതീയരല്ലാത്തവരായിരുന്നിട്ടും ഭാരതത്തിന്റെ പൈതൃകത്തിലൂടെ 21-ാം നൂറ്റാണ്ടിൽ ജീവിച്ചു കാണിച്ചു കൊടുക്കുന്ന അദ്ധ്യാപകരാണ്. അവരുടെ ശിഷ്യഗണങ്ങളായ വിദ്യാർത്ഥികളും എല്ലാ പ്രകാരത്തിലും എല്ലാ കർമ്മങ്ങളിലും പങ്കെടുക്കുന്ന രക്ഷാകർത്താക്കളുമുണ്ട്. ഈ ഒരു സംവിധാനത്തിലൂടെ അമേരിക്കയിലെ കുറ്റകൃത്യങ്ങളില്ലാത്ത മുൻസിപ്പാലിറ്റിയാക്കി ഫെയർഫീൽഡിനെ മാറ്റാൻ ഈ യൂണിവേഴ്സിറ്റിക്കു സാധിച്ചു. അമേരിക്കൻ ഗവൺമെന്റിന്റെ സഹായമില്ലാതിരുന്നിട്ടും, കുറെ എതിർപ്പുകളുണ്ടായിട്ടും, മനുഷ്യനിലെ മൃഗീയ വികാരങ്ങൾക്കിടം നൽകാത്ത ഒരു സ്ഥലമാക്കി ഈ പ്രദേശം മാറ്റിയത് അവിടത്തെ അദ്ധ്യാപകരാണ്. വീടുകൾക്ക് പൂട്ടും താക്കോലും വേണ്ടാത്ത അമേരിക്കയിലെ ഒരേ ഒരു പ്രദേശം!

ഞാൻ സന്ദർശിച്ച വിദേശരാജ്യങ്ങളെല്ലാം സമ്പത്തിന്റെ കുമ്പാരത്തിൽ വിലസുന്ന രാജ്യങ്ങളായതിനാൽ അവിടത്തെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടേയും അദ്ധ്യാപകരുടേയും പ്രത്യേകതകളെല്ലാം ഈ നാട്ടിലും ഉണ്ടാകണമെന്നോ അല്ലെങ്കിൽ ചിലത് ഉണ്ടാകരുതെന്നോ നിർദ്ദേശിക്കാനല്ല ശ്രമിക്കുന്നത്. വിദേശ രാജ്യങ്ങളിലുള്ള ചില നന്മകൾ ഇവിടെ പകർത്തിയാൽ നമ്മുടെ കുറവുകൾ കാര്യമായി നികത്താൻ സാധിക്കും. ഇവിടെയുള്ള നന്മകൾ അനുദിനം പുഷ്ടിപ്പെടുത്താനും അതിൽ മൂല്യങ്ങൾ കാര്യമായി ചേർക്കാനും സാധിച്ചാൽ വിദേശത്തു നിന്നുള്ളതൊന്നും കാര്യമായി നമുക്കെടുക്കേണ്ടിവരില്ല. പക്ഷേ അദ്ധ്യാപകരെ വിദ്യാർത്ഥികൾ വിലയിരുത്തുന്ന അവിടത്തെ സംവിധാനത്തിന് കുറേയേറെ പ്രാധാന്യമുണ്ട്, പ്രയോജനവുമുണ്ട്. അതേപോലെ അദ്ധ്യാപകർ ഒരു സ്ഥാപനത്തിൽ ശാശ്വതരല്ല എന്ന ബോധമുണ്ടാകണമെങ്കിൽ മറ്റെല്ലാ സ്ഥാപനങ്ങളിലുമുള്ളതുപോലെ അക്കാഡമിക് ക്വാലിഫിക്കേഷൻ കൂട്ടുകയോ രണ്ടു വർഷത്തിലൊരിക്കൽ ഒരു പരീക്ഷ നിർബന്ധമാക്കിയെഴുതിക്കുകയോ വേണം. വിജ്ഞാന നിലവാരം അളക്കാനുള്ള സംവിധാനമോ പല രീതിയിൽ പല വിദേശരാജ്യങ്ങളിലുമുള്ളതുപോലെ നടപ്പിലാക്കണം. ഒരേ വിദ്യാലയത്തിൽ ആജീവനാന്തം കഴിയേണ്ടിവരുന്ന അദ്ധ്യാപകർക്കുണ്ടാകുന്ന വിരസതയൊഴിവാക്കാനുള്ള സംവിധാനം മാനേജ്മെന്റ് വിദ്യാലയത്തിൽ കാര്യമായി പ്രാവർത്തികമാക്കിയാൽ നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായത്തിലെ പല കുറവുകളും നികത്താൻ സാധിക്കും.

## ഭാഗം – 5

# കേട്ടറിഞ്ഞതും വിവരിച്ചറിഞ്ഞതുമായ ശാസ്ത്രജ്ഞന്മാരുടെ ലോകം

ജീവിതാനുഭവങ്ങളുടെ രണ്ടാം ഭാഗത്തിൽ ഇങ്ങിനെയൊരു വിഷയം കൂടി എഴുതണമെന്നു തോന്നിയപ്പോൾ അതിന് ഇന്നുവരെ കണ്ടതിന്റേയും കേട്ടതിന്റെയും ഗന്ധമുണ്ടാകണമെന്ന് നിശ്ചയിച്ചു. നൂറ്റാണ്ടുകളുടെ ഗവേഷണ പാരമ്പര്യമുള്ള ഒരു രാഷ്ട്രമാണ് ഭാരതം. പരീക്ഷണങ്ങളും നിരീക്ഷണങ്ങളും ഭാരതത്തിൽ തുടങ്ങിവെച്ചത് വിദേശീയരല്ല. തമിൾ മഹാകവി എഴുതിയതുപോലെ പ്രകൃതിയിൽ കണ്ടതിനെയും കാണാൻ സാധിക്കാത്തതിനെയും അകകണ്ണുകൊണ്ട് കണ്ട് നാം പലതും പരീക്ഷിച്ചും നിരീക്ഷിച്ചും വികസിപ്പിച്ചു. കണ്ണദാസൻ പാടിയതുപോലെ മീനിനെക്കണ്ട് കപ്പലുണ്ടാക്കി, പറവയെക്കണ്ട് വിമാനമുണ്ടാക്കി, പക്ഷിക്കൂടുകണ്ട് കുടിലുണ്ടാക്കി. പല നിരീക്ഷണങ്ങളിൽ നിന്നും ലഭിച്ച അറിവിനെ പരീക്ഷണത്തിനു വിധേയമാക്കി. പരീക്ഷണങ്ങളും നിരീക്ഷണങ്ങളും നടത്തുമ്പോൾ ലക്ഷ്യവും മാർഗവും അതിലൂടെ ചരിക്കാനുള്ള നിയമസംഹിതകളും ഉണ്ടാക്കിയാൽ അതെല്ലാം ഗവേഷണങ്ങളായിത്തീരും. ഗവേഷണം ഏതു മണ്ഡലത്തിലുമാകാം. ഗവേഷണം ആർക്കും ചെയ്യാവുന്നതുമാണ്. ശാസ്ത്ര-സാങ്കേതിക-മാനസീക-സാഹിത്യ-സാമൂഹിക-ആത്മീയ-മണ്ഡലങ്ങളിലെല്ലാം പരീക്ഷണങ്ങളും, നിരീക്ഷണങ്ങളും ഗവേഷണങ്ങളും നടക്കുന്നു.

### വ്യക്തി അധിഷ്ഠിത ഗവേഷണങ്ങൾ

ഇരുപതാം നൂറ്റാണ്ടിന്റെ മധ്യകാലം വരെ ലോകത്തെമ്പാടും നടന്നിരുന്ന ഗവേഷണങ്ങൾ മിക്കവാറും വ്യക്തിയുടെ വീക്ഷണങ്ങളെ ആധാരമാക്കിക്കൊണ്ടായിരുന്നു. ഒരു വ്യക്തി പ്രപഞ്ചത്തിലെ പലതും നിരീക്ഷിച്ച് പഠിച്ച് പിന്നെ പരീക്ഷിച്ച് അതിന്റെ അടിസ്ഥാനത്തിൽ സിദ്ധാന്തങ്ങളും തത്വങ്ങളുമുണ്ടാക്കുന്നു. അതിനെ കൂടുതലായി വികസിപ്പിക്കുന്നു. ഇതെല്ലാം പല തരത്തിലും തലത്തിലുമുള്ള കണ്ടുപഠിത്തങ്ങൾക്കും കണ്ടുപിടുത്തങ്ങൾക്കും കാരണമായിത്തീരുന്നു. മേൽവിവരിച്ചത് വ്യക്തികളെ ആധാരമാക്കിയാകുമ്പോൾ ഗവേഷണത്തിന്റെ ജയപരാജയങ്ങളും നന്മതിന്മകളും ആ വ്യക്തിയിലധിഷ്ഠിതമാകും. കോപ്പർ നിക്കസ്സും, ഗലീലിയോയും, ആൽബർട്ട് ഐൻസ്റ്റീനും, സി. വി. രാമനും, പി.സി.റേയുമെല്ലാം പല സിദ്ധാന്തങ്ങളും, ആശയങ്ങളും

പരീക്ഷിച്ച് കണ്ടുപിടുത്തങ്ങൾ നടത്തിയ അനേകായിരം ശാസ്ത്രജ്ഞന്മാരിൽ ചിലരാണ്. ഇവരെല്ലാം നടത്തിയ പരീക്ഷണങ്ങളും പരീക്ഷണഫലങ്ങളും പോസിറ്റീവോ നെഗറ്റീവോ ആയിത്തീർന്നിരിക്കാം. പോസിറ്റീവായിട്ടുള്ളതിനെ കണ്ടുപിടുത്തങ്ങളായി വിവരിച്ച് പ്രബന്ധങ്ങളായും, പുസ്തകങ്ങളായും, പേറ്റന്റുകളായും, സാങ്കേതികവിദ്യകളായും അവർ ലോകസമക്ഷം സമർപ്പിച്ചു. നെഗറ്റീവായിട്ടുള്ള ഗവേഷണഫലങ്ങളെ ചിലർ തിരസ്കരിച്ചു. ചിലർ അതിനെ പോസിറ്റീവാക്കി മാറ്റാൻ ശ്രമിച്ചു. വേറെ ചില ശാസ്ത്രജ്ഞന്മാർ നെഗറ്റീവുകളേയും പ്രയോജനപ്പെടുത്തി മുമ്പോട്ടു പോയി.

വ്യക്തികളിൽ കേന്ദ്രീകൃതമായ ഗവേഷണങ്ങളുടെ അംഗീകാരങ്ങളും വ്യക്തികളിൽ തന്നെ നിലനിൽക്കുന്നു. അഭിനന്ദനങ്ങളും അനുമോദനങ്ങളും ലഭിക്കുന്നത് വ്യക്തിക്കായിരിക്കുകയും ചെയ്യും. അതേ പ്രകാരം തന്നെ ഗവേഷണഫലങ്ങൾ തിന്മകൾക്കു കാരണമാകുകയാണെങ്കിൽ അതിന്റെ പാപഭാരവും ദുഃഖഭാരവും ചുമക്കേണ്ടിവരുന്നതും ആ വ്യക്തി മാത്രമായിത്തീരുകയും ചെയ്യാം. തന്റെ സിദ്ധാന്തങ്ങൾ ലോകനാശത്തിനു കാരണമാകാവുന്ന ആറ്റംബോംബുകളുണ്ടാക്കാൻ ഉപയോഗിക്കുമല്ലോ എന്ന് ഭയന്ന് ദുഃഖിച്ച് ജീവിതാവസാനംവരെ ആൽബർട്ട് ഐൻസ്റ്റീൻ വേദനിച്ചുവത്രെ. തന്റെ കണ്ടുപിടുത്തത്തിന്റെ ഇത്തരത്തിലുള്ള ഉപയോഗത്തിലൂടെ കരിഞ്ഞുവീഴുന്ന മനുഷ്യരുടെയും ജീവജാലങ്ങളുടെയും ശാപം താനേൽക്കേണ്ടിവരുമല്ലോ എന്ന ഭയമായിരുന്നു ആ ലോകപ്രശസ്ത ശാസ്ത്രജ്ഞനെ വേദനിപ്പിച്ചത്.

നൂറ്റാണ്ടുകളായി ലോകമെമ്പാടും നടക്കുന്ന ശാസ്ത്ര ഗവേഷണങ്ങളിൽ നിന്നും അനവധി ഗവേഷണനിയമങ്ങൾ- ഭൗതീകമായ നിയമങ്ങളും ധർമ്മാടിസ്ഥാനത്തിലുള്ള നിയമങ്ങളും-ഉരുത്തിരിഞ്ഞിട്ടുണ്ട്. അത്തരത്തിലുള്ള നിയമങ്ങൾ ലിഖിതങ്ങളാകാം അലിഖിതങ്ങളാകാം. അവയ്ക്കെല്ലാം കാലം ചെല്ലുന്തോറും മൂല്യം വർധിക്കേണ്ടതായിരുന്നു. പക്ഷേ പല രാജ്യങ്ങളിലും, പലഗവേഷണസ്ഥാപനങ്ങളിലും പല വ്യക്തികളിലും ഈ മൂല്യങ്ങൾ പലതരത്തിലുള്ള സ്വാധീനങ്ങളാണുണ്ടാക്കുന്നത്. ഗ്ലോബലൈസേഷന്റെ യുഗത്തിൽ സത്യം, ധർമ്മം, നീതി, ന്യായം എന്നിവയെക്കാൾ പ്രാധാന്യം, ലാഭം, ആധിപത്യം, സമ്പത്ത്, പേര്, പ്രസിദ്ധി, നിലനിൽപ്.. എന്നിപ്രകാരമുള്ള പലതിനും ആയിത്തീർന്നുകൊണ്ടിരിക്കുന്നു. മനുഷ്യന്റെ ആവശ്യം, പ്രകൃതിയിൽ നിന്നുള്ള ലഭ്യത, ഭാവിതലമുറക്കുവേണ്ടത്...... എന്നിങ്ങിനെയുള്ള ചിന്തകൾക്കുപകരം ചൂക്ഷണം, ഉപഭോഗം, ആഡംബരം, ദുരുപയോഗം എന്നി

പ്രകാരമുള്ള പ്രവൃത്തികൾക്ക് സ്വീകാര്യതയേറുമ്പോൾ ശാസ്ത്രവും ഗവേഷണവും സ്വീകാര്യതയേറെയുള്ളതിലേക്ക് തിരിയുന്നു.

**ശാസ്ത്രജ്ഞന്മാരുടെ ധർമ്മബോധം**

ഓരോ ശാസ്ത്രജ്ഞനും ഉണ്ടായിരിക്കേണ്ടതായ പ്രധാന ഗുണവിശേഷം ധർമ്മബോധമാണ്. ശാസ്ത്രഗവേഷണ പഠനപ്രചരണത്തിന്നാധാരം ഈ ധർമ്മബോധമാണ്. ഗവേഷണത്തിനും ഗവേഷണഫലങ്ങൾ ലോകസമക്ഷം സമർപ്പിക്കുന്നതിനും അതെല്ലാം അവതരിപ്പിക്കുന്നതിനുപയോഗിക്കുന്ന മാർഗത്തിനുമെല്ലാം ആധാരമാകേണ്ടത് ഈ ധർമ്മബോധമാണ്. പണ്ടുമുതൽക്കു തന്നെ ദേശ-വിദേശ ശാസ്ത്രജ്ഞന്മാർക്കറിയാമായിരുന്നു; സത്യത്തിന്റെ പന്ഥാവ് അവലംബിക്കണമെന്ന്. ശാസ്ത്രജ്ഞനേയും അവനിൽ നിന്നുവരുന്ന വിവരണങ്ങളും സന്ദേശങ്ങളും ലോകജനത ആദരപൂർവ്വം അംഗീകരിച്ച് പലപ്പോഴും ചോദ്യം ചെയ്യാതെ തന്നെ സ്വീകരിച്ച് ജീവിതത്തിൽ പകർത്തുന്നു. ശാസ്ത്രജ്ഞന്മാർ തെറ്റു ചെയ്യില്ലെന്നും നുണ പറയില്ലെന്നും ലോകം പ്രതീക്ഷിക്കുന്നു. ഇവരുടെ അഭിപ്രായങ്ങൾ പണ്ഡിതരും ചിന്തകരും മറ്റു ശാസ്ത്രജ്ഞന്മാരും സ്വീകരിക്കുന്നു. ശാസ്ത്രജ്ഞന്മാരുടെ പേരുകൾ ജനതയുടെ മനസ്സിലുണ്ടാകുമെന്നവർക്കറിയാമായിരുന്നു. അതിനാൽ ശാസ്ത്രജ്ഞൻ ചെയ്യുന്ന ഗവേഷണങ്ങളുടേയും മുമ്പോട്ടു വെക്കുന്ന സിദ്ധാന്തങ്ങളുടേയും ഉത്തരവാദിത്വം മിക്കവാറും ആ ശാസ്ത്രജ്ഞന്റെ തന്നെ ശിരസ്സിലും ചുമലിലുമായിരുന്നു.

രാജഭരണമുള്ള ഒരു രാഷ്ട്രത്തിലെ ഭരണത്തിന്റെ ഗുണദോഷങ്ങളുടെ ഉത്തരവാദിത്വം രാജാവിൽ നിക്ഷിപ്തമായിരിക്കുന്നതുപോലെ ഗവേഷണങ്ങളുടെ ധാർമ്മീകഭാരം ഒരു ശാസ്ത്രജ്ഞനിൽ നിക്ഷിപ്തമായിരുന്നു. ഭരണത്തിൽ ജനാധിപത്യം വന്നതുപോലെ ശാസ്ത്രമണ്ഡലത്തിലും സമൂഹാധിപത്യം വന്നു. ഉത്തരവാദിത്വം വിഭജിക്കപ്പെട്ടു. ജനാധിപത്യത്തിലപഭ്രംശം സംഭവിച്ചാൽ തിന്മകൾ ആരുടെ തലയിലും കെട്ടിവെക്കാം, കയ്യിട്ടുവരാം, ഒറ്റക്ക് അധികാരം പ്രയോഗിക്കാം, അതുപോലെ പലതും ചെയ്യാം. നല്ലരീതിയിലാണെങ്കിൽ നന്മകളും പങ്കുവെക്കാം. ഭാരവും സംഘർഷവും കുറക്കാം. പുതിയ പുതിയ മാർഗങ്ങൾക്കായുള്ള അഭിപ്രായങ്ങൾ സ്വീകരിക്കാം.

ഇന്നത്തെ ശാസ്ത്ര ഗവേഷണത്തിലും ഇന്നത്തെ ജനാധിപത്യത്തിൽ കാണുന്നതുപോലുള്ള ചിലപാളിച്ചകളും നന്മകളും കാണാം. രാജാക്കന്മാരെ നിയന്ത്രിക്കാൻ ഭാരതത്തിൽ ആത്മീയ ഗുരുക്കന്മാരുമുണ്ടായിരുന്നു. പഴയ ശാസ്ത്രജ്ഞന്മാർ സ്വയം ആത്മബോധത്തോടെയാണ് നിയന്ത്രിച്ചിരുന്നത്. ഇന്ന് ആത്മീയത മതവുമായി കൂട്ടിക

ലർത്തിയപ്പോൾ ഭരണാധികാരിയും ശാസ്ത്രജ്ഞനും ആത്മീയതക്കെതിരാകണമെന്ന ധാരണയുണ്ടായി. അഥവാ അവർ ആത്മീയതയെ അനുകൂലിക്കാതിരിക്കണമെന്ന ധാരണയുമായി മുമ്പോട്ടു പോകുന്നു. ആത്മീയതയും ധാർമ്മീകതയും തമ്മിൽ തിരിച്ചറിയാനാകാതെ രണ്ടും ത്യജിച്ചാലെങ്ങിനെയിരിക്കുമെന്ന് അനുഭവിച്ചറിയാൻ ഇന്നത്തെ അവസ്ഥ പരിശോധിച്ചാൽ മനസ്സിലാകും. ആത്മീയത സയൻസിനെതിരാണെന്നു പ്രചരിപ്പിച്ചവരും പ്രചരിപ്പിക്കുന്നവരുമുണ്ട്. അതുകൊണ്ട് ശാസ്ത്രജ്ഞൻ പുരോഗമനവാദിയും, യുക്തിവാദിയും, ബുദ്ധിജീവിയുമെല്ലാമായാലെ സമൂഹത്തിലംഗീകാരം ലഭിക്കൂ എന്നുവരെ പലരും ചിന്തിച്ചവശരായതുപോലെ തോന്നാറുണ്ട്.

ഇന്നത്തെ ശാസ്ത്രമണ്ഡലത്തിൽ ആത്മീയതയും ആത്മാർത്ഥതയും ധാർമ്മീകതയുമുള്ള ധാരാളം ശാസ്ത്രജ്ഞന്മാരുണ്ട്. അവർ ശാന്തരും, സമചിത്തതയുള്ളവരും പ്രതികരിക്കുക എന്നാൽ പ്രതിഷേധിക്കുക എന്ന് തെറ്റിദ്ധരിക്കുമോ എന്നു ഭയമുള്ളവരുമാണ്. പലപ്പോഴും ആത്മാർത്ഥതയും സത്യസന്ധതയും അർപ്പണബോധവും ശാസ്ത്രമണ്ഡലത്തിൽ തഴയപ്പെടുന്നു. തെറ്റുകളും കുറ്റങ്ങളും കുറവുകളും വിളിച്ചുപറയാൻ ഭരണസംവിധാനത്തിൽ പ്രതിപക്ഷമുള്ളതുപോലെ ശാസ്ത്രമണ്ഡലത്തിൽ പ്രതിപക്ഷമില്ല. മിക്കവാറും ഇനിയുണ്ടാകുകയുമില്ല. സർവധൈര്യവും സംഭരിച്ച് ആരെങ്കിലും തെറ്റുകൾ വിളിച്ചു പറഞ്ഞാൽ ചിലപ്പോൾ അയാൾ ഒറ്റപ്പെട്ടു പോകുകതന്നെ ചെയ്യും.

പല തെറ്റുകളും കുറ്റങ്ങളും അധാർമ്മിക കർമ്മങ്ങളും ശാസ്ത്രജ്ഞന്മാർ ചെയ്യുമ്പോൾ ധർമ്മബോധമുള്ള ഏതാനും വ്യക്തികളെങ്കിലും അതു ചൂണ്ടിക്കാണിക്കാനുണ്ടായിരുന്നെങ്കിൽ വളരെയെളുപ്പത്തിൽ ശുദ്ധീകരിക്കാവുന്ന മണ്ഡലമാണ് ശാസ്ത്രമണ്ഡലം. ഭാരതീയന്റെ മനസ്സിൽ ഭാരതീയതയുണ്ട്. അതുപോലെ ഭാരതീയ ശാസ്ത്രജ്ഞന്റെ മനസ്സിലും ഭാരതീയ ശാസ്ത്രവീക്ഷണവുമുണ്ട്. പലപ്പോഴും ചുറ്റുപാടുകളുടെ സമ്മർദ്ദമാണ് ചിലരെ അപഥസഞ്ചാരത്തിന് നിർബന്ധിതരാക്കുന്നത്. ഒരു ചെറിയ ഉപദേശം, ഒരനുഭവ വിവരണം ഒരു മാർഗനിർദ്ദേശം മതിയാകും വഴിതെറ്റിയവരേയും വഴിതെറ്റുന്നവരേയും നേർവഴിക്കു നയിക്കാൻ. ഉള്ളിൽ ധർമ്മബോധമുള്ള ശാസ്ത്രജ്ഞന്മാരുടെ ഉള്ളിലതുണ്ടെന്ന് ഓർമ്മിപ്പിക്കാൻ യോഗ്യതയുള്ളവരുണ്ടെങ്കിൽ നിമിഷങ്ങൾകൊണ്ട് മാറ്റം വരുത്താം. ലോകത്തിലെ ഏറ്റവും വലിയ ശാസ്ത്ര സമൂഹമുള്ള ഭാരതത്തിൽ 3% ശാസ്ത്രജ്ഞന്മാർ ധാർമ്മീക പന്ഥാവിലൂടെ മറ്റുള്ളവരേയും നടത്താൻ ശ്രമിച്ചാൽ, ഭാരതശാസ്ത്രമണ്ഡലം ശുദ്ധീകരിക്കപ്പെടും. ഒരു മാതൃകാ ശാസ്ത്രജ്ഞന് എന്തെല്ലാം ചെയ്യാനും ചെയ്യിക്കാനും സാധിക്കുമെന്നു

ള്ളതിന് തെളിവാണ് ഡോ. എ.പി.ജെ. അബ്ദുൾ കലാമിന്റെ കർമ്മങ്ങളും, സന്ദേശങ്ങളും, വീക്ഷണങ്ങളും, രചനകളും....!

**ശാസ്ത്രഗവേഷണത്തിന്റെ പന്ഥാവുകൾ**

ലോകമെമ്പാടും വിവിധ സ്ഥാപനങ്ങളിൽ ഗവേഷണം നടക്കാറുണ്ട്. സ്വകാര്യസ്ഥാപനങ്ങളും, ഗവൺമെന്റ് സ്ഥാപനങ്ങളും സേവന തൽപരരായ സ്ഥാപനങ്ങളും, വ്യവസായ വാണിജ്യമണ്ഡലങ്ങളിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങളും ഇതിലുൾപ്പെടുന്നു. ഭാരതത്തിലും സ്വകാര്യസ്ഥാപനങ്ങളും, ഗവൺമെന്റ് സ്ഥാപനങ്ങളും യൂണിവേഴ്സിറ്റികളും ഗവേഷണങ്ങൾക്ക് നേതൃത്വം നൽകാറുണ്ട്. ഇവയിലെല്ലാം ശാസ്ത്രരഹസ്യങ്ങളറിയാനുള്ള pure science ലുള്ള ഗവേഷണങ്ങളും ഈ അറിവു ഉപയോഗിച്ചുകൊണ്ടുള്ള സാങ്കേതികശാസ്ത്ര (applied science) ഗവേഷണങ്ങളും നടക്കാറുണ്ട്. ഏതാണ്ടെല്ലായിടത്തും രണ്ടും ചേർത്തുള്ള ഗവേഷണങ്ങൾക്കാണു കൂടുതൽ പ്രാധാന്യം നൽകുന്നത്. ശാസ്ത്രസാങ്കേതിക സ്ഥാപനങ്ങളിൽ നടക്കുന്ന ഗവേഷണങ്ങൾ ഭാരതത്തിന്റെ സാമ്പത്തീക വളർച്ചക്ക് പ്രത്യക്ഷമായും പരോക്ഷമായും വളരെയേറെ സഹായം നൽകിയിട്ടുണ്ട്. ഭാരതശാസ്ത്രസാങ്കേതിക നേട്ടങ്ങളിൽ വലിയൊരു പങ്ക് സ്വകാര്യസ്ഥാപനങ്ങളുടെ സംഭാവനയാണ്.

വ്യവസായ വാണിജ്യവളർച്ചയിലൂടെ സ്വകാര്യസ്ഥാപനങ്ങൾ ഈ സത്യം അനുദിനം പ്രകടമാക്കിക്കൊണ്ടുമിരിക്കുന്നു. സ്വകാര്യ സ്ഥാപനങ്ങളുടെ വികസനത്തിനും വൈവിധ്യവൽക്കരണത്തിനുമായി അവർ തന്നെ വിദേശത്തുനിന്നും സാങ്കേതികവിദ്യകളും സാങ്കേതിക ഉപകരണങ്ങളും ഇറക്കുമതി ചെയ്യുന്നു. ഉൽപന്നങ്ങളും പ്രക്രിയകളും സമഗ്രവും സമ്പൂർണവുമായി ഇവിടേക്ക് ഇറക്കുമതി ചെയ്ത് വ്യവസായങ്ങൾ ആരംഭിക്കുന്നവരുമുണ്ട്. ഇറക്കുമതി ചെയ്ത വിദ്യകൾ അനുദിനം indegenise (ഭാരതീയവൽക്കരിച്ച്) വീണ്ടും അതിന്റെ നിലവാരമുയർത്തി വൈവിധ്യവൽക്കരിക്കുന്നവരുമുണ്ട്. വിദേശ കമ്പനികൾ, ഭാരതീയ കമ്പനികളും ഭാരതീയ ഗവേഷണസ്ഥാപനങ്ങളും ഭാരതീയ ഗവേഷണഫലങ്ങളും സ്വീകരിച്ചും സഹകരിച്ചും മുമ്പോട്ടു പോകുന്നുമുണ്ട്. ഇവർ ശാസ്ത്രസാങ്കേതിക വിദ്യകൾ ഗാരന്റിയോടെ ഭാരതത്തിനു നൽകുന്നുണ്ട്. 'ടേൺ കീ' അടിസ്ഥാനത്തിലും പരിശീലന -മെയിന്റനൻസ് ഗാരണ്ടിയോടെയും നൽകുന്നവരാണ് കൂടുതലായുള്ളത്. എല്ലാ സഹകരണവും, വ്യവസായം ആരംഭിക്കുന്ന മെമ്മോറാണ്ടം ഓഫ് അണ്ടർ സ്റ്റാന്റിങ്ങായി (MOU) നിലനിർത്തിക്കൊണ്ടാണ് ലോകമെമ്പാടുമുള്ള ശാസ്ത്രസാങ്കേതിക വളർച്ച സാധ്യമാകുന്നത്.

ഭാരതത്തിലുമിത് നടക്കുന്നു. എല്ലാ ഗവേഷണങ്ങളും അടിസ്ഥാനം മുതൽക്കാരംഭിക്കണമെന്നില്ല. ലോകത്തിലിന്നു ലഭ്യമായ അറിവുക ളിൽ നിന്ന് മുകളിലേക്ക് ഉയരാൻ സാധിക്കുന്നതാണ് ഇന്നത്തെ കാല ഘട്ടത്തിന്റെ ആവശ്യം. കമ്പ്യൂട്ടറിൽ ഗവേഷണം നടത്തുന്ന ശാസ്ത്ര ജ്ഞൻ കമ്പ്യൂട്ടർ ചിപ് ഉണ്ടാക്കാനുള്ള ഗവേഷണ നിലവാരത്തിൽ നിന്ന് പരീക്ഷണ നിരീക്ഷണങ്ങളാരംഭിക്കേണ്ടതില്ല എന്നു സാരം. ലോകത്തിലിന്നു ലഭ്യമായ ശാസ്ത്രസാങ്കേതിക വിദ്യകളെ കൂടുതൽ നല്ല രീതിയിൽ പ്രയോജനപ്പെടുത്താനുള്ള ഗവേഷണത്തിലൂടെ ധന ലാഭം, സമയലാഭം, മനുഷ്യവിഭവശേഷിയുടെ പരമാവധി പ്രയോജനം എന്നിവയെല്ലാം സാധിക്കുന്നു എന്നുമാത്രമല്ല കൂടുതൽ ഗുണനില വാരമുള്ള വിഭവങ്ങളുൽപാദിപ്പിക്കാനും സാധിക്കുന്നു. ഇന്നത്തേതിൽ നിന്ന് നാളത്തേക്കുയരണം.

**സ്വതന്ത്ര ഗവേഷണത്തിന്റെ ആവശ്യകത**

ഏതെല്ലാം വിധത്തിലുള്ള ശാസ്ത്ര സാങ്കേതികവിദ്യകൾ ലഭ്യമാണെ ങ്കിലും ഇറക്കുമതി ചെയ്യാനുള്ള സൗകര്യങ്ങളുണ്ടെങ്കിലും, അമിത മായ ലാഭവും സൗകര്യവുമാണ് പന്ഥാവെങ്കിലും ഏതു രാഷ്ട്രത്തി ന്റേയും നിലനിൽപ്പിന് അവിടെത്തന്നെ ശാസ്ത്രസാങ്കേതിക പഠന വികസനത്തിന്നാവശ്യമായ ഗവേഷണങ്ങളുമുണ്ടായിരിക്കണം. സാങ്കേ തിക വിദ്യ നൽകിയ രാഷ്ട്രമോ അതു നൽകാമെന്നു വാഗ്ദാനം ചെയ്ത രാഷ്ട്രമോ നിരന്തരം സാങ്കേതിക വിദ്യയും അവയ്ക്കാവശ്യ മുള്ള ദ്രവ്യങ്ങളും പ്രക്രിയകളും നൽകികൊണ്ടിരിക്കുന്ന രാഷ്ട്രങ്ങളെ സഹായിക്കാതെയും അവരുമായി സഹകരിക്കാതെയും വന്നാൽ, (അവ യുടെ സഹകരണം /സഹായം അവസാനിപ്പിച്ചാൽ) സ്വയം വളരാൻ സ്വന്തം ഗവേഷണങ്ങളാവശ്യമാണ്. ഏതു സാങ്കേതിക പ്രശ്നങ്ങളേയും കൈകാര്യം ചെയ്യാനും സ്വന്തം ഗവേഷണങ്ങളാവശ്യമാണ്. ഒരു രാജ്യ ത്തിന്റെ നിലനിൽപ്പിന് ശക്തമായ ശാസ്ത്ര സാങ്കേതിക പഠനഗവേ ഷണ സംവിധാനങ്ങളും സ്ഥാപനങ്ങളും അത്യാവശ്യമായിട്ടുണ്ടായി രിക്കേണ്ടതാണ്.

ഭാരതം ആറ്റംബോംബ് പൊട്ടിച്ച് ഗവേഷണം നടത്തി ലോക ആറ്റ മിക് ശക്തിയായി മാറിയപ്പോൾ ഭാരതത്തിന് നൽകിയിരുന്നപല സാങ്കേ തിക സഹായങ്ങളും വികസിതരാഷ്ട്രങ്ങൾ നിർത്തലാക്കി. സ്വന്ത മായി ശക്തമായ ഗവേഷണ സംവിധാനമുണ്ടായിരുന്നതിനാൽ അതി നെയെല്ലാം അതിജീവിക്കാൻ ഭാരതത്തിനു വിഷമമുണ്ടായില്ല. വിദേശ സാങ്കേതിക വിദ്യകളുപയോഗിച്ചു വളരുന്ന രാഷ്ട്രത്തിനും അതിന്റെ പോലും അടിസ്ഥാന പ്രയോഗങ്ങൾ പഠിച്ച് പ്രയോഗിക്കാനുള്ള അറി

വിനായുള്ള ഗവേഷണങ്ങളാവശ്യമാണ്. ഭാരതത്തിനതുണ്ടായത് അതി ശക്തമായ പൊതുമേഖലാ ഗവേഷണ സ്ഥാപനങ്ങളുള്ളതിനാലാണ്. ബഹിരാകാശ ഗവേഷണത്തിൽ ISRO ലോകനിലവാരത്തിൽ നിൽക്കു ന്നു. കാർഷിക ഗവേഷണത്തിൽ ICAR ഉം, മെഡിക്കൽ ഗവേഷണ ത്തിൽ ICMR ഉം, ശാസ്ത്രസാങ്കേതിക ഗവേഷണത്തിൽ CSIR ഉം, ആറ്റോമിക ഊർജ്ജ പ്രയോഗത്തിൽ AEC യും, ബയോടെക്നോളജി യുടെ ഉപയോഗത്തിൽ DBT യും, പൊതുഗവേഷണ നേതൃത്വത്തിന് NRDC യും നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

ഇതുകൂടാതെ കേന്ദ്രഗവൺമെന്റിന്റെ വിവിധ വകുപ്പുകളുടെ കീഴിലും സംസ്ഥാന ഗവൺമെന്റുകളുടെ കീഴിലും അനവധി ഗവേഷണസ്ഥാപ നങ്ങളുണ്ട്. ഇതിനെല്ലാമുപരിയായി കേന്ദ്രസംസ്ഥാന ഗവൺമെന്റുക ളുടെ വ്യവസായ സ്ഥാപനങ്ങൾക്കെല്ലാം അവയുടെ Research and Development (R & D) വിഭാഗങ്ങളുമുണ്ട്. ഭാരതത്തിലെ വിവിധ IIT കളും IISc കളും, National University കളും, Agriculture University കളും Medical University കളും ഗവേഷണങ്ങൾക്ക് വളരെയേറെ പ്രാധാന്യം നൽകുന്നുണ്ട്.

ചില ഗവേഷണസ്ഥാപനങ്ങൾക്ക് അവരുടെ ആവശ്യം, ലക്ഷ്യം, മാർഗം എന്നിവയ്ക്കെല്ലാം വളരെ വ്യക്തതയുണ്ടായിരിക്കും. എന്നാൽ ചില സ്ഥാപനങ്ങളുടെ ഗവേഷണങ്ങൾക്കാധാരമായ വിഷയങ്ങളും പ്രോജ ക്റ്റുകളും സ്വതന്ത്രമായി തെരഞ്ഞെടുക്കാനുള്ള സൗകര്യം ആ സ്ഥാപ നത്തിലെ ശാസ്ത്രജ്ഞന്മാർക്കുണ്ടായിരിക്കണം. പല ആവശ്യ ങ്ങൾക്കായി പരസ്പരം സഹകരിച്ചും സഹവർത്തിച്ചും പല ഗവേഷ ണമണ്ഡലങ്ങളും വികസിപ്പിക്കുക എന്നത് ഇരുപത്തൊന്നാം നൂറ്റാ ണ്ടിലെ ഗവേഷണ മാർഗങ്ങളിൽ വളരെ പ്രധാനപ്പെട്ടതാണ് ഇന്ത്യൻ സ്പേസ് റിസർച്ച് ഓർഗനൈസേഷൻ ബഹിരാകാശവുമായി ബന്ധ പ്പെട്ട ഗവേഷണങ്ങളിൽ നിമഗ്നമായിരിക്കുമ്പോൾ തന്നെ മത്സ്യസമ്പ ത്ത്, വനസമ്പത്ത്, വാർത്താവിനിമയം, ജലസമ്പത്ത്, വന്യമൃഗസംര ക്ഷണം, ഭൂമിശാസ്ത്രം, പ്രതിരോധം തുടങ്ങിയ അനവധിമണ്ഡല ങ്ങളിൽ വിവരണാതീതമായ സംഭാവനകൾ നൽകികൊണ്ടേയിരിക്കു ന്നു.

ആറ്റമിക് എനർജി കമ്മീഷന്റെ കീഴിലുള്ള ഗവേഷണങ്ങളെല്ലാം തദ്വിഷയവുമായി ബന്ധപ്പെട്ടതായിരിക്കും. ഡിഫൻസ് റിസർച്ച് ലാബ റട്ടറികളാകട്ടെ ഭാരതത്തിന്റെ പ്രതിരോധാവശ്യങ്ങൾക്കുള്ള ഗവേഷ ണത്തിന്നായിരിക്കും ഊന്നൽ കൊടുക്കുന്നത്. അതെല്ലാം ഗവൺമെന്റ് നിർദ്ദേശിക്കുന്നതുപോലെയോ ഗവൺമെന്റിന്റെ അംഗീകാര

ത്തോടെയോ, ദേശീയമോ വിദേശരാഷ്ട്രങ്ങളുമായി സഹകരിച്ചോ നടത്തുന്ന ഗവേഷണങ്ങളായിരിക്കും. ഭാരതത്തിൽ കാർഷിക വിപ്ലവത്തിന് നേതൃത്വം നൽകിയത് കാർഷിക സർവകലാശാലകളിലെ ഗവേഷണങ്ങളും അതുപോലെ ഇന്ത്യൻ കൗൺസിൽ ഓഫ് അഗ്രികൾച്ചർ (ICAR) റിസർച്ചുമായിരുന്നു. ഔഷധങ്ങളുടേയും ആരോഗ്യപരിപാലനത്തിന്റേയും കാര്യത്തിൽ ഇന്ത്യൻ കൗൺസിൽ ഓഫ് മെഡിക്കൽ റിസർച്ചിന്റെ (ICMR) സംഭാവന മഹത്താണ്. ശാസ്ത്രവാണിജ്യ വ്യവസായിക സാങ്കേതിക മണ്ഡലങ്ങളിൽ കൗൺസിൽ ഓഫ് സയിൻഫിക് ആന്റ് ഇൻഡസ്ട്രിയൽ റിസർച്ച് മികച്ച സംഭാവനകൾ നൽകിയിട്ടുണ്ട്. ഈ സ്ഥാപനങ്ങൾ അവയുടെ ലാബറട്ടറികളിലൂടെയും പരസ്പരം സഹകരിച്ച് അന്തർ വിഷയ ഗവേഷണങ്ങളും നടത്താറുണ്ട്.

**അനുഭവിച്ചറിഞ്ഞ ശാസ്ത്രലോകം**

ശാസ്ത്രലോകത്തിലേക്ക് കാൽവെയ്ക്കുന്ന ചെറുപ്പക്കാർക്കെല്ലാം ഉള്ളിന്റെയുള്ളിൽ ആത്മാഭിമാനവും ഭയവുമുണ്ടാകാറുണ്ട്. ആത്മാഭിമാനമുണ്ടാകാൻ കാരണം താൻ ഇനി മുതൽക്കറിയപ്പെടുന്നത് ഒരു ശാസ്ത്രജ്ഞനെന്ന പേരിലാണല്ലോ എന്നു വിചാരിച്ചായിരിക്കും. ഭയമുണ്ടാകാൻ കാരണം യഥാർത്ഥ ശാസ്ത്രജ്ഞന്റെ രൂപവും ഭാവവും അദ്ദേഹത്തിന്റെ കർമ്മധർമ്മങ്ങളുടെ ഉത്തരവാദിത്വങ്ങളും, അറിവും എല്ലാം മനസ്സിലൂടെ കടന്നുപോകുമ്പോൾ തനിക്ക് ഈ പദ്ധതിക്കർഹതയുണ്ടോ എന്ന തോന്നൽ കാരണമാകാം. സത്യത്തിൽ ഈ രണ്ടുവികാരങ്ങളും മനസ്സിൽ നിറച്ചുകൊണ്ടായിരുന്നു കൊച്ചിൻ കോളേജിലെ അദ്ധ്യാപകനെന്ന സ്ഥാനം രാജിവെച്ച് ഹൈദരാബാദിലെ റീജിയണൽ റിസർച്ച് ലാബറട്ടറിയിൽ ഗവേഷണ വിദ്യാർത്ഥിയായി ഗവേഷണമാരംഭിച്ചത്. ഏകദേശം രണ്ടരവർഷം കൊണ്ട് അവിടെ ഗവേഷണം ചെയ്ത് പിഎച്ച്.ഡി തീസിസ് പൂർത്തിയാക്കി. പിന്നെയൊരു ഇരുപത്തിയഞ്ചുവർഷം തിരുവനന്തപുരത്തെ റീജിയണൽ റിസർച്ച് ലാബറട്ടറിയിലും ഗവേഷണം നടത്തി. ഇതിനിടക്ക് ഏകദേശം ഒരു വർഷക്കാലം കാനഡയിലെ യൂണിവേഴ്സിറ്റി ഓഫ് ആൽബർട്ടയിലെ ആനിമൽ സയൻസ് ഡിപ്പാർട്ടുമെന്റിൽ വിസിറ്റിങ് സയിന്റിസ്റ്റായും പ്രവർത്തിച്ചു. അക്കാലയളവിൽ തന്നെ അമേരിക്കയിലെ ചില യൂണിവേഴ്സിറ്റികളിലും കാനഡയിലെ മറ്റുചില യൂണിവേഴ്സിറ്റികളിലും കുറച്ചു ദിവസങ്ങൾ വീതവും ചിലവഴിച്ചു.

മൈസൂരിലെ സി എഫ് ടി ആർ ഐയിലും പൂനയിലെ എൻ സി എല്ലിലും ഡൽഹിയിലെ എൻ.പി.എല്ലിലും ചെന്നൈയിലെ സി എൽ ആർ ഐയിലും സന്ദർച്ച് അവിടത്തെ ശാസ്ത്രജ്ഞന്മാരെയും കണ്ട്

ശാസ്ത്രജ്ഞലോകത്തെക്കുറിച്ച് പഠിക്കാനവസരം ലഭിച്ചു. ഐ സി എ ആറിലെ ചില ലാബറട്ടറികളുമായും, ഐസി എം ആറിലെ ലാബറട്ടറിയുമായും ചെറിയ ബന്ധങ്ങളുണ്ടാക്കാനും, നൂറുകണക്കിന് ഭാരതീയ ശാസ്ത്രജ്ഞന്മാരുമായും പ്രത്യക്ഷമായും പരോക്ഷമായും കഴിഞ്ഞ മുപ്പതു വർഷം ബന്ധപ്പെടാനും അവസരം ലഭിച്ചു. അവരുടെയെല്ലാം അഭിപ്രായങ്ങളും എന്റെ അനുഭവങ്ങളുമെല്ലാം എഴുതുമ്പോൾ ആദ്യം മനസ്സിൽ വന്നത്. സി.വി. രാമന്റേയും, ജെ.സി. ബോസിന്റേയും, പി.സി.റേയുടേയുമെല്ലാം ചിത്രങ്ങളായിരുന്നു. ആ ചിത്രങ്ങളുമായിട്ടായിരുന്നു, ഹൈദരാബാദിലെ ലാബറട്ടറിയിലേക്ക് ഞാൻ കാൽവെച്ചത്. ഒരു മലയാളി ശാസ്ത്രജ്ഞനിലൂടെ ഒരു ആന്ധ്രാക്കാരൻ ശാസ്ത്രജ്ഞന്റെ കീഴിലായിരുന്നു ഗവേഷണ പഠനാരംഭം. ഏതു സ്ഥാപനത്തിലേക്കും കടന്നുവരുന്ന പുതിയ കുടുംബാംഗത്തെ സ്വീകരിക്കുന്ന ഒരു മുഖഭാവം പ്രതീക്ഷിച്ചുകൊണ്ടായിരുന്നു പ്രവേശിച്ചത്. ഏതു കാൽ വെച്ചാണ് പ്രവേശിച്ചതെന്നോർമ്മിക്കുന്നില്ല. ശ്രീ ബുദ്ധന്റെ ചിത്രമുള്ള ലാബറട്ടറിയിലെ വലിയ വാതിലിലൂടെ അകത്തു കയറിയപ്പോൾ, 1980 ഫെബ്രുവരി 5 ന് അദ്ധ്യാപകജീവിതത്തിൽ നിന്ന് ശാസ്ത്ര ഗവേഷണ ലോകത്തിലേക്കൊരു വഴിത്തിരിവായിരുന്നു. അവിടെയുണ്ടായിരുന്ന ഒരു ശാസ്ത്രജ്ഞനിലും അവരുടെ സഹപ്രവർത്തകരിലും, എന്നെ അവിടേക്ക് ക്ഷണിച്ച മലയാളി ശാസ്ത്രജ്ഞനിലും മുഖത്തൊരു സന്തോഷത്തിന്റെ നിഴൽ പോലും കണ്ടില്ല. എല്ലാവരും ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണൻ ഉപദേശിച്ച സ്ഥിത പ്രജ്ഞന്റെ നിലവാരത്തിൽ നിന്നെത്രയോ 'മുകളിലായിരുന്ന'തുപോലെ തോന്നി.

**ഗവേഷകനു ലഭിക്കുന്ന ആദ്യസന്ദേശം**

കയറിയ ഉടനെ എനിക്ക് മനസ്സിലായ ആദ്യത്തെ കാര്യം അഥവാ ലഭിച്ച ദർശനം വളരെ ലളിതമായ ഒരു സന്ദേശമായിരുന്നു. മറ്റേതൊരു ജോലിയും പോലെ ശാസ്ത്രജ്ഞന്റെ കർമ്മവും ഒരു ജോലി മാത്രമാണ്. അത് ഗവേഷണമായാലും, പ്രോജക്റ്റുണ്ടാക്കലായാലും, കൂടെ പ്രവർത്തിക്കുന്നവർക്കു പിഎച്.ഡി ഉണ്ടാക്കികൊടുക്കലായാലും എല്ലാം വർക്കിന്റെ ഭാഗം. അതൊന്നും ഒരു മിഷന്റെ ഭാഗമല്ല. ജോലി ചെയ്യുന്നതിന്റെ ശമ്പളം സ്വീകരിക്കുന്നു, അത് പരമാവധി വേണമെന്നു ശഠിക്കുകയും, ഇടക്കിടക്ക് പ്രമോഷൻ വേണമെന്നവകാശപ്പെടുന്നു. അത് ഏതു വഴിയിലൂടെയും ലഭിക്കാൻ ശ്രമിക്കുകയും ചെയ്യുന്നു. എന്തെല്ലാം ചെയ്തും ചെയ്യാതെയും പ്രൊമോഷൻ നേടാൻ സാധിക്കുമോ അതെല്ലാം വഴി പോലെ ചെയ്യണം. ഏതു ജോലിയും ഉപജീവനത്തിന്റെ മാർഗമാകാം ജീവിതസാഫല്യത്തിന്റെ മാർഗവുമാകാം.

എന്നാൽ ശാസ്ത്രജ്ഞന്റെ ജോലി സത്യാന്വേഷണമാണെന്നു പറഞ്ഞാലും, ആ കർമ്മം സത്യാന്വേഷണത്തിന്റെ മാർഗമാകണമെന്നില്ല. ഈ പരീക്ഷണവും, നിരീക്ഷണവും ഗവേഷണവുമെല്ലാം മറ്റേതു തൊഴിലും പോലെ ഒരു ഉപജീവനമാർഗം മാത്രമാണ്. അങ്ങിനെയല്ലാത്ത വളരെ കുറച്ചു പേർ മാത്രമേ ഭാരതത്തിലുണ്ടാകാൻ സാദ്ധ്യതയുള്ളൂ എന്നു തോന്നുന്നു. ഇതാണ് ഗവേഷണത്തിന്റെ പേരും പ്രസിദ്ധിയും മഹത്വവും അറിഞ്ഞ് ലാബറട്ടറിയിൽ ചേർന്ന ആദ്യ ദിവസങ്ങളിൽ തന്നെ ലഭിച്ച അറിവ്.

**ഞാൻ കണ്ടതായ ആദ്യ ലാബറട്ടറിയുടെ ദൃശ്യം**

ഹൈദരാബാദിലെ റീജിയണൽ റിസർച്ച് ലാബറട്ടറിയിൽ കയറി കോറിഡോറുകളിലും വരാന്തകളിലും ബാത്ത്റൂമുകളുടെ സൈഡുകളിലുമെല്ലാം സിൽവർ ജൂബിലിയും ഗോൾഡൻ ജൂബിലിയും കഴിഞ്ഞ അലമാരകൾ നിരത്തിവെച്ചിരിക്കുന്നതാണ് ആദ്യം കണ്ടത്. വർഷങ്ങളായി തുറക്കാത്ത അലമാരകൾക്കകത്ത് എന്തെല്ലാമാണുള്ളതെന്നുപോലും അറിയാത്ത ഉടമസ്ഥരായ ശാസ്ത്രജ്ഞർ. അലമാരകൾക്കിടയിലുള്ള മുക്കിലും മൂലയിലും ചിരപുരാതനമായ പമ്പുകൾ, മെഷിനുകൾ, സിലിണ്ടറുകൾ... ഇതെല്ലാം താണ്ടി ഞാൻ ഗവേഷണ മുറിയിലേക്ക് പോയി. എന്റെ മുറിയുടെ നമ്പർ 305. പുരാവസ്തു ഗവേഷകർ കുഴിച്ചിട്ട ഭൂമി പോലുള്ള ഗവേഷണമുറി ഇവിടെയില്ലാത്ത സാധനങ്ങൾ വിരളം. ഹൈലം ഷീറ്റുകൊണ്ടു പൊതിഞ്ഞ പൊട്ടിപ്പൊളിഞ്ഞ വർക്ക് ടേബിൾ. അതിന്റെ ഒരറ്റത്ത് മുൻസിപ്പൽ ലാവട്ടറിയെ ഓർമ്മിപ്പിക്കുന്ന വാഷ്ബേസിൻ. ആ മുറിയിൽ കാലുകുത്തിയ ആദിമ ശാസ്ത്രജ്ഞൻ ഉപയോഗിച്ചതു മുതൽക്കുള്ള എല്ലാ സാധനങ്ങളും അവിടെയുണ്ട്. എല്ലാം കൂടി കണ്ടപ്പോൾ എന്റെ മനസ്സ് ഒന്നു കത്തി. ഞാൻ സ്വയം ചോദിച്ചു ഇതാണോ ഈശ്വരാ ലാബറട്ടറി, ഗവേഷണം ചെയ്യേണ്ട മുറി.

ഓരോ മുറിയിലും ഒന്നോ രണ്ടോ മൂന്നോ കബോർഡുകൾ ഓരോരുത്തർക്കായി പതിച്ചു കൊടുത്തിട്ടുണ്ട്. അതിനകത്തുള്ള പലതും ചിരപുരാതനമാണ്. അത് പാട്ടത്തിന് ലഭിച്ചിട്ടുള്ളവന്റെ അവകാശം പോലെ ഉപയോഗിക്കുന്ന ജൂനിയർ ഗവേഷകരും ശാസ്ത്രജ്ഞന്മാരും. ആ മുറിയിലേക്ക് കയറിയ ഞാൻ സ്വയം ചോദിച്ചു. ഇതാണോ എന്റെ ലാബറട്ടറി എറണാകുളം മഹാരാജാസ് കോളേജിലെ ലാബറട്ടറിയേക്കാൾ അൽപം പോലും വ്യത്തിയില്ലാത്ത ലാബറട്ടറിയിൽ കടന്നപ്പോൾ മനസ്സിലെന്തൊക്കെയോ വികാരങ്ങൾ നിറഞ്ഞു. ഓരോ ശാസ്ത്രജ്ഞനും സ്വയം പരിചയപ്പെടുത്തിയത് അവരുടെ പേരും ഡെസിഗ്നേഷനും ചേർത്തായിരുന്നു.

ജൂനിയർ ലാബറട്ടറി അസിസ്റ്റന്റ് ജെ എൽ എ, സീനിയർ ലാബറട്ടറി അസിസ്റ്റന്റ് എസ്.എൽ.എ, ജൂനിയർ സയിന്റിഫിക് അസിസ്റ്റന്റ് ജെ. എസ്.എ., സീനിയർ സയിന്റിഫിക് അസിസ്റ്റന്റ് എസ്.എസ്.എ., സയിന്റിസ്റ്റ് ബി, സയിന്റിസ്റ്റ് സി, സയിന്റിസ്റ്റ് ഇ വൺ സയിന്റിസ്റ്റ് ഇ ടു, (ഇതു രണ്ടും അസിസ്റ്റന്റ് ഡയറക്ടർ ഗ്രേഡിലുള്ള ശാസ്ത്രജ്ഞ പദവിയാണ്.) സയിന്റിസ്റ്റ് എഫ് (ഡെപ്യൂട്ടി ഡയറക്ടർ) സയിന്റിസ്റ്റ് ജി (ഡയറക്ടർ). ഇത് അവിടെയുള്ളവർ പരിചയപ്പെടുത്തുമ്പോൾ ഉപയോഗിച്ച സ്ഥാനപേരും പിന്നെ ചോദിച്ചറിഞ്ഞതുമായ സ്ഥാനപേരുകളുമാണ്. ശാസ്ത്രജ്ഞന്മാരുടെ പദവി 'ബി' യിൽ നിന്ന് 'ജി' വരെ ഉയരും. ലാബറട്ടറികളിൽ പ്രവർത്തിക്കുന്ന ശാസ്ത്രജ്ഞന്മാരുടേയും സഹായികളുടേയും സ്ഥാനപേരുകൾ സി എസ് ഐ ആറിൽ എല്ലായിടത്തും ഒരേ പോലെയാണെങ്കിലും, ഐ.സി.എ.ആർ., ഐ.സി.എം. ആർ, ഐ.എസ്.ആർ.ഒ., തുടങ്ങിയ കേന്ദ്ര ഗവേഷണ ശാലകളിലും മറ്റു ചില ലാബറട്ടറികളിലും കുറച്ചെല്ലാം വ്യത്യാസമുണ്ടാകും.

## പല ലാബറട്ടറികളിലെ ദൃശ്യങ്ങൾ

പിന്നീട് പ്രവർത്തിച്ച ലാബറട്ടറികളിലെ മുറികളിലും പഴയ പല സാധനങ്ങളും ഉപകരണങ്ങളും നിറഞ്ഞുനിൽക്കുന്നതു കണ്ടിട്ടുണ്ട്. ഇത്രയും പഴഞ്ചൻ സാധനങ്ങൾ കണ്ടപ്പോൾ ഇതൊക്കെക്കളഞ്ഞ് ഒന്ന് വൃത്തിയാക്കി വെച്ചുകൂടെ എന്നെല്ലാവർക്കും തോന്നുന്നതുപോലെ ആദ്യമായി ഗവേഷണത്തിനും ശാസ്ത്രജ്ഞനാകാനും വരുന്നവനും തോന്നാതിരിക്കില്ല. അതിന്റെ വിവരമന്വേഷിച്ചപ്പോളാണറിയുന്നത്; ഓരോ ലാബറട്ടറിയിലും പ്രവർത്തിക്കുന്ന വിവിധ തലത്തിലുള്ളവർ ഗവേഷണാവശ്യത്തിന് വാങ്ങിക്കുന്നതെല്ലാം രണ്ടായിതിരിക്കാറുണ്ടത്രെ. കൺസ്യൂമബിൾ എന്നും നോൺ കൺസ്യൂമബിൾ എന്നും. അതിൽ ആ വാക്കുകളുടെ അർത്ഥം സൂചിപ്പിക്കുന്നതുപോലെ തന്നെ കൺസ്യൂമബിൾസെല്ലാം ഉപയോഗിച്ചുതീർക്കാം അല്ലെങ്കിൽ ഉപയോഗിക്കുന്നതിനിടക്ക് പൊട്ടിപോകുകയോ നശിച്ചുപോകുകയോ ചെയ്യാം. എന്നാൽ ഗവേഷണത്തിനുപയോഗിക്കുന്ന എല്ലാം പമ്പുകളും ഉപകരണങ്ങളും മെഷിനറികളും ഹീറ്ററുകളും നിരന്തരം ഉപയോഗിക്കേണ്ടതായതിനാൽ അത് ആരാണോ വാങ്ങിയത് അയാൾ ലാബറട്ടറിയിൽ നിന്ന് റിട്ടയർ ആയി പോകുന്നതുവരെ സൂക്ഷിക്കണം. പോകുന്നവേളയിൽ അടുത്തയാൾക്കും, അയാൾ പോകുമ്പോൾ പിന്നത്തെയാൾക്കും കൈമാറുന്നതായ ഇവ നോൺ കൺസ്യൂമബിൾസ് ആണ്. ഇവ പി ഐ ആർ ഐറ്റങ്ങളാണ്. അവ കളയരുത്, എത്ര പഴയതായാലും ഉപയോഗശൂന്യമായാലും, പഴകിദ്രവിച്ച് ശരശയ്യയിൽ കിടന്നാലും

അതിന്റെ ഒരംശമെങ്കിലും സൂക്ഷിച്ച് റിട്ടയറാകുമ്പോൾ മറ്റേതെങ്കിലും ശാസ്ത്രജ്ഞന് കൈമാറിയതായി രേഖയുണ്ടാക്കണം. അല്ലെങ്കിൽ അതുണ്ടായിരുന്നു എന്നതിന് തെളിവായി തൊണ്ടിമുതലു പോലെ ഒരംശം സ്റ്റോറിൽ കൊടുത്ത് ക്ലിയറൻസ് വാങ്ങിക്കണം. എങ്കിലേ റിട്ടയർ ചെയ്ത് പോകാനൊക്കുകയുള്ളൂ.

പലപ്പോഴും കയ്യൂക്കുള്ളവൻ പലരുടേയും എടുത്തു വെച്ച് സ്വന്തമാണെന്ന ഭാവത്തിൽ മിണ്ടാതിരിക്കും. ചിലർ അവരുടേതാണെങ്കിൽ പോലും അതെവിടെയാണ് വെച്ചതെന്നോർക്കാതിരിക്കുകയോ ഇതെല്ലാം ആരുടെതാണെന്നു പോലും അറിയാതിരിക്കുകയോ ചെയ്യുന്നതുകൊണ്ട് കുറേക്കാലം അതങ്ങിനെകിടക്കും. ഓരോ ലാബറട്ടറിയിലും അതിപുരാതനമായ പലതും അലമാരകളിലും, കബോർഡുകളിലും മുക്കിലും മൂലയിലും നിറഞ്ഞിരിക്കുന്ന കാഴ്ച കാണാം. ഇന്ന് കാര്യങ്ങൾ അൽപം ഭേദപ്പെട്ടിട്ടുണ്ട്. അതിനു കാരണം വേണ്ടാത്തതെല്ലാം ഇടക്കിടക്ക് ഡിസ്പോസ് ചെയ്യാനുള്ള സംവിധാനം വിദേശ ലാബറട്ടറികളിലേതു പോലെ ഇവിടെയും (ഇന്ത്യയിലും) വന്നു തുടങ്ങിയിട്ടുണ്ട്.

എല്ലാ ലാബറട്ടറികളിലേയും പി ഐ ആർ ലെഡ്ജർ വലിയ പുസ്തകമാണ്. ചിത്രഗുപ്തൻ കർമ്മഫലം എഴുതിവെച്ചിരിക്കുന്നതുപോലെ സ്റ്റോർസ് ഓഫീസറുടെ കീഴിൽ എല്ലാ നോൺ കൺസ്യൂമബിൾസിന്റെയും ലിസ്റ്റുണ്ടാകും. അതിന്റെയടിസ്ഥാനത്തിൽ ഭാരതത്തിലെ വളരെ പഴയ ലാബറട്ടറികളിലെ മുറികളിലെല്ലാം അതിലുള്ള സാധനങ്ങൾ കാണാം. അതാണ് ഗവേഷണത്തിനായി കയറിയ ദിവസം തന്നെ മുറികളിലെല്ലാം കണ്ടത്. ഗവേഷണം തുടങ്ങുന്ന വ്യക്തികൾ, ഗവേഷകരായി ശാസ്ത്രജ്ഞരായി ഉയരാൻ ശ്രമിക്കുന്നതിനു മുമ്പ് അറിഞ്ഞിരിക്കേണ്ട കുറേയേറെ കാര്യങ്ങൾ ഞാനിവിടെ പ്രത്യേകമായി വിവരിക്കട്ടെ.

പുതിയതായി ശാസ്ത്രഗവേഷണത്തിനു ചേരുന്ന എല്ലാവർക്കും ആദ്യത്തെ ക്ഷമാപരീക്ഷണമാണ് ലൈബ്രറിയിലിരുന്ന് ഗവേഷണ ഫലങ്ങൾ വായിച്ചു പഠിക്കൽ. അവനവന്റെ ഗവേഷണ വിഷയങ്ങളുമായി ബന്ധപ്പെട്ട ശാസ്ത്രജേർണലുകളും പുസ്തകങ്ങളും, അവയിൽ പ്രസിദ്ധീകരിക്കുന്ന പ്രബന്ധങ്ങളും, അതെഴുതേണ്ട രീതിയും ഗവേഷണ വിഷയങ്ങളും തുടങ്ങി അനവധി അനവധി കാര്യങ്ങൾ ഗവേഷണമാരംഭിക്കുന്നതിനു മുമ്പു തന്നെ ശാസ്ത്രജ്ഞന്മാർ അറിഞ്ഞിരിക്കണമെന്നാണ് കീഴ്വഴക്കം. ഗവേഷണം ചെയ്തു തുടങ്ങി കുറേക്കാലം കഴിയുമ്പോൾ ഗവേഷണഫലങ്ങളെല്ലാം ക്രമത്തിലെഴുതി അത് പ്രസി

ദ്ധീകരിക്കേണ്ടതായ ജേർണലുകളെക്കുറിച്ചൊരു രൂപരേഖ ഉണ്ടാക്കാറുള്ളത് ഗവേഷണം ആരംഭിക്കുന്നതിനു മുമ്പാണ്. ഈ പഠനമാണ് മിക്കവാറും എല്ലാവർക്കും ഏറ്റവും വിരസവും ക്ഷമകെടുന്നതുമായി തോന്നുന്ന ഗവേഷണാരംഭപ്രക്രിയ. ഇന്നത്തെ തലമുറ മിക്കവാറും ലൈബ്രറിയിൽ ഇരിക്കാറില്ല. അതിനു കാരണമുണ്ട്. ശാസ്ത്രം അതിവേഗത്തിൽ വളരുമ്പോൾ പതിറ്റാണ്ടു മുമ്പ് പ്രസിദ്ധീകരിച്ച ജേർണലുകളും പുസ്തകങ്ങളുമെല്ലാം പ്രസക്തി നഷ്ടപ്പെട്ടതായിരിക്കും. കൂടാതെ വിദേശ ശാസ്ത്ര ജേർണലുകളെല്ലാം ലക്ഷകണക്കിന് രൂപ വിലവരുന്നതാണ്. അതിന്റെ പ്രിന്റിംഗും പോസ്റ്റേജും ചിലവുള്ളതാണ്. അതുകൊണ്ട് പുതിയ പുസ്തകളും ജേർണലുകളും ലഭ്യമാക്കുക എന്നത് ഗവേഷണസ്ഥാപനങ്ങൾക്ക് സാമ്പത്തീക ഭാരമുള്ളതാണ്. ലൈബ്രറികളിൽ ജേർണലുകളും ഗ്രന്ഥങ്ങളും കുറഞ്ഞുകൊണ്ടിരിക്കാൻ മറ്റൊരു പ്രധാനകാരണം അതാതു ജേർണലുകളും, പ്രബന്ധങ്ങളും, പുസ്തകങ്ങളും അവയിലെ പ്രധാനപ്പെട്ട വിവരങ്ങളും ഇന്റർനെറ്റിൽ ലഭ്യമാണ്. അതിനാൽ വളരെക്കുറച്ചു ഗവേഷണകരേ ലൈബ്രറിയിൽ പോയിരുന്ന് ശാസ്ത്രജേർണലുകൾ വായിക്കാറുള്ളൂ.

**ലൈബ്രറികളിൽ ഞാൻ കണ്ട ദൃശ്യം.**

ലൈബ്രറിയിലിരുന്നു ചിലപ്പോൾ ചിലർ ഏതാനും പുസ്തകങ്ങളും ജേർണലുകളും വായിക്കുന്നുണ്ടാകും. ചിലർ വായിക്കുന്നതായി അഭിനയിക്കുന്നുണ്ടാകും. എല്ലാ ലാബറട്ടികളിലുമുള്ള ലൈബ്രറികളിലും ഇംഗ്ലീഷിലും തദ്ദേശീയ ഭാഷകളിലുമുള്ള വിവിധ വർത്തമാനപത്രങ്ങൾ വരുത്താറുള്ളതുകൊണ്ട് അവയെല്ലാം ഫ്രീയായി വായിക്കാനുള്ള സൗകര്യം ഉപയോഗിക്കുന്നവരുമുണ്ട്.

ഈ ലൈബ്രറിയിലിരിപ്പാണ് ശാസ്ത്രജ്ഞനാകാൻ പോകുന്നവന്റെ വിദ്യാരംഭം. ഇവിടെയിരുന്ന് മാസങ്ങൾ കഴിയുമ്പോഴാണ് ഗവേഷണ വിഷയം തീരുമാനിക്കുന്നത്. ഗവേഷണ-പരീക്ഷണ വിഷയങ്ങളൊന്നും വളരെ പെട്ടെന്ന് ലഭ്യമാക്കാത്തതിനാൽ ശാസ്ത്രജ്ഞനാകാനുള്ള ആരംഭശൂരത്വത്തിന്റെ ഇച്ഛാശക്തിയുമായി ലാബറട്ടറിയിലേക്കു കയറിവരുന്നവൻ ഒന്നുകിൽ പിഎച്ച്.ഡിക്കുള്ള റിസർച്ച് ഫെല്ലോ ആയോ അല്ലെങ്കിൽ ജെ.എസ്.എ., എസ്.എസ്.എ തലത്തിൽ നിന്നു പടിപടിയായുയർന്നോ വരണം. ചിലപ്പോൾ സയിന്റിസ്റ്റ് പോസ്റ്റിലേക്ക് നേരിട്ടു കയറുന്നവർക്ക് പഴയ രീതികളൊന്നും വേണ്ടിവരില്ല. ഇപ്പോൾ സയിന്റിസ്റ്റ് പോസ്റ്റിലേക്ക് നേരിട്ടുള്ള നിയമനമാണ് സാധാരണയുള്ളത്. അവർക്കാവശ്യമുള്ള വിവരങ്ങൾ ഇന്റർനെറ്റിലൂടെ എടുക്കാവുന്നതുപോലെ പണ്ട് സാധ്യമായിരുന്നില്ല. സയിന്റിസ്റ്റിന്റെ നിലവാര

ത്തിൽ നിന്നുകൊണ്ട് ആദ്യമാദ്യം ഒരു പ്രോജക്റ്റ് ലീഡറുടെ കൂടെ ഒരു പ്രോജക്റ്റിൽ പ്രവർത്തിക്കണം.

### പ്രോജക്റ്റിലെ പ്രവർത്തനാരംഭം

പ്രോജക്റ്റ് ലീഡർ (റിപ്പോർട്ടിങ്ങ് സയിന്റിസ്റ്റ്) നന്മയുള്ളവനും, മനുഷ്യത്വമുള്ളവനും അനുഭവസമ്പത്തുള്ളവനും, പരിചയ സമ്പന്നനും ആകാനുള്ള സാദ്ധ്യതകളുമുണ്ട്. ചിലപ്പോൾ മറിച്ചുമാകാം. ഇതിൽ ചില യോഗ്യതകളും ചില ന്യൂനതകളുമുണ്ടാകാനുള്ള സാദ്ധ്യകളുമുണ്ട്. പല പല പ്രോജക്റ്റുലീഡർമാരും കൂടെ പ്രവർത്തിക്കുന്നവരുടെ എല്ലാ സുഖദുഃഖങ്ങളും തിരിച്ചറിയുന്നവരാകാം. ചിലർ സ്വാർത്ഥതയുടെ പരമകാഷ്ടയിലെത്തി നിൽക്കുന്നവരുമാകാം. അങ്ങിനെയുള്ള ചില ലീഡർമാരുടെ ഇവാലേഷൻ റിപ്പോർട്ട് നല്ലതും പ്രതീക്ഷിക്കാവുന്നതാണ് ചിലപ്പോൾ മോശമായ റിപ്പോർട്ടും പ്രതീക്ഷിക്കാവുന്നതാണ്.

ഇതു രണ്ടും ഭാരതത്തിൽ പല ലാബറട്ടറികളിലും വ്യക്ത്യധിഷ്ഠിതമാണ്. അതിനെ നിഷ്പക്ഷമാക്കാൻ ശ്രമിക്കുന്നതനുസരിച്ച് വീണ്ടും വീണ്ടും പക്ഷപാതപരമായി വരുകയാണ് ചെയ്യാറുള്ളതെന്നു തോന്നുന്നു. തഴക്കവും പഴക്കവും വന്നിട്ടുള്ള പ്രോജക്റ്റ് ഡയറക്ടർമാരും പ്രോജക്റ്റ് ലീഡർമാരും നല്ല കീഴ്വഴക്കം പാലിക്കുന്നവരായിട്ടുമുണ്ട്. എന്നാൽ ചെറുപ്പക്കാരായ കുറേയധികം പ്രോജക്റ്റ് ലീഡർമാർ സ്വന്തം പ്രോജക്റ്റിൽ പ്രവർത്തിക്കുന്നവരോട് പലപ്പോഴും കീഴ്വഴക്കങ്ങളെല്ലാം ലംഘിച്ച് വളരെ മോശമായി അടിമകളെ പോലെ പെരുമാറുന്നതും, അവരുടെ ഭാവിപോലും നശിപ്പിക്കത്തക്ക വിധത്തിൽ സിആറിൽ (കോൺഫിഡൻഷ്യൽ റിപ്പോർട്ടിൽ) മോശമായ അഭിപ്രായങ്ങൾ എഴുതുന്നതുമെല്ലാം കാണുമ്പോൾ ദുഃഖം തോന്നാറുണ്ട്. പലതും വ്യക്ത്യധിഷ്ഠിതവും മുൻവിധിയോടെയുള്ളതുമാകുമ്പോൾ അർഹിക്കാത്തവന് പലതും ലഭിക്കുകയും അർഹതയുള്ളവന് പലതും നഷ്ടപ്പെടുകയും ചെയ്യാറുണ്ട്. നല്ല ശാസ്ത്രജ്ഞന്മാർ തഴയപ്പെടുന്ന കാഴ്ച ഭാരതത്തിൽ ധാരാളമായിട്ടുണ്ട്. പണ്ട് ഒരു ഗവേഷണ ഡിപ്പാർട്ടുമെന്റിലെ കുറെയധികം ശാസ്ത്രജ്ഞന്മാർ ആത്മഹത്യ ചെയ്തതും ഈ തഴയലിന്റേയും അവഹേളനത്തിന്റേയും പേരിലായിരുന്നു. പലപ്പോഴും ഒരു മുൻപരിചയവുമില്ലാതെ നേരിട്ട് ശാസ്ത്രജ്ഞപദവിയിലെത്തുന്നവരാണ് അവരുടെ കീഴിൽ പ്രവർത്തിക്കുന്നവരോട് മോശമായി പെരുമാറുന്ന സംസ്കാരമുള്ളവരായിക്കാണുന്നത്. നല്ല നിയന്ത്രണവും ധർമ്മബോധവുമുള്ള ഡയറക്ടറും ഡിവിഷൻ ഹെഡുമുള്ള ലാബറട്ടറികളിൽ പ്രോജക്റ്റ് ലീഡർമാർ ഉന്മത്തരാകാറില്ല. പ്രോജക്റ്റ്

ലീഡറുടെ ടീമിൽ കുറെക്കാലം പ്രവർത്തിച്ച് പരിചയം വെച്ചുകൊണ്ടാണ് സ്വയം പ്രോജക്റ്റുകളെടുത്ത് മുന്നേറേണ്ടതും ആത്മാഭിമാനമുള്ള ഗവേഷകർ സ്വന്തം കാലിൽ നിൽക്കുന്ന ശാസ്ത്രജ്ഞനായി വളരാൻ ആരംഭിക്കേണ്ടതും.

സാധാരണ പറയാറുണ്ട് പിഎച്. ഡി യെന്നാൽ പേഷ്യൻസ് ഹാർഡ് വർക്ക് ആന്റ് ഡിവോഷൻ ആണെന്ന്. പിഎച്ച്.ഡിയോ എം ടെക്കോ ഇല്ലാത്തവൻ പൊതുവേ പ്രോജക്റ്റ് ലീഡറാകാറില്ല. ഇതൊന്നുമില്ലാത്ത ചിലർ അങ്ങിനെയായിത്തീരുമ്പോൾ അതിന്റേതായ സങ്കീർണപ്രശ്നങ്ങൾ ആ റിസർച്ച് ഗ്രൂപ്പിലും ഡിവിഷനിലും ലാബറട്ടറിയിലും കാര്യമായി പ്രതിഫലിക്കാറുണ്ട്. പിഎച്ച്.ഡി കുറേയേറെ അനുഭവസമ്പത്തു തരുന്നു എന്നു മാത്രം.

പിഎച്ച്.ഡിയില്ലാത്ത ഒരു പ്രോജക്റ്റ് ലീഡർ, (ഒരു രാഷ്ട്രീയ നേതാവിന്റെ ബന്ധു കൂടിയായ അദ്ദേഹം) ഒരിക്കൽ പറയുന്നതു കേട്ടു; "നമ്മുടെ ഇന്ത്യൻ പ്രസിഡന്റിനുപോലും പിഎച്ച്.ഡി വേണമെന്നില്ല. പിന്നെ ശാസ്ത്രജ്ഞന്മാർക്കെന്തിനാ പിഎച്ച്.ഡി? അതുകൊണ്ട് ഒന്നും നേടാനുമില്ല, നഷ്ടപ്പെടാനുമില്ല. വെറുതെ ഒരു കഷണം കടലാസ് അല്ലേ അത് ". ഇത് അകത്തുള്ള അപകർഷതാബോധം പുറത്ത് പലരൂപത്തിൽ പ്രതിഫലിക്കുന്നതാണ്.

**ഗവേഷണത്തിന്റെ ആശയ ഉത്ഭവം :- വസ്തുതകളും യാഥാർത്ഥ്യങ്ങളും**

ലോകത്തിൽ നടക്കുന്ന എല്ലാ ശാസ്ത്രഗവേഷണങ്ങളും ശുദ്ധശാസ്ത്രജ്ഞാനത്തിന്നായുള്ള pure science അഥവാ basic science റിസർച്ച് എന്നും പ്രായോഗിക ശാസ്ത്ര സാങ്കേതിക വിദ്യക്കായുള്ള applied science എന്നും അറിയപ്പെടുന്നതായി സൂചിപ്പിച്ചു. ഈ രണ്ടു വിഭാഗങ്ങളിൽ പെടുന്ന ഗവേഷണങ്ങളും ആരംഭിക്കുന്നതിനുള്ള ആശയം, വിഷയം, മാർഗം, ലക്ഷ്യം എന്നിവയെല്ലാം തെരഞ്ഞെടുക്കുന്നത്; 1. ഗവേഷണശാലയുടെ ഡയറക്ടർമാരുടെ താൽപര്യപ്രകാരമാകാം 2. ഗവൺമെന്റിന്റെ പോളിസിയുടെയും പദ്ധതികളുടേയും ഭാഗമാകാം 3. ഓരോ ഗവേഷണ ശാലക്കും മാർഗ്ഗനിർദ്ദേശം നൽകാനുള്ള അഡ്വൈസറി ബോർഡിന്റെ നിർദ്ദേശപ്രകാരമാകാം 4. ഏതെങ്കിലും പൊതുമേഖലാ സ്ഥാപനമോ ഗവൺമെന്റ് ഏജൻസികളോ ആവശ്യപ്പെടുന്നതനുസരിച്ചാകാം. 5. ചില വൻകിട ചെറുകിട വ്യവസായ സ്ഥാപനങ്ങളുടെ ആവശ്യപ്രകാരമാകാം 6. ശാസ്ത്ര മണ്ഡലത്തിൽ പ്രവർത്തിക്കുന്നവരുടെ ഇച്ഛാശക്തിക്കും ജ്ഞാനശക്തിക്കുമനുസരിച്ചുമാകാം.

7. ചിലപ്പോൾ സ്വന്തം താൽപര്യമനുസരിച്ച് ചില ഗവേഷകർ തെരഞ്ഞെടുക്കുന്നതുമാകാം. ഇവയോരോന്നും വിശദമായി പിന്നീടു വിവരിക്കുന്നുണ്ടാകും.

ഈ പ്രോജക്റ്റുകളെല്ലാം ഗവേഷണപഠനനിരീക്ഷണങ്ങൾക്കു വിധേയമാക്കുന്നതിന്റെ ആരംഭത്തിനു മുമ്പുതന്നെ ഓരോ പ്രോജക്റ്റും എഴുതി അതിന്റെ ഉദ്ദേശലക്ഷ്യം, മാർഗങ്ങൾ, കാലാവധി, പ്രതീക്ഷിക്കുന്ന നേട്ടങ്ങൾ, ഉണ്ടാകാൻ സാധ്യതയുള്ള പരാജയങ്ങൾ, ആവശ്യമായ പ്രവർത്തകർ, അവരുടെ വിദ്യാഭ്യാസയോഗ്യതയും ശമ്പളവും, എന്നിവ വ്യക്തമായിട്ടെഴുതി സമർപ്പിക്കണം. അന്നുവരെ ആ വിഷയത്തിൽ ലോകമെമ്പാടും നടന്നിരിക്കുന്ന ഗവേഷണഫലങ്ങളും സൂചിപ്പിച്ചിട്ടുവേണം പ്രോജക്റ്റുകൾ സമർപ്പിക്കാൻ.

ജപ്പാൻ, സ്വിറ്റ്സർലാന്റ്, ചൈന തുടങ്ങിയ രാജ്യങ്ങളിൽ ഏതു വ്യക്തിക്കും അവന്റെ തലയിലുദിക്കുന്ന ഏതാശയവും അവനിഷ്ടമുള്ള യൂണിവേഴ്സിറ്റിയിലേക്കോ ഗവേഷണശാലയിലേക്കോ എഴുതിയറിയിക്കാം. അതു പ്രാവർത്തീകമാക്കാൻ സാധിക്കുമോ എന്നു ഗവേഷകർക്ക് പരിശോധിക്കാം. ഇത്തരത്തിൽ സന്ദേശം നൽകിയ വ്യക്തിക്ക് അവന്റെ ആശയം പ്രാവർത്തികമാക്കാൻ പരീക്ഷണാർത്ഥം അവസരവും നൽകാറുണ്ട്. ആ ആശയത്തിൽ നിന്നുദയം ചെയ്യുന്ന എല്ലാ ജ്ഞാനവിജ്ഞാന സാങ്കേതിക വിദ്യകളുടെ സത്ഫലങ്ങൾക്ക് ആശയം നൽകിയ വ്യക്തിക്കും അവകാശമുണ്ടായിരിക്കും. നൂതനങ്ങളായ ആശയങ്ങൾ നൽകുന്നവർ ഗവേഷണശാലകൾക്കകത്തു പ്രവർത്തിക്കുന്നവരാകാം സ്ഥാപനവുമായി ഒരു ബന്ധവുമില്ലാത്ത പുറത്തുള്ള സാധാരണ പൗരന്മാരുമാകാം.

**ഗവേഷണ പ്രോജക്റ്റ് സമർപ്പണമെങ്ങിനെ**

ഏതു ഗവേഷണശാലയും വ്യവസായികാടിസ്ഥാനത്തിൽ ഉൽപന്നങ്ങൾ ഉണ്ടാക്കി വിറ്റ് ലാഭമുണ്ടാക്കാത്തീടത്തോളം കാലം ഓരോ ഗവേഷണപ്രോജക്റ്റിൽ ഗവേഷണം ചെയ്യാനും അകത്തു നിന്നോ പുറത്തു നിന്നോ ഫണ്ടിങ്ങ് ഏജൻസികളിൽ നിന്നോ ഗവൺമെന്റിൽ നിന്നോ പൊതുമേഖലാ സ്ഥാപനങ്ങളിൽ നിന്നോ ഫണ്ട് ശേഖരിക്കേണ്ടതാണ്. മുകളിൽ സൂചിപ്പിച്ചിരിക്കുന്ന ഓരോ വ്യവസ്ഥകളും വ്യക്തമാക്കി അതാതു ഫണ്ടിന് ഏജൻസി നിർദ്ദേശിക്കുന്ന ഫോർമാറ്റിൽ വേണം അപേക്ഷകളുടെ അനവധി കോപ്പികൾ ആവശ്യപ്പെടുന്നതിനനുസരിച്ച് സമർപ്പിക്കാൻ. ഈ പ്രോജക്റ്റുകളുടെ പേപ്പറുകളൊന്നും ഒരു ഗവേഷകനും ഫണ്ടിങ് ഏജൻസിക്ക് നേരിട്ട് സമർപ്പിക്കാനവകാശമില്ല. അതെല്ലാം ആ വ്യക്തിയുടെ റിപ്പോർട്ടിങ് സയിന്റിസ്റ്റിന്റേയും അനു

വാദത്തോടെയും ഡിവിഷൻ ഹെഡിന്റേയും ഡയറക്ടറുടേയും അനുവാദത്തോടെയും വേണം ഫണ്ടിങ് ഏജൻസിയിലേക്ക് പോകാൻ.

റിപ്പോർട്ടിങ് സയിന്റിസ്റ്റുമായി ആവശ്യമായ എല്ലാ ചർച്ചകളും നടത്തിയിട്ടാണ് പ്രോജക്റ്റ് എഴുതിയതെങ്കിൽ അദ്ദേഹം അതിലൊപ്പുവെച്ചംഗീകരിച്ച് ഡിവിഷൻ ഹെഡിനയക്കും, റിപ്പോർട്ടിങ് സയിന്റിസ്റ്റിന് പ്രോജക്റ്റിനോടോ ഈ വ്യക്തിയോടോ (ഗവേഷകനോട്) എന്തെങ്കിലും വിധത്തിലുള്ള എതിർപ്പുണ്ടെങ്കിൽ ചിലപ്പോൾ എല്ലാം തിരുത്താൻ നിർദ്ദേശിക്കും. ചിലപ്പോൾ കാര്യകാരണ സഹിതം തിരസ്കരിക്കും. ചിലപ്പോൾ ഒരു കാരണവുമില്ലാതെയും തിരസ്കരിക്കും.

റിപ്പോർട്ടിങ് സയിന്റിസ്റ്റിന് പല കാരണങ്ങളാൽ താഴെയുള്ളവൻ സമർപ്പിക്കുന്ന പ്രോജക്റ്റിനോട് താൽപര്യക്കുറവുണ്ടാകാം. അത് വ്യക്തിപരമോ, ഔദ്യോഗികമോ, അധികാരാടിസ്ഥാനത്തിലോ, മാനസികമോ, പദവിയുമായി ബന്ധപ്പെട്ടതോ, സൗകര്യക്കുറവും പ്രവർത്തകരുടെ കുറവും കൊണ്ടോ ഇവയിലേതു വേണമെങ്കിലുമാകാം. സ്ഥലപരിമിതികളും, ഗവേഷണ ഉപകരണങ്ങളുടെ ലഭ്യതയുമായി ബന്ധപ്പെട്ട പ്രശ്നങ്ങളും തിരസ്കരിക്കുന്ന കാരണങ്ങളിൽപ്പെടാവുന്നതാണ്.

**റിപ്പോർട്ടിങ് സയിന്റിസ്റ്റിൽ നിന്ന് ഹെഡിലേക്ക് പ്രോജക്റ്റിന്റെ പ്രയാണം**

ധർമ്മബോധമുള്ള ശാസ്ത്രജ്ഞന്മാരും നല്ല കീഴ് വഴക്കങ്ങളുടെ അടിസ്ഥാനത്തിൽ പ്രവർത്തിക്കുന്നവരുമായ ശാസ്ത്രജ്ഞന്മാരും വിദേശ ലാബറട്ടറികളിലെ പ്രഗത്ഭരായ ശാസ്ത്രജ്ഞന്മാർ ചെയ്യുന്നതുപോലെ തന്റെ കൂടെ പ്രവർത്തിക്കുന്നവരുടെ ഇത്തരത്തിലുള്ള സംരംഭങ്ങളെയെല്ലാം തുറന്ന മനസ്സോടെ പ്രോത്സാഹിപ്പിക്കാറുണ്ട്. പുതിയ പ്രോജക്റ്റുകളും, ഗവേഷണഫണ്ടും, ഗവേഷണ നേട്ടങ്ങളും എല്ലാം സ്ഥാപനത്തിന്റെ വളർച്ചക്കും ഉയർച്ചക്കും സഹായകമാകുന്നതിൽ അവരും സംതൃപ്തി കണ്ടെത്തി സഹായിക്കാറുണ്ട്. ഭാരതത്തിൽ ചില ലാബറട്ടറികളിലെങ്കിലും ഇതിനെല്ലാം തടസ്സമുന്നയിക്കുന്നവർ ധാരാളമുണ്ട്. റിപ്പോർട്ടിങ് സയിന്റിസ്റ്റിന്റെ അനുവാദം ലഭിച്ചാൽ പിന്നീടത് പ്രോജക്റ്റ് ഡയറക്ടറുടെ അല്ലെങ്കിൽ ഡിവിഷൻ ഹെഡിന്റെ അനുമതിക്കായി പോകണം. അവിടേയും പ്രതിബന്ധങ്ങളുണ്ടാകാം. ചിലപ്പോൾ ഒരു വിഷമവുമില്ലാതെ അംഗീകരിക്കപ്പെട്ടേക്കാം. ചില ഹെഡുമാർ വായിച്ചു പോലും നോക്കാതെ ഒപ്പിട്ടു കൊടുക്കാറുമുണ്ട്. ചിലർ സാധുവായ ശാസ്ത്രജ്ഞന്മാർക്ക് തടസ്സമുണ്ടാക്കുന്നവരുണ്ട്.

'സ്ത്രീ പുരുഷ' വ്യത്യാസങ്ങളുടെ സ്വാധീനവും ഈ പ്രോജക്റ്റ് അംഗീകരിക്കുന്നതിൽ ചിലപ്പോൾ പ്രതിഫലിക്കാറുണ്ട്. നല്ല രീതിയിൽ ചർച്ച

ചെയ്ത് ഉദ്ദേശലക്ഷ്യങ്ങളെല്ലാം വ്യക്തമായി നിശ്ചയിച്ചതിനുശേഷ മാണ് മുകളിൽ നിന്ന് താഴേക്കു വരുന്ന നിർദ്ദേശപ്രകാരവുമാണ് പ്രോജക്റ്റ് സമർപ്പിക്കുന്നതെങ്കിൽ വളരെ ലളിതമായ addition + deletion + modification + correction ഓടുകൂടി ഒരു തടസ്സവുമില്ലാതെ ഗവേഷകനിൽ (ജൂനിയറായ സയിന്റിസ്റ്റിൽ) നിന്നും പടിപാടിയായി അത് ഡയറക്ടർവരെ, അല്ലെങ്കിൽ ഡയറക്ടർ നിശ്ചയിക്കുന്ന ഇവാ ലേഷൻ കമ്മിറ്റിവരെയെത്തും. അത്തരത്തിലുള്ള സംവിധാനത്തിൽ പ്രശ്നങ്ങളൊന്നുമുണ്ടാകുന്നില്ല. അല്ലാത്തപക്ഷമാണ് മേൽവിവരിച്ച പ്രശ്നങ്ങൾ ചില ഗവേഷണശാലകളിലുണ്ടാകുക.

അജ്ഞാതങ്ങളെന്നു തോന്നുന്ന ചില കാരണങ്ങളാൽ പ്രോജക്റ്റ് സമർപ്പിക്കാനനുവദിക്കാതെ തടസ്സപ്പെടുത്തുന്നവരുമുണ്ട്. അപ്രകാരം ചെയ്യാനുള്ള കാരണങ്ങളന്വേഷിച്ചു പോകുകയാണെങ്കിൽ നമുക്ക് അത്ഭുതം തോന്നും. മതാടിസ്ഥാനത്തിലും ജാതിയുടെ അടിസ്ഥാന ത്തിലുമുള്ള വിവേചനവും ഇതിനു കാരണമായേക്കാം. വ്യക്ത്യധി ഷ്ഠിത ഇഷ്ടാനിഷ്ടങ്ങളും മുൻകാലവിദ്വേഷങ്ങളും പ്രോജക്റ്റ് തട യലിനു കാരണമായേക്കാം. ഫണ്ടിങ്ങിനുള്ള അനുമതിക്കായി പോകുന്ന പത്രത്തിൽ ഒപ്പുവെക്കേണ്ടവരിൽ ആർക്കെങ്കിലും ഇഷ്ട മില്ലായ്മയുണ്ടെങ്കിൽ അതും കാരണമായേക്കാം. അൽപം പരുഷമായി പെരുമാറുന്ന വഴക്കാളിയെന്നു തോന്നിക്കുന്ന വ്യക്തിയാണെങ്കിൽ അയാളുടെ സ്വഭാവം തന്നെ മുകളിൽ നിന്ന് പ്രോജക്റ്റിന് പച്ചക്കൊടി ലഭിക്കാൻ ബുദ്ധിമുട്ടുണ്ടാക്കാം. ചിലർക്ക് ആ സ്വഭാവം ഗുണം ചെയ്തേ ക്കാനും സാദ്ധ്യതയുണ്ട്. ഇത്രയും ചെറിയ ചെറിയ കാര്യങ്ങൾ ഇവിടെ സൂചിപ്പിച്ചത്. ശാസ്ത്രമണ്ഡലത്തിൽ ഔദ്യോഗിക കർമ്മജീവിതം നയിക്കാൻ ആഗ്രഹിക്കുന്നവർക്ക് ആദ്യകാലങ്ങളിൽ ചിലപ്പോൾ അനു ഭവിക്കേണ്ടിവരുന്ന തടസ്സങ്ങളെക്കുറിച്ചറിവുണ്ടാകണം എന്നു വിചാ രിച്ചാണ്.

അത്യാകാംക്ഷയോടെയോ ആരംഭശൂരത്വത്തോടുകൂടിയോ ആരംഭശൂര ത്വമില്ലാതെയോ അത്യുത്സാഹത്തോടെയോ ഗവേഷണം ആരംഭിക്കാ നാഗ്രഹിക്കുന്നവർക്കു മേൽവിവരിച്ചതിൽ ചിലത് നേരിടേണ്ടിവരാം. സഹശാസ്ത്രജ്ഞന്മാരിൽ നിന്നും ഡിവിഷൻ ഹെഡിൽ നിന്നും എല്ലാ സഹായവും സഹകരണവും ലഭിച്ചാൽ മാത്രമേ ഇച്ഛാശക്തിയുള്ള യുവശാസ്ത്രജ്ഞന്മാർക്ക് മുമ്പോട്ടു പോകാനാവൂ. ഇത്തരത്തിലുള്ള പ്രോത്സാഹനവും സഹകരണവും ലഭിക്കാനായി എന്തെല്ലാം ചെയ്യേ ണ്ടതുണ്ടോ അതെല്ലാം ചെയ്യേണ്ടതാണെന്നറിയുകയും വേണം. അങ്ങ നെയുള്ള അനുഭവങ്ങളിലൂടെ കടന്ന്, ഡസൻ കണക്കിന് പേജുകളുള്ള

പ്രോജക്റ്റ് റിപ്പോർട്ട് ലഭ്യമായ എല്ലാ ഡാറ്റകളും ഉൾപ്പെടുത്തി എഴുതി ടൈപ്പ് ചെയ്ത് ബൈന്റു ചെയ്തു തയ്യാറാക്കി റിപ്പോർട്ടിങ് സയിന്റി സ്റ്റിലൂടെ പോകണം. (മേൽ വിവരിച്ചത് നോക്കുക) അവിടെ നിന്ന് ഡിവിഷൻ ഹെഡിലേക്ക് പിന്നെ ഡയറക്ടറിലേക്ക്.

ഓരോ ലാബറട്ടറിയിലും വ്യത്യസ്ഥ ഡിവിഷനും ഡിപ്പാർട്ടുമെന്റിനും ഡിവിഷൻ ഹെഡ്, അല്ലെങ്കിൽ പ്രോജക്ട് ഡയറക്ടർമാരുണ്ടാകും. അവരിലൂടെ മാത്രമേ പ്രോജക്റ്റ് അകത്തു നിന്നുള്ള ഫണ്ടി (In house funding) ങ്ങിനായാലും പുറമേ നിന്നുള്ള ഫണ്ടിങ്ങിനായാലും ഡയ റക്ടറിലേക്കു പോകൂ. ചില പ്രോജക്റ്റ് ഡയറക്ടർമാർ ഈ പ്രോജക്റ്റ് പൂർണമായും ഒരു സർജറി നടത്തിയെന്നു വരാം. അതിൽ, മുമ്പു സൂചിപ്പിച്ചതുപോലെ addition + deletion....നടത്താൻ ശുപാർശ ചെയ്തു എന്നുവരാം. ചിലർ നല്ല മാർഗനിർദ്ദേശം നൽകിയെന്നുവ രാം. വേറെ ചിലർ അടിമുടി അത് തിരുത്തിയെഴുതി സമർപ്പിക്കാൻ പറഞ്ഞ് അതിനു സഹായിച്ചു എന്നു വരാം. ചിലരാകട്ടെ മറിച്ചു പോലും നോക്കാതെ അനുകൂലിച്ച് ഒപ്പിട്ടു വിട്ടു എന്നതും സംഭവിച്ചേക്കാം.

**പലതരത്തിൽ ചിന്തിക്കുന്ന ഉന്നതർ**

വളരെ ചീപ്പായി ചിന്തിക്കുന്നവരും കുറവല്ല. അവരുടെ ചിന്തകളിൽ ഇത്ര ചെറുപ്പത്തിലേ ഇവൻ പ്രോജക്റ്റെഴുതി പ്രോജക്റ്റ് ലീഡറായാൽ ശരിയാവില്ല എന്നു വരാം. തികച്ചും ഇതിന്റെ വിപരീതമായി ചിന്തി ക്കുന്നവരുമുണ്ട്. എന്റെ ഡിവിഷനിൽ നല്ല ഗവേഷണ പ്രോജക്റ്റ് ലഭിച്ച് നല്ല റിസർച്ച് വർക്കു നടന്നാൽ എല്ലാവർക്കും അതൊരു ക്രെഡിറ്റല്ലേ എന്നു വിചാരിക്കുന്നവരുമുണ്ടാകും. ഒരു ഡിവിഷന്റെ നേട്ടമെന്നു പറ യുന്നത് ഓരോ സയിന്റിസ്റ്റുമുണ്ടാക്കുന്ന നേട്ടങ്ങളുടെ ആകത്തുക യാണ്. ഒരു ലാബറട്ടറിയുടെ നേട്ടമെന്നത് എല്ലാ ഡിവിഷനുകളുടേയും നേട്ടങ്ങളുടെ ആകത്തുകയാണ്. എല്ലാം ചേർന്നുള്ളതാണ് ലാബറട്ടറി യുടെ നേട്ടങ്ങളാകുന്നത്. ഐകമത്യം മഹാഗവേഷണഫലമായിത്തീരു ന്നതെന്ന് ചിന്തിക്കുന്നവരുടെ എണ്ണം കൂടുകയാണോ കുറയുകയാണോ എന്നറിഞ്ഞുകൂടാ. ആദ്യമാദ്യം വിശാല മനസ്കത പ്രകടിപ്പിച്ച പലരും പിന്നീട് 'സ്വ'ത്തിലേക്ക് ഒതുങ്ങിക്കൂടുന്നതും കാണാം.

ഏതു പ്രോജക്റ്റും ആ ഗവേഷണശാലയുടെ നിലക്കും വിലയ്ക്കും സ്ഥാനത്തിനും അഭിമാനത്തിനും ചേർന്നതായിരിക്കണമെന്നത് നിർബ ന്ധമാണ്. വളരെ ചുരുങ്ങിയ പ്രോജക്റ്റ് ഫണ്ട്, ലാബറട്ടറിയുമായി ബന്ധമില്ലാത്ത വിഷയം, കഠിനമായ ഗവേഷണ പന്ഥാവ്, സൗകര്യ ക്കുറവ്, വലിയ പ്രയോജനമില്ലാത്ത ഫലങ്ങൾ, എന്നിവ മുൻനിർത്തി ചില പ്രോജക്റ്റുകൾ സ്വാഭാവികമായും തഴയപ്പെടേണ്ടത് ആവശ്യമാ

ണ്. അപ്രകാരം പ്രോജക്റ്റിന് പച്ചക്കൊടി ലഭിക്കാതെ വന്നാൽ, മുകളിലുള്ളവർ തനിക്കെതിരാണെന്ന് പ്രചരിപ്പിക്കുന്ന യുവശാസ്ത്രജ്ഞന്മാരുമുണ്ട്. നല്ല കഴിവുള്ള വ്യക്തിക്ക് ആദ്യകാലങ്ങളിൽ, പുറത്തുനിന്നുള്ള ഫണ്ടിങ്ങിന് വേണ്ടി വിഷമിക്കേണ്ടിവരുത്താതെ ലാബറട്ടറി ഫണ്ടുകൾ അനുവദിച്ച് സഹായിക്കുന്ന സംവിധാനവും പല ലാബറട്ടറികളിലും വളരെ നല്ല ഗവേഷണഫലങ്ങൾ ഉണ്ടാക്കാൻ സഹായിക്കുന്നുണ്ട്.

നല്ല ഉത്തരവാദിത്വം നൽകി സ്വന്തം കഴിവു പ്രദർശിപ്പിക്കാനവസരം, ഇതിലൂടെ ലഭ്യമാകുന്നു. ഗവേഷണങ്ങളുടെ ആരംഭഘട്ടങ്ങളിൽ ആത്മവിശ്വാസമുണ്ടാകാനും വിഷമതകളഭിമുഖീകരിക്കാനുമുള്ള പരിശീലനവും ഇതിലൂടെ ലഭിക്കുന്നു. ചില ഗവേഷണശാലകളിലെ സീനിയർ ശാസ്ത്രജ്ഞന്മാർ ഉത്തരവാദിത്വം താഴെയുള്ളവർക്ക് നൽകുകയുമില്ല, സ്വയം ഏറ്റെടുക്കാനനുവദിക്കുകയുമില്ല. ഇത്തരത്തിലുള്ള പെരുമാറ്റം കേരളത്തിലെ ലാബറട്ടറികളിൽ വളരെ കൂടുതലാണെന്ന് തോന്നാറുണ്ട്. ഒരു തരം നിഷേധാത്മക സംസ്കാരത്തിന്റെ പ്രതിഫലനം ഇവിടെ കൂടുതലാണെന്ന് പല ലാബറട്ടറികളിലും സന്ദർശനത്തിനു പോകുമ്പോൾ കേൾക്കാറുമുണ്ട്.

**പ്രോജക്റ്റ്, ഹെഡിൽ നിന്ന് ഡയറക്ടറിലേക്ക്**

പ്രോജക്റ്റ് ഡയറക്ടറിൽ നിന്ന് (ഡിവിഷൻ ഹെഡിൽ നിന്ന്) ഡയറക്ടറുടെ മേശമുകളിലേക്ക് പോയാൽ ഒരു മിനിറ്റുകൊണ്ട് അംഗീകാരം ലഭിച്ച് ആ ഫയൽ തിരിച്ചു ലഭിച്ചു എന്നുവരാം. ആ അനുമതിയിൽ റെക്കമെന്റേഷനും അഭിനന്ദനവും അനുഗ്രഹവുമുണ്ടായി എന്നുവരാം. അങ്ങിനെ സംഭവിച്ചാൽ പിന്നെ കടമ്പകളൊന്നുമില്ലാതെ പ്രോജക്റ്റ് ഫണ്ട് ലഭിക്കാനുള്ള ഏജൻസിക്ക് പ്രോജക്റ്റ് പേപ്പറുകളുടെ അമ്പതോ നൂറോ കോപ്പികളയച്ചു കൊടുക്കാവുന്നതാണ്.

ഡയറക്ടർമാർ പ്രധാനമായും വിലയിരുത്താറുള്ളത് ഗവേഷണശാലയുടെ നിലക്കും വിലക്കും അന്തസ്സിനും ചേർന്ന പ്രോജക്ടാണോ എന്നായിരിക്കും. ചില ഡയറക്ടർമാർ, പ്രോജക്റ്റുമായി ബന്ധമുള്ള എല്ലാവരേയും വിളിച്ചുവരുത്തി അടിമുടി വിമർശനാത്മകമായി വിലയിരുത്തി പരിശോധിക്കുന്നതും സാധാരണമാണ്. ആ സമയത്ത് ഡയറക്ടർ പല തിരുത്തലുകളും വരുത്തി വീണ്ടും സമർപ്പിക്കാൻ നിർദ്ദേശിക്കുകയും ചെയ്യുന്ന പതിവുണ്ട്. ചിലപ്പോൾ പ്രോജക്റ്റ് പൂർണമായും തിരസ്കരിച്ചു എന്നുംവരാം.

കൂടെ നിന്നംഗീകരിച്ച റിപ്പോർട്ടിങ് സയിന്റിസ്റ്റും ഡിവിഷൻ ഹെഡും,

ഡയറക്ടറുടെ മുമ്പിൽ വെച്ച് ഈ പ്രോജക്റ്റിനെ എതിർത്ത് സംസാരിക്കുന്നതും വിരളമല്ല. ഡയറക്ടറുടെ മൂഡ് നോക്കി ഇവർ പറഞ്ഞതും ചെയ്തതും മാറ്റി പറയാറുമുണ്ട്, ചെയ്യാറുണ്ട്. ഡയറക്ടറുടെ അഭിപ്രായത്തിനനുസരിച്ച് ഇടക്കുള്ളവരുടെ അഭിപ്രായം മാറുന്നത് സാധാരണ സംഭവമാണ്. ഇവർ തന്നെ പുറത്തു വന്ന് വളരെ മധുരമായി സംസാരിച്ച് പ്രോജക്റ്റ് സമർപ്പിച്ചവനെ ആശ്വസിപ്പിച്ചു എന്നുംവരാം. പ്രോജക്റ്റ് തിരസ്കരിച്ച രക്തത്തിലെനിക്കു പങ്കില്ലെന്നു പറഞ്ഞ് കൈകഴുകുന്നവർ എല്ലാ ഉത്തരവാദിത്വങ്ങളും ഡയറക്ടറുടെ തലയിൽ കെട്ടിവെക്കുകയും ചെയ്യാറുണ്ട്. മാസങ്ങളോളം പരിശ്രമിച്ച് എഴുതി തയ്യാറാക്കിയ പ്രോജക്റ്റ് ഇവിടെ വെച്ച് അന്ത്യശ്വാസം വലിക്കുന്നു. ഈക്കാര്യങ്ങളെല്ലാം സംഭവിക്കുന്നത് സ്വയം ഏറ്റെടുക്കുന്ന അഥവാ ഏറ്റെടുക്കാൻ ശ്രമിക്കുന്ന ഗവേഷണ പ്രോജക്റ്റുകൾക്കാണ് എന്നു പ്രത്യേകം ഓർമ്മിക്കുക!

**ധർമ്മബോധമുള്ള ഡയറക്ടർമാരുടെ ദൗത്യം**

ഒരു പ്രോജക്റ്റ് അംഗീകരിക്കാനും, വ്യക്തികൾക്കു പ്രമോഷൻ കൊടുക്കാനും, ലാബറട്ടറിയുടെ നിലനിൽപ്പിനുമെല്ലാം ആധാരമാകുന്നത് അതിന്റെ ഏറ്റവും തലപ്പത്തിരിക്കുന്ന വ്യക്തിയുടെ മഹത്വമാണ്. ആ വ്യക്തിയിലൂടെ എങ്ങിനെയാണ് ഒരു സ്ഥാപനം വളരുന്നതെന്ന് പിന്നീട് വിവരിക്കാം. ഇവിടെ ഒരു ചെറിയ കാര്യം മാത്രം സൂചിപ്പിക്കാം. ഒരു ഗവേഷകന്റെ പ്രോജക്റ്റ് വ്യക്ത്യധിഷ്ഠിത വീക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ വിലയിരുത്തപ്പെടാതിരിക്കാനും, മുൻവിധികളുണ്ടാകാതിരിക്കാനും, പ്രോജക്റ്റ് ഫണ്ടിങ് ലഭിക്കുകയോ ലഭിക്കാതിരിക്കുകയോ ചെയ്യുന്നതിൽ ഏതെങ്കിലും തരത്തിലുള്ള പക്ഷാഭേദം കാണിച്ചു എന്ന തോന്നലുണ്ടാകാതിരിക്കാനും, ഡയറക്ടറുടെ തലവേദന പൂർണമായും ഒഴിവാക്കാനുമായി ശാസ്ത്രജ്ഞന്മാരുടെ ഒരു കമ്മിറ്റിയുണ്ടാക്കാറുണ്ട്. അതിൽ ഓരോ പ്രോജക്റ്റും വിലയിരുത്തി എല്ലാവരുടേയും അഭിപ്രായങ്ങളും ചേർത്ത് വേണ്ടതു ചെയ്യാനുള്ള നിർദ്ദേശം ഡയറക്ടർ നൽകുന്നു. അതിലുള്ള അംഗങ്ങൾക്ക് പൂർണ്ണ സ്വാതന്ത്ര്യം ലഭിക്കാനായി ഡയറക്ടർ അവിടെ ഉപവിഷ്ഠനാകുകയോ ഇല്ലാതിരിക്കുകയോ ചെയ്യുന്ന പതിവുമുണ്ട്. ഡയറക്ടറുടെ അഭിപ്രായം അറിഞ്ഞാൽ ആ കമ്മിറ്റിയിലെ അംഗങ്ങളെല്ലാം ഡയറക്ടറുടെ അഭിപ്രായത്തോട് ചേർന്ന് അദ്ദേഹത്തിന്റെ അഭിപ്രായത്തെ ന്യായീകരിക്കാനും അംഗീകരിക്കാനും ശ്രമിക്കുകയാണ് പതിവ്. അതൊഴിവാക്കാൻ നിഷ്പക്ഷമതികളായ ഡയറക്ടർമാർ പൂർണസ്വാതന്ത്ര്യം കമ്മിറ്റിക്കു വിടാറുണ്ട്. ഇത് പ്രോജക്ടിന്റെ കാര്യത്തിൽ മാത്രമല്ല അച്ച

ടക്കലംഘനം മുതൽ ലാബറട്ടറിയുടെ അടിസ്ഥാനതത്വങ്ങളിലും കർമ്മ പദ്ധതികളിൽ പോലും മാറ്റങ്ങൾ വരുത്താനുള്ള സ്വാതന്ത്ര്യം ഇത്തരത്തിലുള്ള കമ്മിറ്റികൾക്കു നൽകുമ്പോൾ യഥാർത്ഥത്തിൽ ഡയറക്ടർ സ്വയം ഭാരം ഇറക്കിവെക്കുകയാണ് ചെയ്യുന്നത്. വിദേശരാജ്യങ്ങളിൽ ഈ സംവിധാനം മാത്രമേയുള്ളൂ. ഇന്ത്യയിൽ പലപ്പോഴും അതുപോലെയുണ്ടാകാറില്ല.

**പ്രോജക്റ്റുകൾ കമ്മിറ്റി വിശകലനത്തിലേക്ക്**

ഈ കമ്മറ്റിയിൽ നല്ല തഴക്കവും പഴക്കവുമുള്ള സീനിയർ ശാസ്ത്രജ്ഞന്മാരുണ്ടാകും. കുറേ ജാഡയുള്ള ശാസ്ത്രജ്ഞന്മാരുമുണ്ടാകാം. അവരോരുത്തരും അവരുടെ അഭിപ്രായങ്ങൾ പറയുകയോ, ചോദ്യങ്ങൾ ചോദിക്കുകയോ ചെയ്യാം. അവിടെ വെച്ച് ചിലപ്പോൾ അംഗീകരിക്കുകയോ തിരസ്കരിക്കുകയോ ചെയ്യാം. ചിലപ്പോൾ അവിടെനിന്ന് ഒരു കോർ കമ്മിറ്റിയിലേക്ക് പേപ്പറുകളെല്ലാം വീണ്ടും റഫർ ചെയ്യപ്പെടാനുള്ള സാധ്യതയുമുണ്ട്.

പല പഴയ ലാബറട്ടറികളിലും ചില പുതിയ ലാബറട്ടറികളിലും ഒരു തരത്തിലുള്ള വ്യക്ത്യധിഷ്ഠിത സ്വാധീനവും ദുഃസ്വാധീനവുമുണ്ടാകാതിരിക്കാൻ വ്യക്തമായ രൂപരേഖയുണ്ടാക്കാറുണ്ട്. എല്ലാ പ്രോജക്റ്റുകളും പ്രോജക്റ്റ് ഇവാലേഷൻ കമ്മിറ്റിയുടെ വിശകലനത്തിനു വിധേയമാക്കണം. അവിടെ തിരസ്കരിക്കപ്പെട്ടത് പിന്നെ പുനപ്പരിശോധനയുണ്ടാകില്ല. അവിടെ അംഗീകരിച്ചത് അടുത്ത സ്റ്റേജിലേക്ക് ഡയറക്ടറുടെ അംഗീകാരത്തോടെയും അദ്ദേഹത്തിന്റെ താൽപര്യമനുസരിച്ചുള്ള റെക്കമെന്റേഷനിലൂടെയും എഴുതുന്ന വരികളുടെ സ്വാധീനവുമായി അത് പോകേണ്ട സ്ഥലത്തേക്ക് പോകും. ചിലപ്പോൾ കമ്മിറ്റിയുടെ ശുപാർശയനുസരിച്ചുള്ള മാറ്റങ്ങൾ വരുത്തി പുനർ സമർപ്പിച്ച് അനുമതി നേടി എത്തേണ്ടിടത്തെത്തിക്കാൻ വേണ്ടതു ചെയ്യുന്നുണ്ടാകും. ഇതിലെല്ലാം ഡയറക്ടറുടെ ശുപാർശ (Recommendation) യാണ് ഏറ്റവും പ്രധാനം. ഫണ്ടിങ് ഏജൻസിക്കു ലഭിക്കുന്ന അപേക്ഷകൾ ആദ്യമേ ഉപരിപ്ലവമായ പരിശോധനക്കു വിധേയമാക്കി അടിസ്ഥാനപരമായ നിയമങ്ങൾ അനുശാസിക്കപ്പെട്ടിട്ടില്ല എന്നവർക്കു ബോധ്യം വന്നാലും, അവരുടെ ഫണ്ടിങ്ങിനു യോജിച്ച പ്രോജക്റ്റല്ല എന്ന് വിലയിരുത്തപ്പെട്ടാലും അതു സ്വീകരിക്കാതെ തിരിച്ചയക്കപ്പെടും.

**ഫണ്ടിങ് ഏജൻസികളിലൂടെയുള്ള പ്രദക്ഷിണം**

ഏകദേശം ഒരു ഡസനോളം റിസർച്ച് ഫണ്ടിങ് ഏജൻസികൾ ഇന്ത്യാ ഗവൺമെന്റിന്റെ വിവിധ ഡിപ്പാർട്ടുമെന്റുകളുമായി ബന്ധപ്പെട്ട് ശാസ്ത്ര ഗവേഷണങ്ങൾക്കായി ഫണ്ടു നൽകാറുണ്ട്. അവർ നിഷ്കർഷിക്കു

ന്നകാലാവധിക്കുള്ളിൽ ഭാരതമെമ്പാടുനിന്നും ലഭിക്കുന്ന പ്രോജക്റ്റു കൾ ഒരുമിച്ചു ചേർത്ത്, ലഭ്യമായ സാമ്പത്തീക ഫണ്ടും താരതമ്യം ചെയ്ത്, വിലയിരുത്തലാണ് ആദ്യത്തെ ചടങ്ങ്. ഓരോ പ്രോജക്ടും അടിമുടി കീറിമുറിച്ച് വിലയിരുത്തപ്പെടാൻ സാധ്യതയുണ്ട്. ചിലപ്പോൾ വിലയിരുത്തുന്ന കമ്മിറ്റിയിലുള്ള അംഗങ്ങളുടെ സ്വാധീനമനുസരിച്ച് അംഗീകാരം ലഭിച്ചേക്കാം. വേണ്ടവരെ വേണ്ടതു പോലെ കണ്ട് കാര്യ ങ്ങൾ നേടുന്നവരുമുണ്ട്. അതിലെ 'പ്രഗത്ഭരുടെ' ഇഷ്ടാനിഷ്ഠങ്ങള നുസരിച്ചും എന്തും സംഭവിക്കാം. അതിലെ അംഗങ്ങളെ പണ്ട് സഹാ യിച്ചവർക്ക് ചിലപ്പോൾ തിരിച്ചുള്ള സഹായം പ്രോജക്റ്റ് അംഗീകാര ത്തിലൂടെ ലഭിക്കാം. മിക്കവാറും ഫണ്ടിങ് ഏജൻസികളെല്ലാം ഡൽഹി കേന്ദ്രമായി പ്രവർത്തിക്കുന്നു. ഫണ്ടു ധാരാളമുണ്ടാകുകയും, അവർക്കു ലഭിക്കുന്ന പ്രോജക്റ്റുളുടെ എണ്ണം കുറക്കുകയും, കമ്മറ്റികൾ യഥാർത്ഥ ബോധത്തോടെ മാത്രം വിലയിരുത്തുകയും ചെയ്യുന്ന അവസ്ഥകളു ണ്ടാകുകയും ചെയ്താൽ ഒരു വിഷമവുമില്ലാതെ പല പ്രോജക്റ്റുകളും അംഗീകാരം നേടിയെന്നു വരാം.

### വിശ്വസ്ഥതയുടെയും കഴിവിന്റേയും അംഗീകാരം

ഭാരതത്തിലെ ശാസ്ത്രമണ്ഡലത്തിൽ മിന്നിത്തിളങ്ങുന്ന കുറേ പ്രത്യേ കതകൾ ചിലപ്പോൾ കാണാം. ഒരു ശാസ്ത്രജ്ഞൻ തന്റെ ആത്മാർത്ഥ തയും, കഠിനാധ്വാനവും, പരിശ്രമവും കൊണ്ട് വളരെ നല്ല, പ്രോജ ക്റ്റുകൾ സമർപ്പിക്കുകയും, അതിൽ അംഗങ്ങൾക്ക് വലിയ തൽപര്യ ക്കുറവില്ലാതെ വരുകയും ചെയ്താൽ ഗവേഷണത്തിന് ഫണ്ട് ലഭിച്ചേ ക്കും. തന്റെ ഗവേഷണ പരിപാടികളെക്കുറിച്ച് വ്യക്തമായ ധാരണയും മാർഗവും ലക്ഷ്യവും ആ ഗവേഷകന് നല്ല രീതിയിൽ അറിയാമെങ്കിൽ ഒരു തരത്തിലുള്ള ശാസ്ത്രജ്ഞ പൊളിറ്റിക്സിലില്ലാത്തവനാണെ ങ്കിലും ആ ഗവേഷണ പരിപാടികൾക്ക് നല്ല രീതിയിലുള്ള ഫണ്ടിങ്ങി നുള്ള അംഗീകാരത്തിനു ബുദ്ധിമുട്ടുകളുണ്ടാകുകയില്ല.

ഇവിടേയും അത്യാവശ്യമുള്ളത് ഗവേഷണങ്ങൾക്കായി സമർപ്പിക്കു ന്നതിന്റെ പ്രാധാന്യങ്ങളെല്ലാം വിവരിക്കുവാനുള്ള വാക്ചാതുരിയു ണ്ടാകണമെന്നതാണ്. ലോക ശാസ്ത്രജ്ഞന്മാർ അന്നുവരെ ചെയ്തി രിക്കുന്ന ഗവേഷണങ്ങളുടെ എല്ലാ നേട്ടങ്ങളും കോട്ടങ്ങളും അക്ക മിട്ടു നിരത്താനുള്ള കഴിവുണ്ടായിരിക്കണം. ഈ വ്യക്തിയുടെ പ്രായം, പ്രോജക്റ്റിന്റെ സാമ്പത്തിക നിലവാരം, എന്നിവയെല്ലാം കണക്കിലെ ടുത്ത് കേന്ദ്രഫണ്ടിങ്ങിനുള്ള പ്രോജക്റ്റുകൾ ഡൽഹിയിലായിരിക്കും വിശകലനം നടത്തുക. കുതിരയെ കഴുതയാക്കാനും കഴുതയെ കുതി രയാക്കാനും, രണ്ടിനേയും അതു തന്നെയാക്കാനും കഴിവുള്ളവരാണ്

മുമ്പിലിരിക്കുന്ന വിധി കർത്താക്കൾ എന്ന് ഗവേഷകൻ ചർച്ചാവേള യിൽ നല്ലവണ്ണം ഓർമ്മിച്ചിരിക്കണം.

ഇത്രയും കഴിഞ്ഞ് വേണം പ്രോജക്റ്റ് ഫണ്ട് ലഭ്യമാകാൻ. ഗവേഷണ പരിപാടികളെല്ലാം എഴുതി തുടങ്ങി വിശകലനം കഴിഞ്ഞ് ഫണ്ടു ലഭ്യ മാകുന്നതുവരെ എത്തുമ്പോൾ ഏകദേശം ഒരു വർഷം കഴിഞ്ഞിരിക്കും.

**സ്റ്റേറ്റ് ഗവൺമെന്റ് നൽകുന്ന പ്രോജക്റ്റും റിസർച്ച് ഫണ്ടും**

കേന്ദ്ര ഗവൺമെന്റിന്റെ പ്രോജക്റ്റുകളുടേയും ഡിപ്പാർട്ട്മെന്റ് പ്രോജ ക്റ്റുകളുടേയും അവസ്ഥ മേൽ വിവരിച്ചതാണ്. അതിൽ നിന്ന് ഭിന്ന മാണ് സ്റ്റേറ്റ് ഗവൺമെന്റിന്റെ നിർദ്ദേശപ്രകാരമോ, സഹായത്തിന്റെ അടിസ്ഥാനത്തിലോ നടത്തുന്ന ഗവേഷണങ്ങൾ. ഏതെങ്കിലും ഒരു സ്റ്റേറ്റ് മിനിസ്ട്രിയുടെ ബഡ്ജറ്റിന്റെ ഭാഗമായി വരുന്നതാണ് ഗവേഷ ണത്തിനുള്ള ധനസഹായമെങ്കിൽ ആ പ്രോജക്റ്റ് പേപ്പറുകൾ അന വധി ഡിപ്പാർട്ടുമെന്റുകളിലൂടെ തീർത്ഥയാത്ര നടത്തി, ആരംഭിച്ച ഡിപ്പാർട്ടുമെന്റിലെ സെക്രട്ടറിയുടെ മുമ്പിലെത്തണം. ഓരോ മനു ഷ്യനും ഒരു പേരു മാത്രമേ കാണുകയുള്ളൂവെങ്കിലും ഫയലിന്റെ കാര്യ ത്തിൽ അപ്രകാരമല്ല. അതാതു ഡിപ്പാർട്ടുമെന്റിനകത്തേക്കു കയറിയ ഉടനെ ഫയലിന്റെ നമ്പർ മാറും. മറ്റൊരു ഡിപ്പാർട്ടുമെന്റിലെത്തിയാൽ അവിടെയും മറ്റൊരു നമ്പരായിരിക്കും, ഫയലിനുണ്ടാകുക.

തിരുവനന്തപുരത്തെ സെക്രട്ടറിയേറ്റിലെ ഓരോ ക്ളാർക്കിന്റെയും, സൂപ്പറണ്ടിന്റേയും, അസിസ്റ്റന്റ് സെക്രട്ടറിയുടേയും, ഡെപ്യൂട്ടി സെക്ര ട്ടറിയുടേയും മേശയിൽ കാണുന്ന ഓരോ ഫയലും വ്യക്തിയുടേയോ കുടുംബത്തിന്റേയോ സമൂഹത്തിന്റേയോ രാഷ്ട്രത്തിന്റെ തന്നെയോ കാര്യങ്ങൾ തീരുമാനമെടുക്കുന്ന ഫയലുകളാണ്. ഇവക്കിടക്കു നിന്ന്, നമ്മുടെ ഫയൽ രക്ഷപ്പെട്ട്, അവസാനം വീണ്ടും ആദ്യ ഡിപ്പാർട്ടു മെന്റ് സെക്രട്ടറിയുടെ മുന്നിലെത്തി പിന്നെ ഫിനാൻസ് ഡിപ്പാർട്ടു മെന്റിലെ സെക്രട്ടറിയുടെ വരയിടൽ കഴിഞ്ഞാൽ, മാർച്ച് 31 ന് സൂര്യാ സ്തമയത്തിന് മുമ്പോ അർധരാത്രിക്കു മുമ്പോ ട്രഷറിയിലെ ചെക്കോ ചിലപ്പോൾ കറൻസിനോട്ടുകളോ ലഭിക്കും. ഇതിൽ ഏതെങ്കിലും സെക്രട്ടറിയോ ഇടക്കുള്ള ഏതെങ്കിലും ഓഫീസറോ ലീവാവുകയാ ണെങ്കിലോ മരിച്ചുപോയിട്ടുണ്ടെങ്കിലോ അയാൾക്കു താൽപര്യമില്ലാതെ വരുകയാണെങ്കിലോ മന്ത്രിയുടെ മുമ്പിൽ മാർച്ച് അവസാനം ഉണ്ടാ കാൻ സാധ്യതയുള്ള ആയിരക്കണക്കിനു ഫയലുകൾക്കിടയിൽ ഈ ഫയലും അന്ത്യവിധിക്കു കീഴ്പെടാതെ പോയാൽ മാർച്ച് 31 നു സൂര്യാ സ്തമയം കഴിഞ്ഞെന്നിരിക്കും.

മന്ത്രിയുടെ അടുത്തുപോകുന്ന ഫയലിൽ ഉദ്യോഗസ്ഥരുടെ വേണ്ട പ്പെട്ടവന്റെയോ ബന്ധുവിന്റേയോ മിത്രങ്ങളുടേയോ പേപ്പറുകൾ കൂടി. ഈ പ്രോജക്റ്റ് ഫയലിന്റെ കൂടെയുണ്ടെങ്കിൽ (അങ്ങനെയൊരു ഭാഗ്യം എനിക്കു ലഭിച്ചു) മാർച്ച് 31-ാം തീയതി സൂര്യാസ്തമയത്തിന് ഒന്നു രണ്ടു മണിക്കൂർ മുമ്പ് മന്ത്രിയുടെ ഒപ്പും ലഭിച്ചു എന്നു വരും. സാമ്പത്തീകവർഷം തീരുന്നതിന് മണിക്കൂറുകൾക്കു മുമ്പ് എന്നർത്ഥം!

ഇതൊരു പ്രത്യേക ഡിപ്പാർട്ടുമെന്റിന്റെ പ്രോജക്റ്റാണെങ്കിൽ ഓരോ ഡിപ്പാർട്ടുമെന്റിലെ എക്കൗണ്ട്സ് ഇൻ ചാർജ്, ഫിനാൻസ് ഇൻ ചാർജ്, അഡ്മിനിസ്ട്രേറ്റീവ് ഓഫീസർ, ഡയറക്ടർ ഇവരുടെയെല്ലാം മുമ്പിൽ ഗവേഷകൻ പട്ടിയെപോലെ ഓച്ഛാനിച്ചു നിൽക്കേണ്ടിയും വരും. ഒരു പ്രോജക്റ്റ്, സ്റ്റേറ്റ് ഗവൺമെന്റിന് സമർപ്പിക്കുമ്പോൾ അനുഭവിക്കേണ്ടിവരുന്ന ഭാരം മലയാളവാക്കുകളാൽ വിവരിക്കാനസാദ്ധ്യമാണ്.

ആദ്യമാദ്യം ഫയലിൽ ഒപ്പിട്ട ഉദ്യോഗസ്ഥരൊന്നും ആ കസേരയിൽ ഫയൽ തിരിച്ചു വരുന്ന വേളയിൽ ഉണ്ടാകണമെന്നില്ല. ചിലപ്പോൾ സെക്രട്ടറിയും, ഡെപ്യൂട്ടി സെക്രട്ടറിയും (ശാസ്ത്രജ്ഞൻ 'നല്ല ഭാഗ്യവാനാ'ണെങ്കിൽ) മന്ത്രിവരെയും മാറിയെന്നിരിക്കും. ഈ മാറ്റത്തിനു കാരണം, ആ ഉദ്യോഗസ്ഥരിൽ പലരും മരിച്ചതാകാം, റിട്ടയറായതാകാം, ട്രാൻസ്ഫറാകാം, രാജിവെച്ചതാകാം, ടൂറിലാകാം, ..... സസ്പെൻഷനിലാകാം...! ഇങ്ങിനെ ഏതു വേണമെങ്കിലുമാകാം. ചിലപ്പോൾ പലതും കൂടിയുമാകാം. ഈ ഒപ്പിടുന്നവർ ഇടതുപക്ഷമാകാം ഫയൽ തിരിച്ചുവരുമ്പോൾ ഭരണത്തിൽ വലതുപക്ഷമാകാം, മധ്യപക്ഷവുമാകാം അതിന്റെയടിസ്ഥാനത്തിലും പ്രശ്നങ്ങൾ വരാം.

**അസംഭാവ്യമായിട്ടൊന്നുമില്ലാത്ത അവസ്ഥ**

എല്ലാ അംഗീകാരങ്ങളും ലഭിച്ചു കഴിഞ്ഞ് മുമ്പോട്ടുപോകുമ്പോഴായിരിക്കും ഫിനാൻസ് മിനിസ്ട്രർ ട്രഷറി പേയ്മെന്റ് കുറേക്കാലത്തേക്ക് നിർത്തിവെക്കുന്നത്..... അങ്ങിനെപോകുന്നു സ്റ്റേറ്റ് ഗവൺമെന്റിന്റെ പ്രോജക്റ്റ് ഫണ്ടിങ്. ഈ കഥയെത്ര എഴുതിയാലും തീരില്ല. എന്നാലും അതു തീർക്കുന്നതിനു മുമ്പ് ഒരു പാരഗ്രാഫുകൂടി സംതൃപ്തിയുണ്ടാകാനായി എഴുതുന്നു. സ്റ്റേറ്റു ഗവൺമെന്റിന്റെ ഫണ്ടു ലഭിച്ചു കഴിഞ്ഞാൽ അതെങ്ങിനെ ഉപയോഗിച്ചുവെന്നോ, റിസർച്ച് ചെയ്യുകയുണ്ടായോ ചെയ്തെങ്കിൽ എന്താണ് റിസൾട്ടെന്നോ അതിന്റെ പ്രയോജനമെന്താണെന്നോ അന്വേഷിക്കാൻ ആ ഡിപ്പാർട്ടുമെന്റിലെ പ്യൂൺ മുതൽ മന്ത്രി വരെ ഒരാൾക്കും താൽപര്യമോ സമയമോ ഉണ്ടാവില്ല. ഇവർക്കാർക്കും അതു വിലയിരുത്താനുള്ള യോഗ്യതയുമുണ്ടാകണ

മെന്നില്ല. അതിനെക്കുറിച്ച് ചോദിക്കണമെന്ന ആഗ്രഹവുമുണ്ടാകില്ല. പ്രോജക്റ്റ് അനുവദിച്ച സമയത്തുള്ള 90% ഉദ്യോഗസ്ഥരും അതാതു കസേരയിലിരുന്നവരാവില്ല പിന്നീടുണ്ടാകുക. പുതിയവർ ഈ പ്രോജക്റ്റിനെക്കുറിച്ചോ അതിന്റെ ലക്ഷ്യത്തെക്കുറിച്ചോ അറിഞ്ഞിട്ടുമുണ്ടാവില്ല.

**പ്രോജക്റ്റിന് അംഗീകാരവും ഫണ്ടും ലഭിക്കുമ്പോഴുള്ള ദുഃഖം**

പ്രോജക്റ്റിന് അംഗീകാരം ലഭിക്കുന്നതോടെ പലപ്പോഴും അന്നുവരെ ലാബറട്ടറിയിൽ കൂടെയുണ്ടായിരുന്ന ചിലർ മിത്രഭാവമോ പരിചയഭാവമോ പോലും നടിച്ചില്ലെന്നുവരും. റിപ്പോർട്ടിങ് സയന്റിസ്റ്റും ഹെഡും അഭിനന്ദിക്കുന്നതിനു പകരം മുൻകൂർ ജാമ്യമെടുക്കുന്ന കാഴ്ചയും കണ്ടനുഭവിക്കാം. "ഇനി പ്രോജക്റ്റ് ചെയ്യാൻ അതുവേണം, ഇതുവേണം, പ്രത്യേക ലാബറട്ടറി വേണം, മുറി വേണം ഇവിടെയുള്ള ഉപകരണങ്ങൾ വേണം, വർക്കു ചെയ്യാൻ ടെക്നിക്കൽ സ്റ്റാഫു വേണം.... എന്നൊക്കെ പറഞ്ഞാൽ അതൊന്നും തരാൻ സാധിക്കില്ല. ഇപ്പോൾത്തന്നെയുള്ള പ്രോജക്റ്റ് പ്രശ്നമായിരിക്കുകയാണ്. ഇനി പുതിയൊരു പ്രോജക്റ്റും കൂടി കൂട്ടത്തിൽ കൊണ്ടുപോകുന്നത് ഇവിടെ ബുദ്ധിമുട്ടാണ്. പറയാനുള്ളത് പറഞ്ഞു എന്നുമാത്രം. പിന്നെ ഞാനതു പറഞ്ഞില്ല ഇതു പറഞ്ഞില്ല എന്നൊന്നും പറഞ്ഞിട്ടു കാര്യമില്ല..... നിങ്ങളിതൊക്കെ പ്രോജക്റ്റിന് അപ്ലൈ ചെയ്യുന്നതിനു മുമ്പ് ചിന്തിക്കണമായിരുന്നു..... ഇവിടെത്തന്നെ എന്തൊക്കെ ചെയ്യാൻ കിടക്കുന്നു.." ഈ വരികൾ ഇവിടെ അവസാനിക്കണമെന്നില്ല.

പ്രോജക്റ്റു ലഭിച്ച ചില ശാസ്ത്രജ്ഞന്മാർ അന്തംവിട്ട് നിന്നു ഹെഡിനോട് തിരിച്ചു ചോദിക്കാറുണ്ട്. "സാർ, എല്ലാവരും അവനവന്റെ പ്രോജക്റ്റു കൊണ്ടുവരണമെന്നല്ലേ ഡയറക്ടറും താങ്കളും പറഞ്ഞത്? പ്രോജക്റ്റ് റെക്കമെന്റ് ചെയ്തയച്ചതും നിങ്ങളല്ലേ? ഈ പ്രോജക്റ്റ് ചെയ്യാൻ മിനിമം സൗകര്യങ്ങളും സ്ഥലവും ഉപകരണങ്ങളും തന്നുകൊള്ളാമെന്ന കോളത്തിൽ നിങ്ങളെല്ലാവരും ഒപ്പിട്ടതല്ലേ?... ഇനി അതൊന്നും സാധിക്കില്ലെന്നു പറഞ്ഞാൽ ഞാൻ എന്തു ചെയ്യും?" എന്നെങ്ങാനും ചോദിച്ചാൽ അതിനുള്ള ഉത്തരം ലളിതമായിരിക്കും "ഡയറക്ടറും പലരും പലതും പറയും. ഇവിടെ തന്റെ പ്രോജക്റ്റ് ചെയ്യാനുള്ള സൗകര്യമൊന്നുമില്ല. ആ പ്രോജക്റ്റ് ഫണ്ട് തിരിച്ചുകൊടുത്തേക്ക്...!" ഇങ്ങിനെയുള്ള കമന്റുകളൊക്കെ പ്രതീക്ഷിച്ചുവേണം പ്രോജക്റ്റു ലഭിച്ചതിന്റെ സന്തോഷം പങ്കുവെക്കാനും ആഘോഷിക്കാനും.

## ചിലപ്പോൾ ലഭിക്കുന്ന അഭിനന്ദനം

ചില ഡിവിഷൻ ഹെഡ്ഡുകളും ഡയറക്ടർമാരും ഹൃദയം നിറഞ്ഞ് അഭിനന്ദിച്ച് സഹായിച്ചു എന്നുവരാം, ചിലർ നല്ല മാർഗ്ഗനിർദ്ദേശം നൽകിയെന്നും വരാം. ഇതെല്ലാം വ്യക്തിബന്ധങ്ങളും ആ ലാബറട്ടറിയുടെ മഹത്വവും അവിടെയുള്ളവരുടെ പാരമ്പര്യവും ആശ്രയിച്ചിരിക്കും. ഈ സഹായവാഗ്ദാനവും അഭിനന്ദങ്ങളും നിസ്വാർത്ഥമായിട്ടു ലഭിക്കുന്നുവെങ്കിൽ ആ ശാസ്ത്രജ്ഞൻ ഭാഗ്യവാനാണ്. ചിലപ്പോൾ ഇതിന്റെയെല്ലാം കൂട്ടത്തിൽ പ്രോജക്റ്റിനെ സഹായിക്കുന്നവർക്ക് ദുരുദ്ദേശങ്ങളൊന്നുമില്ലാത്ത ക്രെഡിറ്റ് ഷെയറിങ്ങിനുള്ള ആഗ്രഹമുണ്ടാകാം. പ്രസിദ്ധീകരിക്കുന്ന ഗവേഷണ പ്രബന്ധങ്ങളിലെല്ലാം അവരുടെ പേരു വെക്കണം, പേറ്റന്റുകളുണ്ടാകുകയാണെങ്കിൽ അതിലും പേരു വരണം, അവാർഡുകൾ ലഭിക്കുന്നുണ്ടെങ്കിൽ അതിന്റെ ഭാഗ്യവും ലഭ്യമാകണം, ഭാവിയിൽ അതിൽ നിന്ന് റോയൽടിയെന്തെങ്കിലും വരുന്നുവെങ്കിൽ അതിന്റെ ന്യായമായ ഒരംശം ലഭ്യമാക്കണമെന്നുദ്ദേശിച്ചുകൊണ്ടും സഹകരണവും അഭിനന്ദനങ്ങളും മുകളിൽ നിന്നു ലഭിക്കാൻ സാധ്യതയുണ്ട്. അതിലും തെറ്റോ ദുരുദ്ദേശമോ ഉണ്ടെന്ന് ധരിക്കണ്ട.

അസാമാന്യ വൈഭവമില്ലാത്ത ശാസ്ത്രജ്ഞന്മാർക്കും, അവകാശപ്പെട്ടത് പിടിച്ചു വാങ്ങാൻ കഴിവില്ലാത്തവർക്കും ചിലപ്പോൾ ഗവേഷണത്തിനുള്ള പ്രോജക്റ്റുള്ളതും ഇല്ലാത്തതും പ്രശ്നമാകാം. പ്രോജക്റ്റുണ്ടെങ്കിൽ അത് നന്നായി ചെയ്യാൻ സാധിക്കാത്തതുകൊണ്ടോ, ഗവേഷണ സൗകര്യങ്ങൾ ലഭ്യമാകാത്തതുകൊണ്ടോ മറ്റുള്ളവരുടെ നിസ്സഹകരണം കൊണ്ടോ, മറ്റുള്ളവരെ നിസ്സഹരിപ്പിക്കുന്നതുകൊണ്ടോ, സഹകരിച്ചാൽ മുകളിലുള്ളവന്റെ ബാഡ് ബുക്കിലായി കോൺഫിഡൻഷ്യൽ റിപ്പോർട്ട് മോശമാകുമെന്ന ഭയംകൊണ്ടോ, ഗവേഷണത്തിനുള്ള പ്രോജക്റ്റുള്ളവനു ദുഃഖിക്കേണ്ടി വന്നേക്കാം. പ്രോജക്റ്റില്ലാത്തവന് മാസശമ്പളവും അസുഖം വന്നാൽ ചികിത്സാ ചിലവുമൊഴികെ ബാക്കിയൊന്നും ലഭിക്കാത്ത അവസ്ഥയും വരാം. വാങ്ങിക്കുന്ന ശമ്പളത്തിനു വേണ്ടി എന്തെങ്കിലും തരത്തിലുള്ള ഗവേഷണം ചെയ്യാനുള്ള സഹായം പോലും ലഭിച്ചു എന്നു വരില്ല. ലാബറട്ടറിഫണ്ടിൽ നിന്നും ഗവേഷണത്തിനുള്ള ചെറിയ തുക പോലും ലഭിച്ചില്ലെന്നു വരും. മാത്രമല്ല ആത്മാഭിമാനത്തോടെ മറ്റു ശാസ്ത്രജ്ഞന്മാരുടെ മുമ്പിൽ തലയുയർത്തി നിൽക്കാനും ബുദ്ധിമുട്ടാകും. പ്രോജക്റ്റില്ലാത്തവന് ഒരു സ്ഥാനവും ലഭിക്കാത്ത അവസ്ഥയുമുണ്ടാകും. ചില ലാബറട്ടറികളിൽ പ്രോജക്റ്റില്ലാത്തവരെയെല്ലാം മറ്റു പ്രോജക്റ്റുകളുടെ ഭാഗമാക്കി അവരുടെതായ കർമ്മഭാഗം ചെയ്യാനവസരം നൽകാറുണ്ട്.

പ്രോജക്റ്റുണ്ട് എന്നത് പ്രൊമോഷന് ഒരു നല്ല പോയിന്റുമാണ്. ആ ശാസ്ത്രജ്ഞന് ഗവേഷണ സംബന്ധമായ യാത്രക്കും, മറ്റുള്ളതിനും ഈ ഗവേഷണഫണ്ട് ഉപയോഗിക്കുകയും ചെയ്യാം.

**ഗവേഷണമാരംഭിക്കാൻ ശ്രമിക്കുമ്പോൾ**

ഈ കടമ്പകളെല്ലാം കടന്ന് നൂതനങ്ങളായ ഗവേഷണങ്ങൾ തുടങ്ങിയാൽ ചിട്ടയായി ഗവേഷണങ്ങൾ മുമ്പോട്ടു പോകുന്നുണ്ടാകാം. ഇടക്കിടക്ക് പ്രശ്നങ്ങളുമുണ്ടാകാം. ഗവേഷണത്തിനാവശ്യമായ സാധനങ്ങൾ ലഭ്യമാക്കുന്നതിന് വലിയ പ്രശ്നങ്ങളൊന്നും ഇക്കാലത്തുണ്ടാകാറില്ല. എല്ലാ കെമിക്കൽസും ഗ്ലാസ് ഉപകരണങ്ങളും ഫോൺ വിളിച്ചു പറഞ്ഞാൽ മണിക്കൂറുകൾക്കകമോ ഒന്നോ രണ്ടോ ദിവസങ്ങൾ കൊണ്ടോ ലഭ്യമാകുന്ന ഫാസ്റ്റ് ട്രാക് പർച്ചേസ് സാധിക്കുന്ന അവസ്ഥയാണ് മിക്കവാറും എല്ലാ ലാബറട്ടറികളിലും ഇപ്പോഴുള്ളത്. ഈ സാധനങ്ങളെല്ലാം വാങ്ങുന്നതിനുള്ള കോൺട്രാക്റ്റ് അതുൽപാദിപ്പിക്കുന്ന കമ്പനികളുമായി ഓരോ ലാബറട്ടറിയിലും നടപ്പിലാക്കിയിട്ടുണ്ടാകും. ഇത് റേറ്റ് കോൺട്രാക്റ്റ് അടിസ്ഥാനത്തിലായിരിക്കുമെന്നുള്ളതുകൊണ്ട് വിലപേശലിന്റേയോ, ഗുണനിലവാരത്തിന്റേയോ, ലഭ്യമാക്കുന്നതിന്റെ ചിലവോ, കൈക്കൂലിയോ കള്ളത്തരമോ പൊതുവേ ഒഴിവാക്കാൻ സാധിച്ചിട്ടുള്ളതിനാൽ ഗവേഷണത്തിന്നാവശ്യമായ ദ്രവ്യങ്ങളുടെ ലഭ്യത പ്രോജക്റ്റിൽ ഫണ്ടുണ്ടെങ്കിൽ ബുദ്ധിമുട്ടാകാറില്ല.

ഇന്നു ഭാരതത്തിലെ എല്ലാ ലാബറട്ടറികളിലും ഈ സൗകര്യമുള്ളതുകൊണ്ട് അത് വലിയൊരനുഗ്രഹമാണ്. ഏതു ആധുനീക ഗവേഷണവും, കുറെ ഉപകരണങ്ങളുടെ അടിസ്ഥാന വിശകലനത്തിലൂടെ ലഭ്യമാകുന്ന ഡാറ്റയും ചേർത്തു വേണം മുമ്പോട്ടു പോകാൻ. സാമാന്യ ഗവേഷണത്തിന് ഉപയോഗിക്കുന്ന എല്ലാ ആധുനീക ഉപകരണങ്ങളും പത്തുലക്ഷം രൂപയിൽ കൂടുതൽ വിലവരുന്നവയാണ് അവയെല്ലാം വികസിത രാജ്യങ്ങളിൽ നിന്നിറക്കുമതി ചെയ്യുന്നവയാണ്. അതെല്ലാം ഒരു ഡിവിഷനിലെ പല പ്രോജക്റ്റുകൾക്കുമുപയോഗിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതുമാണ്. ചിലതെല്ലാം ചില വ്യക്തികളുടെ പ്രോജക്റ്റിന്റെ ഭാഗവുമാകാം, കോമൺ ഫെസിലിറ്റിയുമാകാം. ഒരു ഗവേഷകന്, അതുപയോഗിക്കുന്ന വേളയിലും ചില സങ്കീർണമായ പ്രശ്നങ്ങളുണ്ടാകാൻ സാദ്ധ്യതയുണ്ട്. ആ ഉപകരണങ്ങൾ എന്റേതുമാത്രമെന്നു പറയുന്നവരും അത് മറ്റുള്ളവർ ഉപയോഗിക്കുന്നതിൽ വിയോജിപ്പുള്ളവരും, മറ്റുള്ളവർക്കു കൊടുക്കേണ്ടതില്ലെന്ന് സ്വകാര്യമായി നിർദ്ദേശിക്കുന്നവരും, കേടാണെന്ന് നുണ പറയാൻ നിർദ്ദേശിക്കുന്നവരും, മെയിന്റ

നൻസിലാണെന്നു പറയുന്നവരും, ആ ഉപകരണം പ്രത്യേക ആവശ്യത്തിനു മാത്രം ഉപയോഗിച്ചാൽ മതിയെന്ന് ഡയറക്ടർ നിർദ്ദേശിച്ചിട്ടുണ്ടെന്നു പറയുന്നവരുമുണ്ടാകും. മേൽ വിവരിച്ച ചില കാര്യങ്ങളും, ചില തൊടു ന്യായങ്ങളും സത്യവും വസ്തുതയുമാകാം. ചിലത് സ്വാർത്ഥതയിൽ നിന്നുടലെടുത്തതുമാകാം. മുമ്പോട്ടുള്ള പ്രയാണത്തിൽ വരാവുന്ന ഇത്തരത്തിലുള്ള തടസ്സങ്ങൾ ഏറെയുണ്ട്. ചിലപ്പോൾ കൂടെയുള്ളവർ നിസ്സഹരിക്കും. ചില വേളയിൽ നിസ്സഹരിപ്പിക്കും. ഒരു ഗവേഷകൻ യഥാർത്ഥത്തിൽ പതറിപ്പോകുമ്പോൾ സത്യം ധർമ്മം നീതിന്യായം കൈവിടാതെ സൂക്ഷിക്കാൻ പഠിക്കേണ്ടത് ഈ അവസരങ്ങളിലാണ്. ഈ പ്രശ്നങ്ങളെല്ലാം ഉണ്ടാക്കുമ്പോഴും ഉണ്ടാകുമ്പോഴും രണ്ടു മാർഗങ്ങളാണ് ഗവേഷകനുള്ളത് ധർമ്മബോധത്തോടെയുള്ള വിഷമകരമായ മാർഗം, ധർമ്മബോധമില്ലാത്ത വിഷമരഹിത മാർഗം.

**ധർമ്മബോധത്തോടെയുള്ള പ്രയാണം**

ഈ മാർഗത്തിലൂടെ പോകുമ്പോൾ മറ്റു ഡിവിഷനിലോ ലാബറട്ടറിയിലോ ഉള്ള പലരുടെയും സഹായം സ്വീകരിച്ചും, അവരിൽ നിന്ന് ഗവേഷണത്തിന്നാവശ്യമായ സാധനങ്ങൾ സ്വീകരിച്ചും വ്യത്യസ്ഥ ഡിവിഷനിലോ സ്ഥാപനങ്ങളിലോ ഉള്ള ഗവേഷണ ഉപകരണങ്ങളുപയോഗിച്ചും, അവരോട് താഴ്മയായി അപേക്ഷിച്ചും, ഗവേഷണം മുമ്പോട്ടുകൊണ്ടുപോകാം. സഹായികളില്ലാത്ത അവസ്ഥ പരിഹരിക്കാനായി ഒറ്റക്കോ ഉള്ളവരുമായി ചേർന്നോ രാവും പകലും പ്രവർത്തിച്ചും ഓരോ പന്ഥാവിലൂടെയും ഓരോ അടിവെച്ച് മുന്നോട്ടു പോകുന്നവരുമുണ്ട്. സാങ്കേതിക വിദ്യകൾ വികസിപ്പിക്കുന്നതിൽ എന്തെല്ലാം പരിമിതികളുണ്ടെങ്കിലും ഈ പന്ഥാവ് സ്വീകരിച്ചില്ലെങ്കിൽ ആ ടെക്നോളജി വ്യാവസായിക ആവശ്യത്തിന്നായി ഉപയോഗിക്കുന്ന വേളയിൽ പാളിച്ചകൾ പ്രകടമാകും. സാങ്കേതികാവശ്യങ്ങൾക്കുപയോഗിക്കുന്ന പ്രോസസ്സും പ്രോഡക്ടും വികസിപ്പിക്കുമ്പോഴും ഓരോ കാൽവെപ്പും ശ്രദ്ധിച്ചു മുമ്പോട്ടുപോയില്ലെങ്കിൽ അതിന്റെ ഭവിഷ്യത്തുക്കളെല്ലാ Technology transfer ചെയ്യുമ്പോൾ അതനുഭവിക്കേണ്ടിവരും. കാരണം ആവശ്യത്തിനുള്ള ഡാറ്റ ലഭ്യമാക്കിയിട്ടില്ല എന്നും, ലഭ്യമായിട്ടുള്ളത് പലതും വിശ്വസനീയമല്ലാതെയും വരുന്ന അവസ്ഥയുണ്ടാകും. പലഗവേഷണങ്ങളും, ഗവേഷണഫലങ്ങളും യാഥാർത്ഥ്യങ്ങളിൽ നിന്നകന്നും പോകാറുണ്ട്. ശാസ്ത്രജ്ഞന്മാർ അവകാശപ്പെടുന്നതും അവർ പ്രസിദ്ധീകരിക്കുന്നതും അവരുടെ റിപ്പോർട്ടുകളിലൂടെ പുറത്തുവരുന്നതും പ്രബന്ധങ്ങളായി രചിക്കപ്പെടുന്നതും പേറ്റന്റുക

ളായിത്തീരുന്നതുമെല്ലാം പലപ്പോഴും അവകാശവാദങ്ങൾ മാത്രമായി ത്തീരാറുണ്ട്.

## യൂണിവേഴ്സിറ്റികളിലെ ഗവേഷണങ്ങൾ

ഈ ഗവേഷണങ്ങൾ കേന്ദ്രസർക്കാർ സ്ഥാപനങ്ങളിലും സംസ്ഥാന സർക്കാർ സ്ഥാപനങ്ങളിലും നടക്കുന്നതു പോലെത്തന്നെ യൂണിവേഴ്സിറ്റികളിലും നടക്കാറുണ്ട്. അവിടത്തെ പ്രൊഫസർമാർക്ക് പ്രൊമോഷൻ ലഭിക്കാൻ ഗവേഷണ പ്രബന്ധങ്ങളുടേയും, ഗവേഷണ വിദ്യാർത്ഥികളുടേയും എണ്ണവും പ്രധാനമാണ്. ചുരുങ്ങിയത് ഇത്രയും വിദ്യാർത്ഥികൾക്ക് ഓരോ പ്രൊഫസറുടെയും കീഴിൽ പിഎച്.ഡി ലഭിച്ചിരിക്കണമെന്നുള്ള വ്യവസ്ഥകളും ഇപ്പോഴുണ്ട്. ഇവിടെയെല്ലാം അദ്ധ്യാപകലോകവും ശാസ്ത്രജ്ഞ ലോകവും ഒരുമിച്ചു പോകുന്നു. ഇവിടെ ഗവേഷണം നടത്തുന്ന അദ്ധ്യാപകരും ശാസ്ത്രജ്ഞന്മാർ തന്നെയാണ്. പരിമിതമായ സൗകര്യത്തിനകത്തുനിന്നുകൊണ്ടാണ് ഏതാണ്ടെല്ലാ സംസ്ഥാന യൂണിവേഴ്സിറ്റികളിലും ഗവേഷണം നടക്കുന്നതും നടത്തുന്നതും.

അവിടത്തെ ഗവേഷണ പ്രോജക്റ്റുകളും ഡിപ്പാർട്ട്മെന്റ് ഹെഡ്ഡിലൂടെ കടന്നു പോകണം. ചിലപ്പോൾ യൂണിവേഴ്സിറ്റിയുടെ റിസർച്ച് അഡ്വൈസറി സമിതിയിലൂടെയും ഈ പ്രോജക്റ്റുകൾ കടന്നു പോകണം. യൂണിവേഴ്സിറ്റിയിൽ ലഭ്യമായ സൗകര്യങ്ങളുപയോഗിക്കുന്നവർക്ക് യൂണിവേഴ്സിറ്റിയുടെ ഫിനാൻസ് ഡിപ്പാർട്ടുമെന്റിലൂടെയും പ്രോജക്റ്റുകളുടെ പേപ്പറുകൾ കടന്നുപോകേണ്ടിവരും. ഇവിടെയെല്ലാം ചുവപ്പുനാടകളുണ്ടാകാനും സാദ്ധ്യതയുണ്ട്. ഇതൊന്നും തളർത്താതെ വേണം ഗവേഷകനും ശാസ്ത്രജ്ഞനും മുമ്പോട്ടു പോകാൻ. ഇത്രയും തടസ്സങ്ങൾ പലതരത്തിലും പലതലത്തിലുമെല്ലാം ഉണ്ടാകുമ്പോൾ മിക്കവാറും ശാസ്ത്രജ്ഞന്മാരും പ്രൊഫസർമാരും തളർന്നുപോകാറുണ്ട്. അവരെക്കുറെയൊക്കെ ചൈതന്യവത്താക്കുന്നത് മറ്റുള്ളവരിൽ നിന്ന് അംഗീകാരം നേടാനുള്ള ഇച്ഛാശക്തിയാണ്. ആ ഇച്ഛാശക്തിയുടെ പൂർത്തീകരണത്തിന് ഗവേഷകർ അശാസ്ത്രീയമായ മാർഗങ്ങളും പിന്തുടരാറുണ്ട്.

## ശാസ്ത്രഗവേഷണത്തിലെ അധാർമ്മീക പന്ഥാവ്

വികസിത രാഷ്ട്രങ്ങളിലൊന്നിൽ പാട്രിക് എന്നു പേരായ ഗവേഷകൻ അതിസങ്കീർണമായ ഒരു ബയോകെമിക്കൽ സംയുക്തമുണ്ടാക്കാനുള്ള പ്രക്രിയ കണ്ടെത്തിയത്രെ. ഈ സംയുക്തമുണ്ടാക്കാൻ ശാസ്ത്രലോകത്തിലെ മറ്റു ശാസ്ത്രജ്ഞർ പല മാർഗങ്ങളുമവലംബിച്ചെങ്കിലും പരാജയപ്പെടുകയായിരുന്നു. ആ സംയുക്തം ലാബറട്ടറിയിലുണ്ടാക്കി

എന്നായിരുന്നു വളരെ സീനിയറല്ലാത്ത പാട്രിക് അവകാശപ്പെട്ടത്. അദ്ദേഹത്തിന്റെ പ്രോജക്റ്റ് ഡയറക്ടറായിരുന്ന ശാസ്ത്രജ്ഞൻ ഇതെല്ലാം ശരിയെന്നുവാദിക്കുകയും ചെയ്തു. പല പ്രാവശ്യം ഈ പരീക്ഷണം ആവർത്തിച്ച് ഉറപ്പുവരുത്തിയിട്ടാണ് ഈ അവകാശവാദം മുമ്പോട്ടുവെച്ചതെന്നവർ വാദിച്ചു. ശാസ്ത്രലോകം സംശയത്തോടെ വീക്ഷിച്ച ഈ കണ്ടുപിടുത്തം അതേ മാർഗത്തിലൂടെ അരഡസൻ ലാബറട്ടറികളിൽ പരീക്ഷണത്തിനു വിധേയമാക്കി. പാട്രിക് സ്വയം ചെയ്യുമ്പോൾ ചില ഗവേഷണഫലങ്ങൾ ലഭിക്കുന്നുവെങ്കിലും മറ്റൊരു ലാബറട്ടറിയിലും ഈ പ്രത്യേക തരത്തിലുള്ള ഫോസ്ഫോകോംബൗണ്ടുകൾ - (സംയുക്തങ്ങൾ) ഉണ്ടാക്കാൻ സാധിച്ചില്ല. ഇത് ആ രാജ്യത്തിലെ ശാസ്ത്ര ഗവേഷണ രംഗങ്ങളിലെ മൂല്യച്യുതിയാണെന്നും ഇത്തരത്തിലുള്ളത് സംഭവിച്ചാൽ അതിലേർപ്പെട്ടിരിക്കുന്നവരെ സ്ഥിരമായി കരിമ്പട്ടികയിൽ പെടുത്തണമെന്നും ശക്തമായി ശാസ്ത്രലോകം നിർദ്ദേശിക്കുകയുണ്ടായി.

ശാസ്ത്രജ്ഞരുടെ ഇടയിൽ കൂടിവരുന്ന ഇത്തരത്തിലുള്ള അവകാശവാദങ്ങളുന്നയിക്കുന്ന രോഗത്തെ പാട്രിക്കിസം എന്നും ചിലർ കളിയാക്കി വിളിക്കാറുള്ളതായി അമേരിക്കൻ ശാസ്ത്രവാരികകളിലും മാസികകളിലും പ്രത്യക്ഷപ്പെട്ടു. ഇല്ലാത്തത് ഉണ്ടെന്നു സമർത്ഥിക്കുക, ലഭിക്കാത്തത് ലഭിച്ചുവെന്നും, സാധിക്കാത്തത് സാധിച്ചുവെന്നും വരുത്തലാണ് അധർമ്മത്തിന്റെ മാർഗ്ഗം.

**ഗവേഷണത്തിന്റെ നേട്ടങ്ങൾ**

യൂണിവേഴ്സിറ്റികളിലേയും ദേശീയ ഗവേഷണസ്ഥാപനങ്ങളിലേയും അതേപോലെ സംസ്ഥാന കേന്ദ്രഗവൺമെന്റ് ഗവേഷണ സ്ഥാപനങ്ങളിലേയും ശാസ്ത്രജ്ഞന്മാർക്ക് ഈ ഗവേഷണ ഫലങ്ങളെല്ലാം നിലനിൽപ്പിന്റേയും, അഭിമാനത്തിന്റേയും, പ്രൊമോഷന്റേയും ഭാഗമാണ്. ശാസ്ത്ര പ്രസിദ്ധീകരണങ്ങളിൽ പ്രബന്ധങ്ങളായും, ഗ്രന്ഥങ്ങളായും, പേറ്റന്റുകളായും,ടെക്നോളജിയായും, കൺസൾട്ടൻസിയായും, സെമിനാറുകളിലവതരിപ്പിക്കുന്ന പ്രബന്ധങ്ങളായും, ക്ഷണിക്കപ്പെട്ട സദസ്സുകളിൽ നൽകുന്ന പ്രഭാഷണങ്ങളായുമെല്ലാം അവതരിപ്പിക്കുമ്പോൾ മാത്രമാണ് ആ സ്ഥാനത്തിന്നർഹരാണെന്ന് അവർക്ക് (ഗവേഷകർക്ക്) അഭിമാനമുണ്ടാകുന്നത്. അത് നേർവഴിക്ക് സാധിച്ചെടുക്കാൻ ബുദ്ധിമുട്ടായി വരുമ്പോളും അതിന് അനവധി പ്രശ്നങ്ങളും സങ്കീർണങ്ങളായ തടസ്സങ്ങളുമുണ്ടാകുമ്പോഴും, ശാസ്ത്രജ്ഞരും കുറുക്കു വഴികൾ തേടുന്നു. അതും അധാർമ്മീക പന്ഥാവാണ്. അത് അടിമുടിയില്ലാതാക്കാൻ ലോകത്തിലെ ഒരു രാജ്യത്തിലെ ഭരണകൂടത്തിനും സാധിച്ചു എന്നു വരില്ല.

അതിന്റെ അളവ്/എണ്ണം കുറക്കാനേ സാധിക്കുകയുള്ളൂ. അതിനുള്ള മാർഗങ്ങളെന്തെന്നറിയണമെങ്കിൽ തടസ്സങ്ങളെന്തെല്ലാമാണെന്നറിയണം. ധർമ്മാധർമ്മങ്ങൾ സത്യാസത്യങ്ങൾ ന്യായാന്യായങ്ങൾ ചിലർമാത്രം അറിയുകയും മറ്റുള്ളവർക്ക് ഇതിലൊന്നും താൽപര്യമില്ലാതിരിക്കുകയും, ഒറക്കെപ്പറയുന്നവനും, ഒടുക്കം നിർത്തുന്നവനും ഒന്നുമറിയാത്തവനുമായ വ്യക്തികൾ ധർമ്മവും നീതിയും ന്യായവും വാചകക്കസർത്തിലൂടെ മാത്രം പറഞ്ഞ് നേട്ടങ്ങൾ കൊയ്യുകയും ചെയ്യുമ്പോൾ ഈ സംസ്കൃത വരി ഓർമ്മിക്കാവുന്നതാണ്; ജാനാമിധർമ്മം ന ചമേ പ്രവൃത്തി (ധർമ്മമെന്തെന്നറിയാം അത് എന്റെ പ്രവൃത്തിയാലില്ല) ജാനാമ്യധർമ്മം ന ചമേ നിവൃത്തി (അധർമ്മമെന്താണെന്നുമറിയാം അതല്ലാതെ മറ്റു നിവൃത്തിയുമില്ല.) ശാസ്ത്രർ അധർമ്മം ചെയ്യാൻ നിർബന്ധിതരാകും.

**അദ്ധ്യാപകവൃത്തിയും ശാസ്ത്രജ്ഞവൃത്തിയും**

അൽപം കൂടി അദ്ധ്യാപകരെക്കുറിച്ച് പറഞ്ഞിട്ട് വീണ്ടും ശാസ്ത്രജ്ഞരുടെ വിഷയത്തിലേക്കു വരാം. അദ്ധ്യാപകരുടെ ലോകം പോലൊരു ലോകമാണ്, ശാസ്ത്രജ്ഞലോകവും. പലപ്പോഴും ഇതുരണ്ടും പൂരകങ്ങളാണ്. യൂണിവേഴ്സിറ്റികളിലും ഗവേഷണശാലകളിലും അദ്ധ്യാപകർ ഗവേഷകരാവുകയും ഗവേഷകർ അദ്ധ്യാപകരാകുകയും ചെയ്യുന്നു. ഇന്നത്തെ ചെറുപ്പക്കാരിൽ പലരും ശാസ്ത്രജ്ഞരുടെ ലോകം എന്നു കേൾക്കുമ്പോൾ, വളരെ വളരെ ഉയരത്തിലുള്ളതും അപ്രാപ്യമായ ഒരു സ്ഥാനവുമാണെന്നു വിചാരിക്കുകയോ തെറ്റിദ്ധരിക്കുകയോ ചെയ്യുന്നു. അവർ ഭക്ത്യാദരപൂർവം ശാസ്ത്രജ്ഞപദവിയെക്കുറിച്ച് പല സംശയങ്ങളും ചോദ്യങ്ങളും ചോദിക്കാറുമുണ്ട്. കൂടാതെ ഇപ്രകാരം ചോദ്യം ചോദിക്കുന്ന പലരുടേയും മനസ് മുഖത്തിലൂടെ വ്യക്തമാകാറുണ്ട്. ആ ധാരണയിൽ എന്തെങ്കിലും കാര്യമായ തെറ്റുണ്ടാകണമെന്നില്ല. മറിച്ച് ലോകജനതയിലൊരു ചെറിയ വിഭാഗമായ ശാസ്ത്രജ്ഞന്മാരിലും അതാതു ദേശത്തും, അതാതു പ്രായത്തിലും, അവരുടെ വിദ്യാഭ്യാസാടിസ്ഥാനത്തിലും, സാംസ്കരിക മൂല്യങ്ങളുടെ ഉൾക്കാഴ്ചയിലുമുണ്ടാകുന്ന നന്മതിന്മകളെല്ലാം ഉണ്ടാകുമെന്നത് സത്യം മാത്രമാണ്. അത് എല്ലാവരും അറിഞ്ഞിരിക്കണം.

ഭാരതത്തിൽ ഉണ്ടായിരുന്നതും വേണ്ടിയിരുന്നതും, Survival of the noblest ആണ്. ആ ചിന്താധാരകൾ ഉൾക്കൊള്ളാൻ സാധിക്കുന്ന മനസ്സായിരുന്നു ഭാരതീയന്റേത്. അങ്ങിനെയുള്ള ഭാരതീയ സമൂഹത്തിൽ അദ്ധ്യാപകനുള്ള സ്ഥാനമല്ല, പാശ്ചാത്യനാടുകളിൽ അദ്ധ്യാപകനുള്ളത്. അവിടെ അദ്ധ്യാപകൻ പുസ്തകത്തിനും (സിലബസിനും)

വിദ്യാർത്ഥികൾക്കുമിടക്കുള്ള ഒരു മധ്യസ്ഥൻ മാത്രമാണ്. അയാളുടെ ശമ്പളം ആ ജോലിക്കുള്ള കൂലി മാത്രമാണ്, മറ്റേതു ജോലിയും പോലെ. ഭാരതത്തിലെ അദ്ധ്യാപകന്റേത് ജോലിയല്ല. അത് ആചാര്യ ധർമ്മമാണ്. വിവരങ്ങൾ ശേഖരിച്ച്, അതിനെ അറിവുകളാക്കി, അതിനെ ബുദ്ധിവൈഭവമാക്കി, അവയെല്ലാം ജീവിതാനുഭവങ്ങളാക്കി കൊടുക്കുന്നതു വരെയാണ് അദ്ധ്യാപകന്റെ ധർമ്മം. ആ അദ്ധ്യാപകനാണ് സമൂഹത്തേയും വളരുന്ന തലമുറകളേയും മുമ്പോട്ടു നയിക്കേണ്ട ആചാര്യൻ. ആചാര്യന് പുസ്തകത്തിലുള്ളതു പഠിപ്പിക്കൽ മാത്രമായിരുന്നില്ല ദൗത്യം. അതിലും എത്രയോ കൂടുതൽ കാര്യങ്ങൾ ധർമ്മമായിട്ടനുശാസിക്കാനും പ്രാവർത്തികമാക്കി കാണിച്ചുകൊടുക്കാനുമുണ്ട്. നമ്മുടെ ഉപനിഷത്തുക്കൾ ആചാര്യനും, മാതാവിനും പിതാവിനും തുല്യമായ പദവിയാണ് നൽകിയിരിക്കുന്നത്. അങ്ങിനെയാണ് ആചാര്യ ദേവോ ഭവ എന്ന സന്ദേശമുണ്ടായത്. ആചാര്യൻ ഈ നിലവാരത്തിലേക്കുയർന്നാലും ഇല്ലെങ്കിലും, ഇന്ന് പല അദ്ധ്യാപകരും ചെത്തു തൊഴിലാളികളുടെ നിലവാരത്തിലേക്ക് എത്തിനിൽക്കുന്നുണ്ടെങ്കിലും, ജനങ്ങൾ പ്രതികരിക്കാറുണ്ട്. "ആ മാഷ് അങ്ങിനെ ചെയ്തോ? വിദ്യാർത്ഥികളെ പഠിപ്പിക്കുന്ന ആളല്ലേ? അയാളങ്ങിനെ ചെയ്യാമോ? അദ്ദേഹത്തിന്റെ ജോലിക്കൊരു മാന്യതയില്ലേ? അദ്ധ്യാപകനല്ലേ?" ഇങ്ങിനെയെല്ലാം പറയുന്നതിന്റെ പുറകിൽ അദ്ധ്യാപകന്റെ ധർമ്മം ഒരു ടേപ്പ് റെക്കോർഡറിന്റേതല്ല എന്ന് ഭാരതം അംഗീകരിക്കുന്നു എന്നത് വ്യക്തമാണ്.

**അദ്ധ്യാപകനെക്കുറിച്ചും ശാസ്ത്രജ്ഞനെക്കുറിച്ചുമുള്ള ഭാരതീയ വീക്ഷണം**

രണ്ടു വർഷങ്ങൾക്കു മുമ്പ് ഒരു അമേരിക്കൻ പ്രൊഫസർ ഒരു കമന്റ് പറഞ്ഞത് അവിടത്തെ പത്രത്തിൽ വായിച്ചു. ഒരു പെൺകുട്ടി ഒറ്റക്ക് അസമയത്ത് ഒരാൺകുട്ടി മാത്രമുള്ള മുറിയിലേക്ക് പോയാൽ ഒരു പക്ഷേ ആ പെൺകുട്ടി ബലാൽസംഗത്തിന് വിധേയയാകാൻ സാദ്ധ്യതയുണ്ടെന്ന ബോധം പെൺകുട്ടികൾക്ക് ഉണ്ടാകേണ്ടതാണ്. ഈ വരി പറഞ്ഞതിന്റെ അടുത്ത ദിവസം അദ്ദേഹത്തെ യൂണിവേഴ്സിറ്റി ഡിസ്മിസ് ചെയ്തു. ഈ ഉപദേശം ഒരു പക്ഷേ ഇന്ത്യയിലാണ് പെൺകുട്ടികൾക്കു നൽകിയതെങ്കിൽ ആ അദ്ധ്യാപകൻ, സമൂഹത്തിനു നൽകുന്ന (പ്രത്യേകിച്ചും പെൺകുട്ടികൾക്ക് നൽകുന്ന) ഒരു നല്ല ഉപദേശമായിട്ടു മാത്രമേ ഇവിടത്തെ സാധാരണ ജനതയും ഫെമിനിസ്റ്റുകൾ പോലും എടുക്കുകയുള്ളൂ. ഇതും ഞാനെഴുതിയത് അദ്ധ്യാപകവൃത്തിയോടുള്ള ധാർമ്മീക വീക്ഷണം, ഭാരതത്തിലെന്തായിരു

ന്നുവോ അതുപ്രകാരമുള്ള വീക്ഷണമല്ല വിദേശികളുടെ അദ്ധ്യാപകരോടുള്ള വീക്ഷണം എന്നു വിവരിക്കാനാണ്.

**ശാസ്ത്രജ്ഞനിൽ നിന്ന് അധാർമ്മീക പന്ഥാവ് ജനം പ്രതീക്ഷിക്കുന്നില്ല.**

അദ്ധ്യാപകരെ പോലെയാണ് ശാസ്ത്രജ്ഞനെന്നു പറയുമ്പോൾ ധർമ്മബോധമുള്ള സത്യാന്വേഷി എന്നാണ് നാം മനസ്സിൽ നിറക്കുന്ന ആദരവ്. ഒരു ശാസ്ത്രജ്ഞൻ, ശാസ്ത്രജ്ഞാനമുള്ളവനാണ്. അവന് രാഷ്ട്രത്തേയും സമൂഹത്തേയും കുടുംബത്തേയും വ്യക്തിയേയും നന്മയിലേക്ക് നയിക്കാൻ സാധിക്കും. അഥവാ ശാസ്ത്രജ്ഞന് മനുഷ്യനെ നന്മയിലേക്ക് നയിക്കാൻ സാധിക്കുമെന്ന് സാധാരണ ജനത വിശ്വസിക്കുന്നു. ഭാരതത്തിലെ പ്രത്യേകതകൾ വെച്ചു നോക്കിയാൽ, നന്മയുടെ പന്ഥാവിലൂടെ നയിക്കുന്നവരെല്ലാം നന്മയുള്ളവരാകണമെന്ന് ഭാരതത്തിലെ ജനങ്ങൾ പ്രതീക്ഷിക്കുന്നു. വിദേശരാജ്യത്ത് മദ്യം കഴിക്കുന്ന പ്രൊഫസർ മദ്യത്തിന്റെ ദൂഷ്യഫലങ്ങൾ വിവരിച്ചാൽ സമൂഹമതിനെ വ്യക്ത്യധിഷ്ഠിതമെന്നും സമൂഹാധിഷ്ഠിതമെന്നും രണ്ടായിക്കാണുന്നതിൽ വിഷമിക്കാറില്ല. അതല്ല ഭാരതത്തിലെ അവസ്ഥ. ആരു പറയുന്നു എന്നതും എന്തു പറയുന്നു എന്നതും ഇവിടെ പ്രസക്തമാണ്.

**തളർച്ചയും വളർച്ചയും ആദ്യാനുഭവങ്ങളും**

ഇത്രയും ഞാനിവിടെയെഴുതിയത്; ഇത്തരത്തിലുള്ള പ്രോജക്റ്റ് ലീഡറുടെ കൂടെ ഗവേഷണം നടത്തി പിന്നെ സ്വന്തം പ്രോജക്റ്റുകളെടുത്ത് മുന്നേറാൻ ശ്രമിക്കുമ്പോൾ, വേദനിച്ചു വളർന്നവരുടെയടുത്തു നിന്ന് ലഭിക്കുന്ന സഹായാനുഗ്രഹങ്ങൾ വേദനിക്കാതെ വളർന്നവനിൽ നിന്ന് താഴെക്കിടയിലുള്ള സഹപ്രവർത്തകർക്ക് പ്രതീക്ഷിക്കാൻ വിഷമമായിരിക്കും എന്നറിയിക്കാനാണ്. കഠിനമായ പരിശ്രമത്തിലൂടെയല്ലാതെ ശാസ്ത്രജ്ഞപദവിയിലേക്കുയർന്നവർ സ്വന്തം പ്രോജക്റ്റിൽ ഗവേഷണം തുടങ്ങുന്നതു തന്നെ ഏറെ പ്രയാസത്തോടെയായിരിക്കും. ആത്മാർത്ഥതയും അനുഭവജ്ഞാനവുമുള്ള വിഷയജ്ഞാനിയായ ഒരു ശാസ്ത്രജ്ഞന്റെ കീഴിൽ ഗവേഷണം തുടങ്ങുന്ന വ്യക്തിക്കാണ് നല്ല ദിശാബോധവും ആത്മാർത്ഥതയും കണ്ടും കേട്ടും അനുഭവിച്ചും പഠിക്കാൻ സാധിക്കുന്നത്. പ്രഗത്ഭരായ എല്ലാ ശാസ്ത്രജ്ഞന്മാരും പ്രഗത്ഭരുടെ കീഴിൽ ഗവേഷണം നടത്തി വളർന്നവരായിരിക്കാനാണ് സാധ്യത. കൂടുതൽ പ്രാഗത്ഭ്യം തെളിയിക്കാത്ത ധാർമ്മീക മൂല്യങ്ങളില്ലാത്ത ശാസ്ത്രജ്ഞന്മാരുടെ കീഴിൽ വളർന്നാൽ അത് വളർച്ചയാകുകയുമില്ല. യൂണിവേഴ്സിറ്റികളിലായാലും ഗവേഷണശാലകളിലായാലും ഇതാണു സത്യം!

### പല പ്രോജക്റ്റുകളിൽ ഗവേഷണം

ഒരു പ്രോജക്റ്റിൽ ഗവേഷണം നടത്തിക്കൊണ്ടിരിക്കുന്ന വേള യിൽത്തന്നെ ഒരേ ഗവേഷകന് പല പ്രോജക്റ്റുകളിലും പ്രവർത്തി ക്കേണ്ടതായിട്ടും വരാം. പല പ്രോജക്റ്റുകളിൽ ഭാഗീകമായി പ്രവർത്തിച്ചു കൊണ്ടിരിക്കുമ്പോൾ തന്നെയാണ് സ്വന്തമായി ഗവേ ഷണ പ്രോജക്റ്റുകൾ ഏറ്റെടുക്കുവാനും ചെയ്യുവാനും ശ്രമിക്കേണ്ട ത്. സ്വന്തമായി പ്രോജക്റ്റ് ലഭിക്കുമ്പോഴും മറ്റു പ്രോജറ്റുകളിലും കാര്യ മായ ശാസ്ത്രഗവേഷണ സംഭാവനകൾ നൽകേണ്ടതായിട്ടുമുണ്ടാകും. മറ്റു പ്രോജക്റ്റുകളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന വേളയിൽ സ്വന്തം പ്രോജക്റ്റിൽ ഗവേഷണം നടത്തുമ്പോൾ അപസ്വരങ്ങളുണ്ടാകാൻ സാദ്ധ്യതയുണ്ടെന്നു സൂചിപ്പിച്ചു. മനുഷ്യസഹജമായ അസൂയ മുകളി ലുള്ളവർ പ്രദർശിപ്പിക്കുന്നതിന്റെ പ്രതികരണമാണ് അപസ്വരങ്ങളുട ലെടുക്കുന്നത്. കീഴിലുള്ളവനും സഹപ്രവർത്തകനായിരുന്നവനും വള രുമ്പോഴും ഉയരുമ്പോഴുമുള്ള അസഹിഷ്ണുത മനുഷ്യസഹജ മായിത്തന്നെ ചിലരിൽ കാണുമെന്നു പറയാറുണ്ട്. അത് ശാസ്ത്രമ ണ്ഡലത്തിൽ വളരെ പ്രകടമാണ്.

### നിഷേധാത്മക വികാരങ്ങൾ ശാസ്ത്രജ്ഞനിലും

അപസ്വരങ്ങളും, അസഹിഷ്ണുതയും, അസൂയയുമെല്ലാം നിറഞ്ഞു നിൽക്കുന്ന വേളയിൽ നാം മുകളിലുള്ളവരോട് പറയുന്നതും കേൾക്കു ന്നതും തുറന്ന മനസ്സോടെ അവർ സ്വീകരിച്ചുകൊള്ളണമെന്നില്ല. ആ സമയത്ത് താഴെയുള്ളവർ ഗവേഷണങ്ങളിൽ വിഷമകരമായ പ്രശ്ന ങ്ങളനുഭവിക്കുമ്പോൾ മുകളിലുള്ളവർക്ക് ചിലപ്പോൾ അത് ആനന്ദ ത്തിനു കാരണമാകാറുണ്ട്. കീഴെയുള്ളവന്റെ പ്രശ്നങ്ങൾ നിലനിൽക്കേ ണ്ടത് മുകളിലുള്ളവന് ആവശ്യമാണെന്നു തോന്നിയാൽ പ്രശ്നങ്ങൾക്ക് പരിഹാരം മുകളിൽ നിന്ന് പ്രതീക്ഷിക്കാനും സാദ്ധ്യമല്ല. ഇത് ഒരു തരത്തിലുള്ള മുൻവിധിയായി പ്രകടമാകുന്നു. വിവാഹാനന്തരം, അമ്മയ്ക്ക് മകനോടു തോന്നുന്ന (മരുമകളോടല്ല) വികാരം പോലെ യാണിത്. ഇവിടെ റിപ്പോർട്ടിങ് സയിന്റിസ്റ്റുമാരും ഡിവിഷൻ ഹെഡു മാരുമെല്ലാം വാക്കുകൾ മാറുന്നതുപോലെ പ്രവൃത്തിയിലും മാറ്റങ്ങളു ണ്ടാകും. പ്രതിഷേധത്തിന്റേയും നിഷേധത്തിന്റേയും നിലവാരത്തി ലേക്കുള്ള മാറ്റം!

### ഇവിടെ അവകാശങ്ങൾ നിഷേധിക്കപ്പെടാം

ഒരു ഗവേഷകൻ അന്നുവരെ (പുതിയ പ്രോജക്റ്റ് തുടങ്ങുന്നതുവരെ) ചെയ്തുകൊണ്ടിരുന്ന ഗവേഷണത്തിൽ അവനവകാശപ്പെട്ട പേരും

പ്രസിദ്ധിയും സ്ഥാനവും, ക്രെഡിറ്റുമെല്ലാം ഒറ്റ ദിവസം കൊണ്ടില്ലാതായി എന്നു വരാം, സാവധാനത്തിലില്ലാതാകുകയും ചെയ്യാം. സ്ഥാന ചലനം സംഭവിച്ച് ആ സ്ഥാനത്ത് മറ്റു പലരും ഇരുപ്പുറപ്പിക്കാനുമുണ്ടാകും.

അന്നുവരെ അനുഭവിച്ചിരുന്ന പല സൗകര്യങ്ങളും ഇല്ലാതായെന്നു വരാം. അന്നുവരെ ചെയ്ത ഗവേഷണത്തിന്റെ ക്രെഡിറ്റായി പ്രബന്ധങ്ങളിൽ ലഭിക്കേണ്ടതായ പേരിന്റെ സ്ഥാനം പോലും നഷ്ടപ്പെട്ടേക്കാം. പേറ്റന്റുകളിലും, പ്രബന്ധങ്ങളിലും, സാങ്കേതിക വിദ്യകളിലും, വാർഷിക റിപ്പോർട്ടുകളിലും കാര്യമായ ഗവേഷണ സംഭാവനകളുണ്ടെങ്കിലും ഈ വ്യക്തിയുടെ മറ്റുസ്ഥാനമാനങ്ങൾ പൂർണ്ണമായും നഷ്ടപ്പെട്ടേക്കാം. എത്ര നല്ല സംഭാവന നൽകിയിട്ടുണ്ടെങ്കിലും സ്വന്തം പ്രോജക്ട് തുടങ്ങുന്ന ഒരു സുപ്രഭാതത്തിൽ അതപ്രത്യക്ഷമാകാം. ചിലപ്പോൾ ഭാവിയിൽ നിയമപ്രശ്നങ്ങളുണ്ടാകാതിരിക്കാൻ ചെറിയൊരു acknowledgement മാത്രമേ ലഭിച്ചുള്ളൂ എന്നും വരാം. ഇയാളുടെ സംഭാവന വളരെ തുച്ഛമാണെന്നു വരുത്തിത്തീർക്കലും സാധാരണമാണ്. ചങ്കൂറ്റമുള്ള ഗവേഷകൻ അർഹിച്ചത് ചോദിച്ചുവാങ്ങാറുണ്ട് അതു സർവസാധാരണമല്ല, ചിലപ്പോൾ പ്രായോഗികവുമില്ല.

**അർഹിച്ചവർക്ക് അർഹിച്ചത് ലഭിക്കാതെ പോകാം**

വിദേശരാജ്യങ്ങളിൽ (കുറച്ചു ദിവസത്തെ അനുഭവത്തിൽ നിന്ന് അറിഞ്ഞത്) ഇതിൽ നിന്നും ഭിന്നമായ കാഴ്ചയാണ് കാണുവാൻ സാധിച്ചത്. ഗവേഷണത്തിൽ പ്രത്യക്ഷമായോ പരോക്ഷമായോ ബന്ധപ്പെട്ട് സംഭാവന നൽകിയിട്ടുള്ളവർക്ക് അർഹതപ്പെട്ടത്, നൽകുന്നതിൽ ആർക്കും വിമുഖതയുണ്ടാകാറില്ല. ആ വ്യക്തി ജീവിച്ചിരിപ്പില്ലെങ്കിൽ പോലും അയാൾക്കർഹതപ്പെട്ടത് നൽകുന്ന കീഴ്വഴക്കവും ഉണ്ട്. അർഹതപ്പെട്ടത് ചോദിച്ചു വാങ്ങുമ്പോൾ അതൊരു വഴക്കായി പരിഗണിക്കാറുമില്ല. അങ്ങിനെ അവകാശപെട്ടത് ചോദിച്ചുവാങ്ങാൻ അവസരവുമവിടങ്ങളിലുണ്ട്. ചൈതന്യവത്തായ നിയമവ്യവസ്ഥയും (കോടതികയറാതെ) അതാതു സ്ഥാപനത്തിൽത്തന്നെയുണ്ട്. ഗവേഷണ ഫലങ്ങൾ പേറ്റന്റു ചെയ്യപ്പെടുകയോ അവാർഡിനർഹത നേടുകയോ ചെയ്യുമ്പോൾ അതിൽ പങ്കെടുത്തിരുന്നവർക്കവകാശപ്പെട്ടത് നൽകിയില്ലെങ്കിൽ പരാതി കോടതികളിലേക്കെത്തുന്നതിനും അവിടത്തെ നിയമപന്ഥാവുകളെതിരല്ല.

**പ്രതിഷേധം യൂണിയനുകളേറ്റെടുക്കാറുണ്ട്**

അമേരിക്കയിലും മറ്റു വികസിത രാഷ്ട്രങ്ങളിലും ഇത്തരത്തിലുള്ള

കോടതി വ്യവഹാരങ്ങൾ റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ട്. പ്രത്യേകിച്ചും വിദേശ ശാസ്ത്രജ്ഞന്മാരോടുള്ള വിവേചനത്തിന്റെ അടിസ്ഥാനത്തിലാണ് ഈ കോടതി കയറിയിറങ്ങൽ. എന്നാൽ ഭാരതത്തിൽ അർഹിച്ചതു ലഭിക്കാതെ വരുന്നവരാണ് കോടതിയിലേക്കു പോകുന്നത്. ഇക്കാലഘട്ടത്തിൽ ഇത്തരം പ്രശ്നങ്ങൾ പരിഹരിക്കാൻ മാർഗമുണ്ട് എന്നതിനേക്കാൾ പ്രധാനപ്പെട്ട കാര്യം ഏതെണ്ടെല്ലാ ഗവേഷകരും അവരുടെ അവകാശം നിഷേധിക്കപ്പെട്ടാൽ ശാന്തരായി അതു സഹിക്കുന്നു എന്നതാണ്. അതിന്റെ പേരിൽ പ്രശ്നങ്ങളുണ്ടാക്കി അർഹിച്ചത് ലഭ്യമാക്കാൻ ശ്രമിക്കുന്നതിനേക്കാൾ വിഷമം കുറവുള്ളത് 'മറക്കുകയും പൊറുക്കുകയും ചെയ്യുക' എന്ന പന്ഥാവാണ്.

ചിലപ്പോൾ ഈ അവകാശ നിഷേധങ്ങൾ, ലാബറട്ടറിയിലെ എംപ്ലോയീസ്/സയിന്റിസ്റ്റ്സ് യൂണിയൻ ഏറ്റെടുത്ത് പ്രതിഷേധിക്കുന്നതും കാണാറുണ്ട്. എന്നാൽ ഇതിനൊന്നും പോകാതെ ശാന്തരായി പോകുന്നതുവരെ പോകട്ടെ, ഇല്ലെങ്കിൽ വേണ്ടെന്നു പറയുന്നവർക്കു ലഭിക്കുന്ന സന്ദേശം കരയുന്ന കുഞ്ഞിനേ പാലു ലഭിക്കൂ എന്നതാണ്. പലപ്പോഴും ഭൂരിഭാഗം ഗവേഷകരും കരയാറില്ല. വ്യാവസായികാവശ്യത്തിനുള്ള സാങ്കേതിക വിദ്യകൾ വികസിപ്പിക്കുമ്പോൾ അതിൽ നിന്നു ലഭിക്കുന്ന റോയൽറ്റിക്കുള്ള അവകാശം പോലും ഇന്ത്യയിൽ, നിഷേധിക്കപ്പെടുന്നതുപോലെ വിദേശരാജ്യങ്ങളിൽ നിഷേധിക്കുന്നതായി കണ്ടിട്ടില്ല. അതിനു കാരണം ഓരോ സാങ്കേതീകാവശ്യത്തിനുമുള്ള ഗവേഷണവും തുടങ്ങുന്നതിനു മുമ്പ് അതിൽ പങ്കെടുക്കുന്ന ഓരോരുത്തരുടേയും പങ്കിനെക്കുറിച്ച് വ്യക്തമായ രേഖയുണ്ടായിരിക്കും. അതിൽ മാറ്റം വരുന്ന മുറയ്ക്ക് എല്ലാവരേയും അറിയിച്ചുകൊണ്ടുമിരിക്കും. ഇന്ത്യയിലെ പ്രസിദ്ധങ്ങളായ പല ഗവേഷണശാലകളിലും ഈ സംവിധനങ്ങളിപ്പോൾ നടപ്പിലാക്കിത്തുടങ്ങിയിട്ടുണ്ട്. എന്നാൽ എല്ലായിടത്തുമില്ല!

**ഇഷ്ടാനിഷ്ടങ്ങൾക്കതീതമായി....**

ഓരോ ഗവേഷണശാലയിലും യൂണിവേഴ്സിറ്റിയിലും ഇത്തരത്തിലുണ്ടാകാൻ സാദ്ധ്യതയുള്ള പ്രശ്നങ്ങൾ പരിഹരിക്കാനുള്ള സംവിധാനങ്ങൾ ശക്തമാക്കികൊണ്ടിരിക്കുന്നുവത്രെ. ഇന്ത്യയിൽ ഇത്തരത്തിലുണ്ടാകുന്ന ക്രെഡിറ്റ് ഷെയറിങ് പ്രശ്നങ്ങളിൽ പലപ്പോഴും സ്ഥാപനത്തിന്റെ ഡയറക്ടറാണ് വിധികർത്താവാകാറുള്ളത്. അദ്ദേഹത്തിന് താൽപര്യമില്ലെങ്കിൽ ആ പ്രശ്നങ്ങൾ വർഷങ്ങളോളം നീണ്ടുപോയിയെന്നുവരാം. ഡയറക്ടറുടെ താൽപര്യമനുസരിച്ച് അഡ്ജസ്റ്റ്മെന്റും അക്കോമഡേഷനും നടത്തി മണിക്കൂറുകൾ കൊണ്ട് പ്രശ്നങ്ങളെല്ലാം

പരിഹരിച്ചു എന്നും വരാം. ഒരു ലാബറട്ടറിയിലെ ഇത്തരത്തിലുള്ള മിക്കവാറും പ്രശ്നങ്ങൾ ഡയറക്ടർ വിചാരിച്ചാൽ ഇല്ലാതാക്കാനും ഇല്ലാത്തത് ഉണ്ടാക്കാനും സാധിക്കും.

ഗവേഷണത്തിന്റെ സദ്ഫലങ്ങൾ എല്ലാവരുമായും സർവദാ പങ്കുവെക്കാൻ സന്നദ്ധരായ ശാസ്ത്രജ്ഞന്മാരുമുണ്ട്. പുതിയ ഗവേഷണ പ്രോജക്റ്റ് തുടങ്ങുമ്പോൾ തന്നെ വ്യക്തമായ മാർഗരേഖയുണ്ടാക്കാൻ കുറച്ചു സമയം ചിലവഴിക്കണമെന്ന് നിർദ്ദേശിച്ച്, caring and sharing സംസ്കാരം തന്നെ അതാതു ഗവേഷണശാലകളിലും അവരവരുടെ ഗ്രൂപ്പുകളിലുമവർ പ്രാവർത്തികമാക്കിയിട്ടുണ്ടാകും. പ്രശ്നങ്ങളുണ്ടായതിനു ശേഷം പരിഹരിക്കാൻ ശ്രമിക്കുന്നതിനേക്കാൾ അഭികാമ്യം പ്രശ്നങ്ങളുണ്ടാക്കാതിരിക്കുകയാണെന്നവർക്കറിയാം. ഇവിടെ ശാസ്ത്രഗവേഷണത്തിൽ ക്രെഡിറ്റ് പങ്കുവെക്കുന്നതു മാത്രം ലക്ഷ്യമാകുമ്പോഴാണ് പ്രശ്നമുണ്ടാകുന്നത്. ഗവേഷണഫലങ്ങളുണ്ടാക്കലാണ് പ്രധാന ലക്ഷ്യമെങ്കിൽ ഈ ഷെയറിംഗ് അത്രയ്ക്ക് പ്രാധാന്യമുള്ളതല്ല. അതിൽ നിന്ന് പ്രശ്നങ്ങളുണ്ടാക(ക്ക)ാതിരിക്കാനും സാധിക്കും. പാണ്ഡവർക്കുള്ളത് പാണ്ഡവർക്കും കൗരവർക്കുള്ളതു കൗവർക്കും കൊടുത്തിരുന്നെങ്കിൽ ഒരു മഹാഭാരതയുദ്ധമൊഴിവാക്കാമായിരുന്നു എന്ന സന്ദേശം പ്രാവർത്തികമാക്കുന്ന ശാസ്ത്രജ്ഞന്മാരുണ്ട്. നല്ല വ്യക്തിബന്ധങ്ങളും കീഴ്വഴക്കങ്ങളും പാലിക്കുന്ന ലാബറട്ടറികളിൽ നിഷേധാത്മകതയും വ്യക്ത്യധിഷ്ഠിത വികാര വിചാരങ്ങളും ഇല്ലാത്ത (കുറഞ്ഞ) അവസ്ഥയിൽ **ഓരോ ശാസ്ത്രജ്ഞനും പ്രോജക്റ്റിൽ നിന്നു റിട്ടയറാകുമ്പോഴും മറ്റു പ്രോജക്റ്റുകൾക്കായി പുറത്തു പോകുമ്പോഴും അവന്റെ റോൾ എന്നുമെന്നും അംഗീകരിക്കപ്പെടേണ്ടതുണ്ട്.**

പ്രോജക്റ്റിലെ നന്മകൾ പങ്കുവെക്കുന്നതുപോലെ ഗവേഷണഫലങ്ങളെക്കുറിച്ച് ഭാവിയിൽ ഏതെങ്കിലും വിധത്തിലുള്ള വിപരീത റിപ്പോർട്ടുകളോ തെറ്റുകുറ്റങ്ങളോ ഉണ്ടായാൽ അതുമായി ബന്ധപ്പെട്ടവരെല്ലാം ഒരുമിച്ചിരുന്നു പ്രശ്ന പരിഹാരം കണ്ടെത്തുന്ന സമ്പ്രദായം ചിലയിടങ്ങളിലെങ്കിലും നന്നായി പാലിക്കപ്പെടാറുണ്ട്. ശാസ്ത്രജ്ഞന്മാരുടെ ധർമ്മ ബോധം ഇവിടെ സജീവമായി നിലനിൽക്കുന്നതു കാണാം. പക്ഷേ അത് അത്ര സുലഭമായ ദൃശ്യമല്ല എന്നു മാത്രം. 'എന്നെ പുറത്താക്കിയ പ്രോജക്റ്റ് പരാജയപ്പെടണമെന്ന' വാശിയും പ്രതികാരവും ചേർന്ന വീക്ഷണവും പ്രവൃത്തികളും ചിലപ്പോൾ സങ്കീർണങ്ങളായ പ്രശ്നങ്ങളുണ്ടാക്കാറുണ്ട്. ഒരു ലാബറട്ടറിയിൽ കുറേക്കാലം മുതിർന്ന ശാസ്ത്രജ്ഞന്മാരുടെ കീഴിൽ ഉപശാസ്ത്രജ്ഞനായി പ്രവർത്തിച്ച്,

കുറേ അനുഭവങ്ങളുണ്ടാക്കി, വിഷയത്തിൽ പരിചയം നേടി ശാസ്ത്ര പ്രബന്ധങ്ങളെഴുതി പ്രസിദ്ധീകരിച്ച്, പല സെമിനാറുകളിലും പങ്കെടുത്ത്, പല ശാസ്ത്രജ്ഞന്മാരേയും കണ്ട് പരിചയപ്പെട്ടു കഴിയുമ്പോളാണ് ഒരു ശാസ്ത്രജ്ഞൻ യഥാർത്ഥ ഗവേഷണ ദൗത്യത്തിന് തയ്യാറാക്കപ്പെടുന്നത് എന്ന് സൂചിപ്പിക്കുകയുണ്ടായി.

**ശാസ്ത്രഗവേഷണത്തിന്റെ ആഴങ്ങളിലേക്ക് ഒരു ഗവേഷകൻ ഏറ്റെടുക്കുന്ന പ്രോജക്റ്റുകൾക്കാധാരമായ വിഷയങ്ങളും, തീരുമാനങ്ങളും, മാർഗനിർദ്ദേശങ്ങളുമെല്ലാം ഉണ്ടാകുന്നത് താഴെപ്പറയുന്നതിന്റെ അടിസ്ഥാനത്തിലാണ്. പുതിയ ശാസ്ത്രഗവേഷണത്തിന്റെ പന്ഥാവുകളിവിടെ നിന്നാരംഭിക്കുന്നു എന്നും വേണമെങ്കിൽ പറയാം. പ്രഗത്ഭരായ ശാസ്ത്രജ്ഞന്മാർ ഇവിടെ ജന്മമെടുക്കുന്നു.**

ഞാൻ പ്രവർത്തിച്ചിരുന്ന ലാബറട്ടറികളിലെല്ലാം താഴെപ്പറയുന്ന വിധത്തിലുള്ള പ്രോജക്റ്റുകൾ ധാരാളമുണ്ടായിരുന്നു. (ചെറിയൊരു രൂപരേഖ നേരത്തെ സൂചിപ്പിച്ചിരുന്നു.

**1. ഗവൺമെന്റ് പോളിസിയിലൂടെ നിശ്ചയിക്കുന്ന പ്രോജക്റ്റുകൾ**

ഭാരതത്തിൽ ISRO, Atomic Energy, Defense Research എന്നിവയെല്ലാം ഗവൺമെന്റ് പോളിസിയുടെയും സമകാലീനമോ ഭാവികാലത്തേക്കുള്ള ആവശ്യങ്ങൾക്കനുയോജ്യമായുള്ള രീതിയിലോ തയ്യാറാക്കുന്ന പ്രോജക്റ്റുകളായിരിക്കും. ഇവിടെ ലക്ഷ്യവും, മാർഗവും, വ്യക്തികളുടെ പങ്കുമെല്ലാം വളരെ വ്യക്തമായി നിർദ്ദേശിച്ചിട്ടുണ്ടാകും.

ഉദാഹരണത്തിന് : ചന്ദ്രയാൻ പോലെയുള്ള പ്രോജക്റ്റാണെങ്കിൽ അതുമായി ബന്ധപ്പെട്ട ചെറുതും വലുതുമായ പല പല റോക്കറ്റ് ഘടകങ്ങളും, ഇന്ധനങ്ങളും, സാറ്റലൈറ്റുകളും, അതിലെ കമ്മ്യൂണിക്കേഷനുമെല്ലാം ഒരു വൻ പ്രോജക്റ്റിന്റെ വിവിധ ഭാഗങ്ങളായി ദേശീയ തലത്തിൽ വ്യത്യസ്ഥ ലാബറട്ടറികളിൽ പരീക്ഷണ നിരീക്ഷണങ്ങൾ നടത്തി അടിസ്ഥാന ശാസ്ത്ര ഗവേഷണത്തിന് വിധേയമാക്കാം. ഈ പ്രോജക്റ്റിനാവശ്യമായ ഉൽപന്നങ്ങളോ പ്രക്രിയകളോ ഉണ്ടാക്കുന്ന ഗവേഷണവുമാകാം. ഇത് ISRO വിന്റെ കാര്യമാണ്. ICMR ന്റെ മെഡിക്കൽ റിസർച്ചിന് AIDS ന്റെ വാക്സിൻ കണ്ടുപിടിക്കാനുള്ള ഗവൺമെന്റ് പോളിസിയുടെ ഭാഗമായി ഫണ്ടിങ്ങും ചേർത്തുള്ള പ്രോജക്റ്റാവും നൽകുക. ICAR ന് പ്രത്യേകതരം വിത്തുകളും, വരൾച്ച നേരിടാൻ കഴിവുള്ള സസ്യങ്ങളും, ധാന്യങ്ങളും ഉപ്പുവെള്ളത്തിൽ വളരുന്ന നെല്ലും, എല്ലാം ഗവൺമെന്റിന്റെ കാർഷിക മന്ത്രാലയം തീരുമാനി

ക്കുന്ന ലക്ഷ്യത്തിനനുസരിച്ചുള്ള പലതരം ഗവേഷണപദ്ധതികളാവും ഉണ്ടാകുക.

അതേപോലെ കുടിവെള്ളം, ഭക്ഷ്യ എണ്ണ സംസ്കരണം, പാർപ്പിടം ഇവയും ഗവൺമെന്റ് പോളിസിയിൽപ്പെടുത്തുമ്പോൾ ഗവേഷണത്തിന് തുകകൾ മാറ്റിവെച്ചിട്ടുണ്ടെങ്കിൽ അത് ഏത് റിസർച്ച് ഡിപ്പാർട്ടുമെന്റിനാണോ പൂർണമായോ ഭാഗികമായോ നൽകിയിരിക്കുന്നത് ആ ഫണ്ടുപയോഗിച്ച് ഗവേഷണം നടത്തുമ്പോൾ പ്രോജക്റ്റ് ഫണ്ട് ലഭിക്കാനുള്ള പരിശ്രമത്തിന്റെ കാഠിന്യം ഗവേഷകന് വളരെ കുറയും. പല ഡിപ്പാർട്ടുമെന്റുകളും സഹകരിച്ചും വൻ പ്രോജക്റ്റുകളെടുക്കാറുണ്ട്. അതിൽ പങ്കെടുക്കാൻ സാധിക്കുന്ന ധാരാളം ഗവേഷണ ശാലകളുണ്ട്. ആ വിഷയത്തിൽ ഗവേഷണം നടത്താൻ യോഗ്യതയുള്ളവനാണ് അല്ലെങ്കിൽ യോഗ്യതയുള്ളവരാണ് പ്രോജക്റ്റ് ഏറ്റെടുക്കുന്ന ശാസ്ത്രജ്ഞന്മാരെന്ന് തെളിയിക്കുന്നതിനുള്ള രേഖകൾ മാത്രം മതിയാകും. ചിലപ്പോൾ വൻ തുകകളും പരമാവധി ഫണ്ടും ലഭ്യമാക്കാൻ ശ്രമിക്കേണ്ടതിന് കാഠിന്യം വർദ്ധിച്ചേക്കാം. അത്തരം ഗവേഷണത്തിനുള്ള ഫണ്ട് ലഭ്യമാക്കുന്നതിന്റെ അളവ്, ഗവൺമെന്റിലും, ഡിപ്പാർട്ടുമെന്റിലും, ഗവേഷണശാലയിലെ ഡയറക്ടർക്കുള്ള സ്വാധീനത്തേയും ആശ്രയിച്ചിരിക്കും. ഒരിക്കൽ ശാസ്ത്രജ്ഞന്റേയും, ലാബറട്ടറിയുടേയും വിശ്വാസ്യത തെളിയിച്ചു കഴിഞ്ഞാൽ അതിന്റെ അടിസ്ഥാനത്തിൽ വീണ്ടും ഫണ്ടു ലഭിക്കാനുള്ള സാദ്ധ്യത വളരെ കൂടുതലാണെന്ന് സൂചിപ്പിച്ചു. ചെറിയ അമ്പലങ്ങളിൽ വഴിപാടു നൽകാൻ കൂടുതൽ ജനങ്ങൾ മുമ്പോട്ടു വരാറില്ല. ഗുരുവായൂരിലെ സ്ഥിതി അതല്ലല്ലോ. അതേ തത്വമാണ് ഗവേഷണശാലകളിലും പ്രാവർത്തികമാകുന്നത്. അങ്ങിനെയുള്ള ഘട്ടത്തിൽ ഗവൺമെന്റ് ഫണ്ടുകൾ ആവശ്യപ്പെടുമ്പോൾ കോടികൾ ആവശ്യപ്പെട്ടില്ലെങ്കിൽ അത് ചീപ് പ്രൊജക്റ്റായി മുദ്ര കുത്തപ്പെടും. അതിന്റെ സ്റ്റാന്റേർഡ് കുറവായി വ്യാഖ്യാനിക്കപ്പെടും. ലഭിച്ച ഫണ്ട് യഥാസമയം ഉപയോഗപ്പെടുത്താനും സാധിക്കണം.

**2. ഡയറക്ടറുടെ പ്രത്യേക പ്രോജക്റ്റുകൾ**

ഓരോ ലാബറട്ടറിയിലും ഡിപ്പാർട്ടുമെന്റിലും അതിന്റെ തലപ്പത്തിരിക്കുന്നവർ മാറുമ്പോൾ കാര്യമായ മാറ്റങ്ങൾ ഗവേഷണ വീക്ഷണത്തിലും, വിഷയത്തിലുമെല്ലാമുണ്ടാകാം. ഒരു ഗവേഷണശാലയെ സംബന്ധിച്ചിടത്തോളം ഡയറക്ടറുടെ വീക്ഷണം, വിഷയം, പരിചയം, നേതൃത്വപാഠവം, അനുഭവസമ്പത്ത് എന്നിവയുടെയെല്ലാം അടിസ്ഥാനത്തിലായിരിക്കും ഈ മാറ്റങ്ങളുണ്ടാകുക. ചില ലാബറട്ടറികളിൽ അടിമുടി കാര്യമായ മാറ്റങ്ങളുണ്ടായേക്കാം. അതിനനുസരിച്ചുള്ള വൻ

പ്രോജക്റ്റുകൾ ഡയറക്ടർ തന്നെ ലഭ്യമാക്കിയേക്കാം. അതിലും ഒരു ഗവേഷകന് കാര്യമായി പങ്കുവഹിക്കാൻ സാധിച്ചു എന്നു വരാം. ചില ഡയറക്ടർമാർ അവരുടെ പ്രോജക്റ്റുകൾ സുചിന്തിതമായ രീതിയിൽ തന്നെ ആരംഭിച്ച്, അതിനെ വലിയൊരു സംരംഭം തന്നെയാക്കി മാറ്റാറുണ്ട്. ആർ ആർ എൽ ഹൈദരാബാദിന്റെ ഭാഗമായി പ്രവർത്തിച്ചിരുന്ന ഒരു ഡിവിഷനാണ് ലോകപ്രസിദ്ധമായ സി സി എം ബിയായി മാറിയത്. അത് അവിടത്തെ ഡയറക്ടറുടെ വീക്ഷണത്തിന്റെ മഹത്വമായിരുന്നു.

ചില ഡയറക്ടർമാർ ആരംഭശൂരത്വത്തോടെ അപ്രായോഗികമായ പലതും തുടങ്ങി, ഇടക്കു വെച്ച് നിർത്തുകയോ, മറ്റൊരു വിഷയത്തിലേക്ക് ഗവേഷണം മാറ്റുകയോ ചെയ്യാറുണ്ട്. ഇത്തരത്തിലുള്ള പ്രോജക്റ്റുകൾ കാര്യമായി വളർന്ന് ഡിവിഷനായി ഉയർന്നില്ലെങ്കിൽ ആ ഡയറക്ടർ പോകുന്നതോടെ അദ്ദേഹം മുൻകയ്യെടുത്തു തുടങ്ങിയ ഗവേഷണവും അന്ത്യശ്വാസം വലിക്കും. ജനശ്രദ്ധയാകർഷിക്കുന്ന ചില പ്രശ്നങ്ങൾ ചില ഡയറക്ടർമാർ ഗവേഷണ വിഷയമാക്കിയേക്കാം. അതിന്റെ കാലീക പ്രസക്തി കഴിഞ്ഞാൽ ചെയ്തതെല്ലാം അവസാനിപ്പിച്ച് പുതിയതു തുടങ്ങും. ചില ഡയറക്ടർമാർ പുതിയതായി ഉത്തരവാദിത്വമേറ്റെടുക്കുമ്പോൾ അദ്ദേഹത്തിന്റെ കൂടെ അത്രയും കാലം പ്രവർത്തിച്ചിരുന്നവരെയെല്ലാം പുതിയ സ്ഥലത്ത് നിയമനം നൽകി അന്നുവരെ ചെയ്തിരുന്ന ഗവേഷണങ്ങൾ പുതിയ സ്ഥലത്ത് (ലാബറട്ടറിയിൽ) തുടരുന്നുണ്ടാകും. അതിന്റെ കൂടെ ചേർന്നു പ്രവർത്തിക്കാനും അവസരങ്ങളുണ്ടാക്കാം. ഡയറക്ടർമാർക്ക് വിഷയജ്ഞാനവും അവരുടെ മുകളിലുള്ളവരിൽ പിടിപാടുമുണ്ടെങ്കിൽ മറ്റൊന്നും നോക്കേണ്ടതില്ല. ഗവേഷണം ഡയറക്ടറുടെ കൂടെയാണെങ്കിൽ ഇത്തരത്തിലുള്ള സ്വന്തം പ്രോജക്റ്റിനെക്കുറിച്ചും, അതിന്റെ മഹത്വത്തെക്കുറിച്ചും, സമകാലീന പ്രസക്തിയെക്കുറിച്ചുമെല്ലാം ഡയറക്ടർ വിവരിക്കുന്നുണ്ടാകും. അന്നേവരെ ആ ലാബറട്ടറിയിൽ നിലനിന്നിരുന്ന ഗവേഷണങ്ങളെക്കുറിച്ചും അതിൽ പങ്കെടുക്കുന്നവരെക്കുറിച്ചും ഡയറക്ടർമാർ ചിലപ്പോൾ വിലകുറച്ചു കാണിച്ച് വിവരിച്ചേക്കാം. അത്തരത്തിലുള്ള ഗവേഷണങ്ങളൊന്നും ഇക്കാലത്ത് പ്രയോജനമില്ലെന്ന രീതിയിലും സംസാരിച്ചു എന്നുവരാം. മറ്റൊരർത്ഥത്തിൽ എന്റേത് നിങ്ങളുടെ ഗവേഷണത്തേക്കാൾ മേന്മയേറിയതായതുകൊണ്ടാണ് ഞാൻ ഈ ഗവേഷണമാരംഭിക്കുന്നത്, സ്വാർത്ഥതകൊണ്ടല്ല എന്ന് തെളിയിക്കാനൊരുശ്രമം പല ഡയറക്ടർമാരും കാര്യമായി നടത്താറുണ്ട്. പല ലാബറട്ടറികളിലേയും ഡയറക്ടർമാർ ആ പദവിയിൽ

ചാർജ്ജെടുത്ത് അവിടത്തെ ചുറ്റുപാടുകളുമായി യോജിക്കാൻ സാധിക്കാതെ വരുന്ന സാഹചര്യത്തിൽ, രാജിവെച്ചുപോകുമ്പോൾ ഡയറക്ടർമാരുടെ പ്രോജക്ടുകൾ അന്ത്യശ്വാസം വലിക്കും. ഡയറക്ടറുടെ കൂടെയുണ്ടായിരുന്ന ചിലപ്പോൾ ഗവേഷകർ വഴിയാധാരമാകും. അതിനുവേണ്ടി ചിലവാക്കിയ ലാബറട്ടറിഫണ്ടും ഗവൺമെന്റ് ഫണ്ടും ഫലം കണ്ടെത്താതെ അവസാനിക്കും. പലപ്പോഴും ഡയറക്ടറുടെ പ്രോജക്റ്റ് എന്നറിയപ്പെടുന്ന ഗവേഷണങ്ങൾ വളരെപ്പെട്ടെന്ന് മുമ്പോട്ടു പോകാറുണ്ട്. മറ്റു ശാസ്ത്രജ്ഞന്മാർ പ്രത്യക്ഷമായും പരോക്ഷമായും അതിൽ പങ്കെടുക്കാൻ വളരെ ഔത്സുക്യം പ്രദർശിപ്പിക്കാറുമുണ്ട്. അതിലൂടെ ഞാൻ ഡയറക്ടറുടെ ആളാണെന്നും കാണിക്കാം. ഡയറക്ടറുമായി കൂടുതൽ ഇടപഴകാനും അവസരം ലഭിക്കുന്നു. ഫണ്ടിങ്ങിന് ബുദ്ധിമുട്ടുണ്ടാകില്ല. പ്രൊമോഷൻ കൂടുതൽ എളുപ്പത്തിൽ ലഭിക്കാനും സാദ്ധ്യതയുണ്ട്. ഓരു ഗവേഷണശാലയിലും അന്നേവരെ നിലനിൽകാതിരുന്ന വിഷയത്തിലാണ് പുതിയതായി ഡയറക്ടർമാർ പ്രോജക്റ്റുകൾ ആരംഭിക്കുന്നതെങ്കിൽ, ലാബറട്ടറിയിലെ ലഭ്യമായ സൗകര്യങ്ങൾ പലതും അതിലേക്ക് തിരിച്ചുവിടുന്നതു സാധാരണമാണ്. ഗവേഷണമാരംഭിച്ച് റിസൾട്ട് കാണിക്കേണ്ടതായ ബാധ്യത ഡയറക്ടർക്ക് കൂടുതലായിട്ടുള്ളതിനാൽ, ഡയറക്ടർമാർ മാതൃക സൃഷ്ടിക്കാൻ ശ്രമിക്കാറുണ്ട്. ധർമ്മബോധമുള്ളവരാണെങ്കിൽ യഥാർത്ഥ നേട്ടങ്ങളായിരിക്കും അവതരിപ്പിക്കുക, അല്ലാത്തത് അവതരിപ്പിക്കുന്നവരുമുണ്ട്. ഒരു ശാസ്ത്രജ്ഞന് അതാതു ലാബറട്ടറിയിലെ ഉന്നതന്മാരും യോഗ്യരുമായ ശാസ്ത്രജ്ഞരുടെ കൂടെ അല്ലെങ്കിൽ പ്രഗത്ഭനായ ഡയറക്ടറുടെ കൂടെ പ്രവർത്തിക്കുവാൻ സാധിക്കുമ്പോൾ ഉയർച്ചയുടെയും വളർച്ചയുടെയും വേഗത വളരെ വളരെ കൂടുന്നു.

പല ഡയറക്ടർമാരും അടിസ്ഥാന ശാസ്ത്രത്തിനും (pure, basic science) അതിന്റെ അടിസ്ഥാനത്തിലുള്ള പ്രബന്ധ (റിസർച്ച് പേപ്പർ) പ്രസിദ്ധീകരണങ്ങൾക്കും വലിയ മൂല്യം കൽപ്പിക്കാറുണ്ട്. ആ ഡയറക്ടർ രാജിവെക്കുകയോ റിട്ടയറാവുകയോ ചെയ്താൽ അടുത്ത ഡയറക്ടർ വരുമ്പോൾ അദ്ദേഹം പ്രായോഗിക സാങ്കേതിക ശാസ്ത്ര (Applied science & Technology) ത്തിനായിരിക്കും പ്രാധാന്യം നൽകുന്നതെങ്കിൽ ലാബറട്ടറി പോളിസിയാകെ പെട്ടെന്നു മാറും. ഡയറക്ടറുടെ കൂടെ പ്രവർത്തിക്കാനാണ് ശാസ്ത്രജ്ഞന് അവസരം ലഭിക്കുന്നതെങ്കിൽ നോക്കിയും കണ്ടും പ്രവർത്തിച്ചാൽ കാര്യമായ നേട്ടമുണ്ടാക്കാം. ഫണ്ടുണ്ടാക്കേണ്ടതായ ബാധ്യത ഡയറക്ടർ (ഉള്ളിടത്തോളം) ഏറ്റെടുത്തുകൊള്ളും. ഗവേഷണഫലങ്ങൾ അറിയിക്കേണ്ടവരെ അറി

യിക്കുകയും ചെയ്യും. ഹൈദരാബാദ് ആർ ആർ എല്ലിലെ ഡയറക്ടറായിരുന്നു ഡോ. സിദ്ദുവിന്റെ കൂടെ പിഎച്ച്.ഡി എടുത്ത ഡോ. ത്യാഗരാജന് വളരെ ചെറുപ്പത്തിലേ തന്നെ ആർ ആർ എൽ ജോർഹാട്ടിലേയും, പിന്നീട് ആർ ആർ എൽ ഹൈദരാബാദിലെതന്നെയും ഡയറക്ടറാകാൻ എളുപ്പത്തിൽ സാധിച്ചു. അനേകം സീനിയർ ശാസ്ത്രജ്ഞന്മാരെ മറികടന്നുകൊണ്ടായിരുന്നു ഈ സ്ഥാനലബ്ധി, കാരണം ഗൈഡിന്റെ അനുഗ്രഹവും, സഹായവും, സ്വാധീനവും!

### 3. അഡ്വൈസറി കൗൺസിലിലൂടെ വരുന്ന പ്രോജക്റ്റുകൾ

ചില പ്രോജക്റ്റുകൾ റിസർച്ച് അഡ്വൈസറി കൗൺസിൽ അംഗങ്ങളുടെ താൽപര്യപ്രകാരം ലാബറട്ടറിയേറ്റെടുക്കുന്നുണ്ടാകും. അതിൽ അംഗമാകാൻ ശാസ്ത്രജ്ഞന് സാധിച്ചാൽ പ്രോജക്റ്റ് വിജയിച്ചാലും പരാജയപ്പെട്ടാലും അതിന്റെ എല്ലാ ഭാഗ്യവും ഭാരവും ആ ശാസ്ത്രജ്ഞന്റെ തലയിൽ വരില്ല. നിങ്ങൾ പറഞ്ഞതെല്ലാം ഞാൻ ചെയ്തു. അതിന്റെ റിസൾട്ട് ഇതാണെന്നു പറഞ്ഞ് അവതരിപ്പിച്ചാൽ മതി.

ഒരു ലാബറട്ടറിയിലെ റിസർച്ച് അഡ്വൈസറി കൗൺസിൽ ഉണ്ടാകുന്നത്, ഡയറക്ടറും അതാതു ഡിപ്പാർട്ടുമെന്റിലെ ഡിജിയുടെ നോമിനികളും, മറ്റ് ലാബറട്ടറികളിലെ ശാസ്ത്രജ്ഞന്മാരും, ഗവേഷണമണ്ഡലത്തിൽ പ്രാഗത്ഭ്യം തെളിയിച്ചവരും, ഡയറക്ടറുടെ നോമിനികളായ ഒന്നു രണ്ടു സീനിയർ ശാസ്ത്രജ്ഞന്മാരും ചേർന്നതാണ്. ഇവരെല്ലാം വളരെ തിരക്കുള്ളവരാകാം, തിരക്കുള്ളവരാണെന്നഭിനയിക്കുന്നവരാകാം, വരുന്ന വഴിക്ക് കോവളവും പത്മനാഭസ്വാമിക്ഷേത്രവും തിരുപ്പതിക്ഷേത്രവും കന്യാകുമാരിയും കാണാമല്ലോ എന്നു വിചാരിച്ചുവരുന്നവരുമാകാം! രാവിലത്തെ ഫ്ളൈറ്റിന് വന്ന് ഉച്ചവരെ ഇരുന്ന് ഹോണറേറിയം വാങ്ങി അടുത്ത ഫ്ളൈറ്റിനു പോകുന്നവരുമാകാം, അഡ്വൈസറി കൗൺസിൽ അംഗമാണെന്ന ക്രെഡിറ്റിനു വരുന്നവരാകാം, വിശ്രമിക്കുന്നതിനു വരുന്നവരാകാം ആത്മാർത്ഥതയുള്ളവരുമാകാം. കൗൺസിൽ മീറ്റിങ്ങിലും അതുമായി ബന്ധപ്പെട്ടതിലും പൂർണ്ണസമയം ചിലവഴിച്ച് പ്രധാനപ്പെട്ട കാര്യങ്ങളിൽ മാർഗനിർദ്ദേശം നൽകുന്നവരും ഇക്കൂട്ടത്തിലുണ്ടാകാം. പ്രായാധിക്യം കൊണ്ട് മീറ്റിങ്ങിൽ ഉറങ്ങുന്നവരും കുറവല്ല. മിക്കവാറും അംഗങ്ങൾ വരുമെന്നറിയിച്ച് അവസാനനിമിഷത്തിൽ യാത്ര കാൻസൽ ചെയ്യുന്നവരും പല പ്രാവശ്യം അപ്രകാരം ചെയ്യുന്നവരും കുറവല്ല. ലാബറട്ടറിയിലെ ഗവേഷണവിഷയങ്ങളെക്കുറിച്ച് ഒന്നുമറിയാതെ വന്നിരിക്കുന്നവരുമുണ്ടാകും. ഇവർ വന്നാലും വന്നില്ലെങ്കിലും, വെറുതെയിരുന്നാലും വേണ്ടതോ വേണ്ടാത്തതോ സംസാരിച്ചാലും അവർക്ക് വേണ്ടി വൻതുകകൾ ചിലവഴി

ക്കുന്നത് എത്രത്തോളം പ്രയോജനപ്പെടാറുണ്ടെന്ന് ആരും ചിന്തിക്കാറുമില്ല.

ഇവരുടെ നിർദ്ദേശത്തോടെയെടുക്കുന്ന പ്രോജക്റ്റുകളുമുണ്ട്. ഈ കൗൺസിലിന്റെ കാലാവധി രണ്ടോ മൂന്നോ വർഷങ്ങൾ മാത്രമേയുണ്ടാകാറുള്ളൂ എന്നതിനാൽ വളരെ വിരളമായി മാത്രമേ ഗഹനമായ പ്രോജക്റ്റ് നിർദ്ദേശങ്ങൾ ഇവരിൽ നിന്ന് വരുകയുള്ളൂ, ചിലപ്പോൾ അവരുടെ നിർദ്ദേശങ്ങൾ പ്രാവർത്തികമാക്കാനുള്ള സംവിധാനങ്ങളുണ്ടാകുകയില്ല എങ്കിൽ അത് നിർദ്ദേശങ്ങളായിത്തന്നെ അവശേഷിക്കും. അങ്ങിനെയുള്ളതും വേണമെങ്കിൽ പിന്നീട് സമയവും സൗകര്യമനുസരിച്ച് പ്രോജക്റ്റുകളാക്കി ശാസ്ത്രജ്ഞന് ഗവേഷണം നടത്താം.

**4. ഗവൺമെന്റ് ഏജൻസികളിലൂടെ വരുന്ന പ്രോജക്റ്റുകൾ**

ചില പ്രോജക്റ്റുകൾ മറ്റുചില ഗവൺമെന്റ് ഏജൻസികളിലൂടെ വരുന്നതുമാകം. പൊതുമേഖലാ സ്ഥാപനം പോലെയുള്ളതിന്റെ ഉൽപന്നങ്ങളായി പുറത്തുവരാൻ യോഗ്യതയുള്ള പ്രോജക്റ്റുകളുമാകാം. ഹിന്ദുസ്ഥാൻ ലാറ്റക്സ്, FACT, Rare Earths Ltd., തുടങ്ങി അനവധി പൊതുമേഖലാ സ്ഥാനപങ്ങളുടെ വികസനത്തിനും വൈവിധ്യവൽക്കരണത്തിനും വേണ്ടിയുള്ള ഉൽപന്നങ്ങളും പ്രക്രിയകളും (Products & processes) വികസിപ്പിക്കാനുള്ള പ്രോജക്റ്റുകളും വൻകിട ലാബറട്ടറികൾ ഏറ്റെടുക്കാറുണ്ട്. ഇവിടെ റിസർച്ച് ഫണ്ടു തരുന്നത് പൂർണ്ണമായോ ഭാഗീകമോ ആ സ്ഥാപനങ്ങളായിരിക്കും. അതുകൊണ്ട് അവർ എല്ലാ കാര്യങ്ങളിലും വളരെ നിർബന്ധമുള്ളവരായിരിക്കും. വിജയിക്കുമെന്ന് ഉത്തമബോധ്യമുള്ള ഗവേഷണഫലങ്ങൾ മാത്രമേ പ്രാവർത്തീകമാക്കാനാവൂ എന്നവർക്കറിയാം. അതല്ലെങ്കിൽ പലപ്പോഴും ഗവേഷകർ അവരുടെ വിമർശനങ്ങൾക്ക് വിധേയരാകേണ്ടി വരും. ചിലപ്പോൾ കോടതി കയറുന്ന അവസ്ഥവരെയുണ്ടായേക്കാം. പൊതുമേഖലാ-സ്വകാര്യമേഖലാ സ്ഥാപനങ്ങൾക്ക് നിയമപരമായ വ്യാവഹാരിക കാര്യങ്ങളിലേർപ്പെടാനുള്ളത്രയും പരിചയം ഗവേഷണസ്ഥാപനങ്ങൾക്കുണ്ടായി എന്നുവരില്ല. അവരുടെ നഷ്ടം ഇല്ലാതാക്കാൻ അവർ ഏത് നിയമവ്യവസ്ഥകളിലൂടെയും സഞ്ചരിക്കും. അതുകൊണ്ട് പൊതുമേഖലാ സ്ഥാപനങ്ങളുമായി ബന്ധപ്പെട്ട സാങ്കേതിക വിദ്യാവികസനവും കൈമാറ്റവും ഗവേഷകർ വളരെ ശ്രദ്ധയോടെ കൈകാര്യം ചെയ്യേണ്ട പ്രോജക്റ്റുകളാണ്. പ്രത്യേകിച്ചും മുൻപരിചയമില്ലാത്ത ശാസ്ത്രജ്ഞന്മാർ വൻകിട വ്യവസായങ്ങളുടെ ആവശ്യത്തിനുള്ള

ഉൽപന്നങ്ങളുടേയും പ്രക്രിയകളുടേയും പ്രോജക്റ്റുകളേറ്റെടുക്കുമ്പോൾ ശ്രദ്ധിക്കാറുണ്ട്.

ചിലപ്പോൾ അവരുടെ ഉൽപന്നങ്ങളുടെ ഗുണനിലവാരത്തെക്കുറിച്ച് അവർ ആവശ്യപ്പെടുന്ന തരത്തിലുള്ള പരിശോധന (Analysis) നടത്തിക്കൊടുക്കാനുള്ള പ്രോജക്റ്റുകളാകാം. അവർക്ക് ഗവൺമെന്റ് ലാബറട്ടറിയുടെ സർട്ടിഫിക്കറ്റ് പ്രയോജനപ്പെടുത്താനായിരിക്കും. അത് വെറും Analysis മാത്രമാണെന്നു പറഞ്ഞു മറ്റുള്ളവർ നിസ്സാരമാക്കി എന്നുവരാം. ആ സർട്ടിഫിക്കറ്റ് അവർ ദുരുപയോഗം ചെയ്തു എന്നും വരാം. അത്തരത്തിലുള്ള പ്രോജക്റ്റുകൾ ശാസ്ത്രജ്ഞന്റെ യഥാർത്ഥ കഴിവുകളെയും innovation നേയും പ്രോജ്ജ്വലിപ്പിക്കില്ലെന്ന ശാസ്ത്രജ്ഞന്മാരുടേയും കമ്മിറ്റിയംഗങ്ങളുടേയും വിമർശനമുണ്ടാകാം. വൻകിട വ്യവസായങ്ങളുമായി സഹകരിച്ച് പ്രോജക്റ്റുകൾ അവരുടെ സാമ്പത്തീക സഹായത്തോടെ ഏറ്റെടുക്കുമ്പോൾ, അതിൽ നിന്ന് ആ വ്യവസായങ്ങൾക്കു ലഭിക്കുന്ന ലാഭത്തിന്റെ (റോയൽട്ടി) പങ്കുവെക്കലും, തുടർന്നുള്ള കാലങ്ങളിൽ ലാബട്ടറിക്കും, അതിൽ പങ്കെടുക്കുന്ന ശാസ്ത്രജ്ഞന്മാർക്കും ലഭിക്കുന്ന റോയൽട്ടിയും എല്ലാം രേഖാമൂലമാക്കാൻ പലപ്പോഴും ശാസ്ത്രജ്ഞന്മാരും ഗവേഷണശാലകളും ശ്രദ്ധിക്കാറില്ല. വ്യവസായികളാകട്ടെ പരമാവധി അറിവ് പ്രത്യക്ഷമായും പരോക്ഷമായും നേടിയെടുക്കാൻ ശ്രമിച്ച് അവരുടെ കാര്യം നടത്താൻ മിടുക്കു കാണിക്കാറുമുണ്ട്. പക്ഷേ പല ഗവേഷണഫലങ്ങളും, വ്യവസായ സ്ഥാപനങ്ങളിലെ പ്രഗത്ഭരുടെ മുമ്പിൽ ഒരു സങ്കോചവുമില്ലാതെ അവതരിപ്പിക്കുമ്പോൾ ആരുമറിയാതെ അവരുടെ പ്രതിനിധികൾ, വിവരിക്കുന്നതെല്ലാം റെക്കോർഡ് ചെയ്ത്, ഉപയോഗിച്ച് ഗവേഷണശാലകളെ കബളിപ്പിക്കുന്നതും അസാധാരണമല്ല. ചില ശാസ്ത്രജ്ഞന്മാർ അപ്രകാരം ചെയ്യാൻ മൗനാനുവാദവും നൽകാറുണ്ട്. 'താൽക്കാലിക ലാഭം' നോക്കിയുള്ള ഇത്തരം ഇടപാടുകൾ വിദേശ രാജ്യങ്ങളിൽ വളരെക്കുറവാണെന്നു തോന്നുന്നു.

**5. ഗവൺമെന്റ് ഏജൻസികൾ ഏൽപ്പിക്കുന്ന പ്രോജക്റ്റ്**

ചില പ്രോജക്റ്റുകൾ ഗവൺമെന്റ് ഏജൻസികൾ ലാബറട്ടറിയെ ഏൽപ്പിക്കുന്നതാകാം. അതിൽ ഗവേഷണഫലങ്ങളുണ്ടാക്കുന്ന ഭാരം ആ ഏജൻസിതന്നെ ഏറ്റെടുക്കുന്നുണ്ടാകും. ഒരു പ്രദേശത്തെ കുടിവെള്ളത്തിന്റെ ഗുണനിലവാരം, കയറ്റുമതി ചെയ്യുന്ന സുഗന്ധവ്യഞ്ജനങ്ങളിലുള്ള കീടനാശിനിയുടെ അളവ്, ഒരു പ്രദേശത്തുള്ള കളിമണ്ണിന്റെ ഘടന, ഒരു ജില്ലയിൽ ഖനനം ചെയ്തെടുക്കുന്ന സിലിക്കണിന്റെ ഗുണവിശേഷങ്ങൾ, ഭക്ഷ്യഎണ്ണയിൽ ചേർത്തിരിക്കുന്ന മായം എന്നിങ്ങിനെ

പലതും പ്രോജക്റ്റായി പരിഗണിക്കാം. ഇപ്രകാരമുള്ള പ്രോജക്റ്റ് ശാസ്ത്രജ്ഞന്റെ കഴിവു തെളിയിക്കാനായി സാധിക്കാത്തതാണെങ്കിലും താൽപര്യമുള്ള ശാസ്ത്രജ്ഞന്മാർക്ക് കുറെയധികം നൂതനത്വം, അതിൽ കൂട്ടി ചേർക്കാം.

**6. ലാബറട്ടറിയിലെ ഇൻഹൗസ് പ്രോജക്റ്റുകൾ**

ചിലപ്പോൾ ചില സീനിയർശാസ്ത്രജ്ഞന്മാർ തന്നെ അവരുടെ കൂടെയുള്ള ശാസ്ത്രജ്ഞന്മാർക്ക് സ്വന്തം താൽപര്യമനുസരിച്ചുള്ള പ്രോജക്റ്റും അതു ഗവേഷണത്തിനു വിധേയമാക്കുവാനുള്ള ഫണ്ടും കണ്ടെത്തി നൽകിയെന്നുവരാം. അവിടെയും ശാസ്ത്രജ്ഞന്റെ കഴിവുതെളിയിക്കാനുള്ള അവസരമുണ്ട്. ആ അവസരവിനിയോഗം ഡിവിഷൻ ഹെഡിനെ ആശ്രയിച്ചിരിക്കുന്നു. ഓരോ ശാസ്ത്രജ്ഞനും മിക്കവാറും ലാബറട്ടറികൾ സ്വയം പ്രോജക്റ്റുകൾ ഉണ്ടാക്കാനുള്ള സ്വാതന്ത്ര്യമുണ്ട്. ലാബറട്ടറിയിൽ അംഗീകരിക്കപ്പെട്ട വിഷയങ്ങളിൽ നിന്നും പോളിസികളിൽ നിന്നും വലിയ മാറ്റങ്ങൾ വരാത്തവിധത്തിലുള്ള ഉൽപ്പന്നങ്ങളോ പ്രക്രിയകളോ ഏതു വേണമെങ്കിലും തെരഞ്ഞെടുത്ത് പ്രോജക്റ്റുകളാക്കിയെഴുതി തയ്യാറാക്കി അതിനുവേണ്ടുന്നതായ ഫണ്ടുകൾ ലാബറട്ടിയിൽ നിന്നോ ഗവൺമെന്റ് ഏജൻസികളിൽ നിന്നോ കണ്ടുപിടിച്ച് ഗവേഷണം തുടങ്ങാവുന്നതാണ്. **(ഇങ്ങിനെ മറ്റാരുടേയും സഹായമില്ലാതെ സ്വയം ഏറ്റെടുക്കുന്ന പ്രോജക്റ്റിനുള്ള സാമ്പത്തീക സഹായം/ഫണ്ടിംഗ് സ്വയം പരിശ്രമിച്ച് ലഭ്യമാക്കാനുള്ള പന്ഥാവുകളെക്കുറിച്ച് ആദ്യഭാഗങ്ങളിൽ സൂചിപ്പിക്കുന്നു.)**

**ഗവേഷണശാലകളിലെ വാർഷിക റിപ്പോർട്ട്**

ഗവേഷണം തുടങ്ങുന്ന ശാസ്ത്രജ്ഞന്മാരിൽ പലരും കുറേക്കാര്യങ്ങൾ പരീക്ഷിച്ച് നിരീക്ഷിച്ച് കുറേക്കാലം ഗവേഷണം നടത്തി അന്ത്യത്തിൽ അവയെല്ലാം എഴുതിക്കൂട്ടിയവസാനിപ്പിക്കുകയെന്നതാണ് ചിലപ്പോൾ സംഭവിക്കാറുള്ളത്. ഒരു വിഷയത്തിൽ ഗവേഷണമാരംഭിക്കുന്ന വേളയിൽ ആ വിഷയത്തെക്കുറിച്ച് ഓരോ വർഷവും നടത്തുന്ന പ്രിലിമിനറി സ്റ്റഡീസും (ആരംഭപഠനങ്ങളും) തുടർന്നുള്ള ഗവേഷണങ്ങളുടെ അംശവുമെല്ലാം ഗവേഷണശാലയുടെ അതാതു വർഷത്തെ വാർഷീക റിപ്പോർട്ടിൽ പ്രസിദ്ധീകരിക്കുന്നു. ചെറിയ കാര്യങ്ങൾ പെരുപ്പിച്ച് കാണിക്കാനും ഭംഗിയായി എഴുതി പ്രതിഫലിപ്പിക്കാനും കഴിവുള്ള ശാസ്ത്രജ്ഞന്മാർ ഓരോ വർഷത്തേയും വാർഷിക റിപ്പോർട്ടിൽ അഞ്ചും പത്തും വിധത്തിലും വിഷയത്തിലും ഗവേഷണ പരീക്ഷണങ്ങൾ നടത്തിയതിന്റെ റിപ്പോർട്ട് പല പല രീതിയിൽ പ്രസിദ്ധീകരിക്കാനായി നൽകുന്നുണ്ടാകും. ഈ വാർഷിക റിപ്പോർട്ടിൽ പ്രസി

ഢീകരിച്ചത് പൊതുവേ എഴുതിയവൻ മാത്രമേ വായിക്കാറുള്ളു എന്നതുകൊണ്ട്, ലാബറട്ടറിയുടെ വാർഷിക റിപ്പോർട്ടിൽ വരുന്ന അവകാശവാദങ്ങളുടെയും ഗവേഷണഫലങ്ങളുടേയും കാര്യമായ സ്വാധീനം ശാസ്ത്രസമൂഹത്തിലുണ്ടാകാറില്ല.

ഒരു പാരഗ്രാഫുകൊണ്ട് ഗവേഷണഫലങ്ങൾ സംക്ഷിപ്തമായി എഴുതുന്നതിനുപകരം അനേകം ഗവേഷണ പരിപാടികൾ ചെയ്തതിന്റെ തെളിവാണിതെന്ന് വരുത്തിത്തീർക്കാൻ സുദീർഘമായ എഴുതികൂട്ടുന്നവർ ധാരാളമുണ്ട്. ലാബറട്ടറിയിൽ ഓരോ ശാസ്ത്രജ്ഞന്റേയും നിലനിൽപ്പിന്നിതാവശ്യമാണെങ്കിലും അതു വായിച്ചാലറിയാം അതിനകത്തുള്ളത് മിക്കവാറും പൊള്ളയായ അവകാശവാദമാണെന്ന്. ലാബറട്ടറിയുടെ അടുത്ത വർഷത്തെ വാർഷിക റിപ്പോർട്ട് വായിച്ചാൽ മുൻവർഷം ചെയ്ത ഗവേഷണത്തിന്റെ തുടർച്ചയായി വരേണ്ടതൊന്നും കണ്ടില്ലെന്നും വരാം. ആ വിഷയത്തിൽ തുടർന്ന് ഗവേഷണം നടന്നിട്ടില്ലെന്നർത്ഥം. അതിൽ നിന്ന് ഒന്നോ രണ്ടോ കാര്യങ്ങളും സംക്ഷിപ്തങ്ങളുമായിരിക്കും അതേ ശാസ്ത്രജ്ഞന്റെ ഗവേഷണഫലമെന്ന പേരിൽ അടുത്ത വർഷത്തെ വാർഷിക റിപ്പോർട്ടിലുണ്ടാകുക. ഈ വാർഷിക റിപ്പോർട്ടിന്റേയും അടിസ്ഥാനത്തിലായിരിക്കും ആ ശാസ്ത്രജ്ഞന്റെ വാർഷിക ഗവേഷണ വിലയിരുത്തൽ ചിലപ്പോൾ നടത്തുന്നത്. അതുകൊണ്ട് വളരെക്കൂടുതൽ കാര്യങ്ങൾ (ഉള്ളതും ഇല്ലാത്തതുമെല്ലാം) പെരുപ്പിച്ചു കാണിച്ചു കൊടുക്കാൻ ഗവേഷകർ നിർബന്ധിതരാകുന്നതിവിടെയാണ്. അതിന്റെ അടിസ്ഥാനത്തിലാണ് പ്രൊമോഷൻ!

**അതിശയോക്തി കലരുന്ന വാർഷിക റിപ്പോർട്ട്**

ഈ വാർഷിക റിപ്പോർട്ടിൽ അസാധാരണമായ ഭാഷാപ്രയോഗം നടത്തി മുകളിലുള്ളവരുടെ പ്രീതിക്കു പാത്രീഭൂതരാകുന്ന ശാസ്ത്രജ്ഞന്മാർ ധാരാളമുണ്ട്. അവർ ആ 'കഴിവുകൊണ്ടു' തന്നെ പടിപടിയായി മുകളിലേക്കുയരാറുമുണ്ട്. ഇത്തരത്തിൽ സംക്ഷിപ്തമായി അവതരിപ്പിക്കുന്ന ഗവേഷണഫലങ്ങളിൽ ചിലപ്പോൾ വളരെയധികം പ്രയോജനപ്രദമായ വിവരങ്ങളുമുണ്ടാകാം. എന്നാൽ അത് വീണ്ടും ഗവേഷണം ചെയ്ത് വികസിപ്പിച്ചെടുക്കാനുള്ള മാനസീകാവസ്ഥയില്ലാത്തതുകൊണ്ടോ, പ്രോത്സാഹനമില്ലാത്തതിനാലോ അതിനെ കൂടുതൽ പ്രയോജനപ്പെടുത്താനുള്ള ഭയം കൊണ്ടോ ചില നല്ല പഠന റിപ്പോർട്ടുകൾ വാർഷിക റിപ്പോർട്ടിൽ വരുന്നതോടെ അവസാനിക്കാം. നല്ല ഗവേഷണഫലങ്ങൾ ലഭിച്ചിട്ടും അപകർഷതാബോധം കൊണ്ടു